# കലാകൗമുദി

**361**

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്
ആഗസ്റ്റ് 1, 1982
വില: 1 രൂപ 50 പൈസ



എഡിററർ: എം. എസ്. മണി
സഹപത്രാധിപന്മാർ:
എസ്. ജയചന്ദ്രൻ നായർ
എൻ. ആർ. എസ്. ബാബു
ഇലസ്ട്രേഷൻസ്: നമ്പൂതിരി

## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ടുകൾ



## മുഖചിത്രം

കാടറിഞ്ഞ രഹസ്യങ്ങൾ
(പേജ് 10 നോക്കുക)
ഫോട്ടോ: ജയരാജ്

## പോൾ നിസാന്മാരില്ലാത്ത പാർട്ടി

മാർക്സിസ്റ്റ്— ലെനിനിസ്റ്റുപാർട്ടിയോടും ജനകീയ സാംസ്കാരികവേദിയോടുമുള്ള ക്രൂരമായ അനീതിയാണ് ആർ. ഗോപിനാഥന്റെ ലേഖനം. പാർട്ടിയുടേയും വേദിയുടേയും പ്രവർത്തകരും അനുഭാവികളും ഉയർത്തിപ്പിടിക്കുന്ന വീക്ഷണത്തിന്റെ മേഖലകൾ ഗോപിനാഥന്റെ ലേഖനത്തിന് അതീതമത്രേ. 'സോവിയറ്റ് സമീക്ഷ'യാൽ ചിട്ടപ്പെടുത്തിയ തന്റെ ജീവിതവീക്ഷണത്തിന് ഉൾക്കൊള്ളാൻ കഴിയാത്തതുകൊണ്ടാവാം, ബാലറാം ഗോപിനാഥനു നേരെ തിരിഞ്ഞതു്.

ചരിത്രപരമായ ഭൗതികവാദത്തിൽനിന്നും നൈസർഗ്ഗികത ചോർത്തിക്കളഞ്ഞ് ഭീകരമായ വിധിവാദമാക്കി മാററിയവർക്കെതിരെയുള്ള സമരത്തിലൂടെ 'മാർക്സിസത്തിനു 'മനുഷ്യമുഖം നൽകാൻ' എന്ന മുദ്രാവാക്യത്തിലൂടെ സർഗ്ഗാത്മകതയും മാർക്സിസവും അനന്യമാണെന്ന് സ്ഥാപിക്കുവാനുള്ള ശ്രമത്തിലാണ് ലോകമെമ്പാടും യുവാക്കൾ. മരണം എന്ന പ്രതിഭാസത്തെ നേരിടാനുള്ള മനോഭാവം സാമൂഹ്യവിപ്ലവത്തിന് മാററിയെടുക്കാനാവും, മാററിയെടുത്തുകാണും എന്ന വിശ്വാസത്തിൽ സോവിയററ് റഷ്യയിലേക്കു പോയ പോൾ നിസാൻ എന്നും പി. സി. എഫിന്റെ അഭിമാനമായിരുന്നു. സാർത്രും മാഡംബോവറും ആദരവോടെ വീക്ഷിച്ചിരുന്ന പോൾ നിസാൻ പി. സി. എഫിന്റെ അംഗീകരിക്കപ്പെട്ട നേതാവായിരുന്നുവെന്ന സംഗതി, ഒരു കമ്മ്യൂണിസ്ററു പാർട്ടിക്ക് എത്രമാത്രം മഹത്തരമാകുവാനും എന്തൊക്കെയുൾക്കൊള്ളുവാനും കഴിയും എന്നതിനു് ദൃഷ്ടാന്തമാണ്. ഇന്നു കമ്മ്യൂണിസ്ററു പാർട്ടികളിൽ പോൾനിസാൻമാരില്ല, ബാലറാമും ഗോപിനാഥനുമാണു്! പതനം എത്ര സ്പഷ്ടം!

ടി. കെ. മേഘനാഥൻ,
കൊടുങ്ങല്ലൂർ.

## പുകഴ്ത്തലും ഇകഴ്ത്തലും

എന്നെക്കുറിച്ചും എന്നെ ബന്ധപ്പെടുത്തിയും എഴുതിയ ലേഖനം വായിച്ചു. പക്ഷേ ആ ലേഖനത്തിൽ ഞാൻ എങ്ങനെ ഒരു എഴുത്തുകാരൻ ആയെന്നും ഞാൻ എന്തു് എഴുതുന്നുവെന്നും അതിനെ വിമർശിച്ചോ അല്ലാതെയോ എഴുതാമായിരുന്നു. എങ്കിൽ അതു് വളരെ രസകരവും വായനക്കാർക്ക് താല്പര്യവും ഉളവാക്കുകയും ചെയ്യുമായിരുന്നു. പക്ഷേ അതു കോട്ടയത്തുള്ള മററു പ്രസിദ്ധീകരണങ്ങളുമായി എന്നെ ബന്ധപ്പെടുത്തി ആ പ്രസിദ്ധീകരണങ്ങളെ ആക്ഷേപിക്കുന്ന തരത്തിൽ ഉള്ളതായിരുന്നു. എന്നെ സംബന്ധിച്ചിടത്തോളം വ്യക്തിപരമായ ഒരു പ്രോത്സാഹനമായിരുന്നു നിങ്ങൾ എനിക്കു തന്നതു്. അതിൽ എനിക്കു നന്ദിയുണ്ട്. എന്നാൽ അതിൽ തുടക്കംമുതൽ എന്നിൽ വരുന്നതുവരെയുള്ളഭാഗങ്ങളും അതിനു ശേഷം എന്റെ കഥ കഴിഞ്ഞു് അവസാനമുള്ളതും എന്നെക്കുറിച്ചുള്ള ഒരു ലേഖനത്തിൽ ബന്ധപ്പെടുത്തിയതു് ഖേദകരമായിപ്പോയി.

വാസ്തവത്തിൽ ഞാൻ കോട്ടയത്തുള്ള പ്രസിദ്ധീകരണങ്ങളിൽ വളരെ മുമ്പ് 'മ'നോരമയിൽ നോവലുകൾ എഴുതി. അതിനു മുമ്പു ഞാൻ 'മ'നോരാജ്യത്തിൽ എഴുതി മനോരാജ്യമാണ് എന്നെ വളർത്തിയതു്. 'മം'ഗളത്തിൽ ഞാൻ ഇത്ര കാലത്തിനിടയിൽ രണ്ടാമത്തെ നോവലാണ് എഴുതുന്നതു്. ഇതല്ലാതെ 'മാ'കാരത്തിലുള്ള കോട്ടയം പ്രസിദ്ധീകരണങ്ങളിൽ ഞാൻ പൂർണ്ണമായും നോവലുകൾ എഴുതിയിട്ടില്ല.

ആ ലേഖനം വായിച്ചവരിൽ പലരും നിങ്ങൾ എന്നെ വ്യക്തിപരമായി അവഹേളിച്ചില്ലെങ്കിൽക്കൂടി ആന്തരികമായി കളിയാക്കുകയാണു ചെയ്തതെന്നു പറയുന്നു. അക്കാദമി അവാർഡു കിട്ടിയ അഷ്ടപദിവരെ. മനോരാജ്യത്തിൽ വന്നതാണെന്ന കാര്യം അറിവുള്ളതല്ലേ? പിന്നെ ഇവിടെയുള്ള പ്രസിദ്ധീകരണങ്ങളെ താഴ്ത്തിക്കെട്ടിയതു് കഷ്ടമായി. അതിൽ ഒരു ഇരയായി എന്നെ വച്ചതിലും എനിക്കു ദുഃഖമുണ്ട്.

കോട്ടയം പുഷ്പനാഥ്.



## ബോംബേ നാടകവേദി ചില തിരുത്തുകൾ

ഇതരഭാഷകളിലെ നാടകവേദിയോട് താരതമ്യപ്പെടുത്തി ബോംബെയിലെ മലയാള നാടകവേദിയുടെ അപര്യാപ്തതയെക്കുറിച്ച് ദിവാകരൻ എഴുതിയതു് (കലാകൗമുദി, ലക്കം 359) തീർത്തും ശരിയാണ്. അന്യഥാ വില യേറിയ ഒരു രേഖയാവുമായിരുന്ന ആ ലേഖനത്തിൽ വാസ്തവ വിരുദ്ധമായ ചില നിരീക്ഷണങ്ങൾ കാണുന്നതു് വ്യക്തമാക്കേണ്ടതുണ്ടെന്ന്, ആ സംരംഭങ്ങളിൽ പലതിലും ഇടപഴകിയവരെന്ന് നിലയിൽ, ഞങ്ങൾക്കു തോന്നുന്നു.

നെടുങ്ങാടിയുടെ കീഴിൽ 'അന്ധായുഗ്'' എന്ന ഹിന്ദി നാടകം അവതരിപ്പിച്ചതു ബോംബെ ശാസ്ത്രസാഹിത്യ പരിഷത്ത് (മലയാളം) ആണ്. 1976 മാർച്ചിലാണ് അതു് അവതരിപ്പിച്ചതു്, പരിഷത്തിന്റെ ദശവാർഷികത്തോടനുബന്ധിച്ച്. അതിനെത്തുടർന്നാണ് ആ സംരംഭത്തിൽ പങ്കെടുത്തവരുടെ മനസ്സിൽ ഒരു അമേറർ തീയേറർ ഗ്രൂപ് എന്ന ആശയം പൊന്തിവന്നതു്. ആ ഗ്രൂപ്പിന്റെ—'കുത്തുമാടം' എന്നായിരുന്നു അതിന്റെ പേർ—ആദ്യത്തെ നാടകമായിരുന്നു സി. ജെ. യുടെ 'ക്രൈം.' 1976 ഡിസംബറിലായിരുന്നു അതു്, 1973–ൽ അല്ല. മാണി മാധവച്ചാക്യാരുടെ 'കൂടിയാട്ടം' അവതരിപ്പിച്ചതും കുത്തുമാടമാണ്.

ബോംബെയിലെ 'നാടകവേദി'യുടെ മത്സരത്തിന് സമ്മാനംകിട്ടിയ ഏകാങ്കം 'കുത്തുമാട'ത്തിലുൾപ്പെട്ട ഒരു വ്യക്തിയുടെ പേരിലായിരുന്നു അവതരിപ്പിച്ചതു്. ഇതേ ഗ്രൂപ്പിലെ വേറെ ഒരു വ്യക്തിയുടെതുമുണ്ടായിരുന്നു മറെറാരു നാടകം. 'കുത്തുമാട'ത്തിൽ പിളപ്പിനു് ഇതു വഴിതെളിച്ചു. അതേകൊല്ലം ഓണക്കാലത്തു് ഐ. ഐ. ററി. യിൽവച്ച് 'ക്രൈം' ഒരിക്കൽക്കൂടി അവതരിപ്പിച്ചതോടെ, സാധാരണ മലയാളി സമാജങ്ങളുടെ വിധിയായ ശിഥിലീകരണം കുത്തുമാടത്തിനുമുണ്ടായി. കഴിവുള്ള ഒരു ഗ്രൂപ് വേറിട്ട് 'പുറപ്പാട്'' എന്ന ഒരു ഗ്രൂപ് രൂപീകരിച്ചു.

കഥകളി ആസ്വാദനക്ലാസ്സുകൾ നടത്തിയതും നാട്ടിലെ കഥകളി സംഘങ്ങൾക്ക് അരങ്ങുകൾ കൊടുത്തതും 'ലവേഴ്സ് ഓഫ് കഥകളി' എന്ന താൽക്കാലിക സംഘടനയായിരുന്നു.

1981 പകുതിവരെ ഊർജ്ജസ്വലമായി പ്രവർത്തിച്ചിരുന്ന 'പുറപ്പാട്'' വേറെ ചിലരുമായി ചേർന്ന് 'കളരി' എന്ന വേറെ ഒരു ഗ്രൂപ് ഉണ്ടാക്കി, ഒക്ടോബറിൽ കാവാലത്തിന്റെ 'ഒററയാൻ' എന്ന നാടകവും ദിവാകരന്റെ രണ്ട് ഏകാങ്കങ്ങളും അവതരിപ്പിച്ചതിനു ശേഷം അവരും മൗനത്തിലാണ്.

പ്രവീൺകുമാർ,
ബോംബെ.

## ഗ്രന്ഥസൂചി

1975 മുതൽ 1980 വരെ പ്രസിദ്ധപ്പെടുത്തിയ പുസ്തകങ്ങളുടെ വിവരങ്ങൾ നൽകുന്ന ഗ്രന്ഥസൂചിയുടെ നാലാംവാല്യത്തിന്റെ കൈയെഴുത്തുപ്രതി തയ്യാറായിവരികയാണ്. ഇതിലെ വിവരങ്ങൾ കഴിയുന്നത്ര പൂർണ്ണമായിരിക്കണമെന്ന് അക്കാദമി ആഗ്രഹിക്കുന്നു. അധികം അറിയപ്പെടാത്ത പ്രസാധനശാലകൾ പ്രസിദ്ധപ്പെടുത്തുന്നവയോ, ഗ്രന്ഥകാരന്മാർ നേരിട്ട് പ്രസിദ്ധപ്പെടുത്തുകയും വില്പനയ്ക്ക് ഏജൻസികളെ ഏല്പിക്കാത്തവയുമായ പുസ്തകങ്ങൾ ഉണ്ടാകാം. അത്തരം പ്രസാധകന്മാർ അവർ പ്രസിദ്ധീകരിച്ച പുസ്തകങ്ങളുടെ ഓരോ കോപ്പി അക്കാദമിക്കയച്ചുതരുന്നതു് ഉപകാരപ്രദമായിരിക്കും. സൗജന്യമായി കോപ്പി തരാൻ കഴിയാത്തവർ വിവരം അക്കാദമിയെ അറിയിച്ചാൽ പുസ്തകം അക്കാദമി ലൈബ്രറിയിലുള്ളതല്ലെങ്കിൽ വില കൊടുത്തു വാങ്ങുവാനും തയ്യാറാണ്.

അതുപോലെതന്നെ ഗ്രന്ഥസൂചിയുടെ 1975 വരെയുള്ള മുൻവാല്യങ്ങളിൽ ചേർക്കാൻ വിട്ടുപോയ പുസ്തകങ്ങൾ വല്ലതുമുണ്ടെങ്കിൽ ബന്ധപ്പെട്ടവർ ആ വിവരവും അക്കാദമിയെ അറിയിക്കണമെന്ന് അഭ്യർത്ഥിക്കുന്നു.

സെക്രട്ടറി,
കേരള സാഹിത്യ അക്കാദമി
തൃശ്ശൂർ–680001

ചേരിചേരായ്മ ഷണ്ഡത്വത്തിനു പര്യായമായിത്തീരുന്നതു് ആദ്യമല്ല. പ്രമേയങ്ങളുടെയും പ്രഖ്യാപനങ്ങളുടെയും തിരശ്ശീലയ്ക്കുള്ളിൽ മറഞ്ഞുനിന്ന്, കൊടുംക്രൂരതകൾ കണ്ടില്ലെന്ന് നടിക്കേണ്ടിവന്നിട്ടുള്ള സംഭവങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും, പാലസ്തീൻപ്രശ്നം കൈകാര്യം ചെയ്യേണ്ടിവന്ന ചേരിചേരാ രാജ്യങ്ങൾക്ക് ഇത്രയേറെ ലജ്ജാകരമായ ഒരവസ്ഥ മുൻപെങ്ങും നേരിട്ടിട്ടില്ല. നിക്കോഷ്യയിൽ സമ്മേളിച്ച ഈ രാജ്യങ്ങളുടെ പ്രതിനിധികൾ (പാലസ്തീൻ ഗറില്ലകളുടെ കഴുത്തിലെ കൊലക്കയർ മുറുകിക്കഴിഞ്ഞ ശേഷമേ നിക്കോഷ്യയിൽ ഒരു പ്രഹസനത്തിന് ചേരിചേരാ രാജ്യങ്ങൾക്കു കഴിഞ്ഞുള്ളു എന്ന വസ്തുത നാം മറക്കരുതു്.) ഉദാത്ത ഗംഭീരങ്ങളായ പ്രമേയങ്ങൾ പാസാക്കി സ്വന്തം നാടുകളിൽ ചേക്കേറുന്നതിനു മുൻപായി, ഇസ്രേലി തലസ്ഥാനത്തുനിന്നും അവസാനത്തെ മുന്നറിയിപ്പു വന്നുകഴിഞ്ഞു. പാലസ്തീൻ ഗറില്ലകൾക്ക് ബെയ്റൂട്ട് ഒഴിഞ്ഞുപോകാൻ ഇനി മൂപ്പതുദിവസം കൂടി അനുവദിക്കുകയില്ലെന്നായിരുന്നു, ഇസ്രേലി പ്രധാനമന്ത്രി മെനാഹം ബെഗിന്റെ ആ മുന്നറിയിപ്പ്. പാലസ്തീനികളുടെ സ്വന്തം രാഷ്ട്രമെന്ന മോഹത്തിന് അവസാനത്തെ ആണി അടിക്കാൻ, ബെയ്റൂട്ടിനു പുറമായി പീരങ്കികൾ നിരത്തി കാത്തിരിക്കുന്ന ഇസ്രേലി പ്രതിരോധമന്ത്രി ഏരിയൽ ഷാരോൺ ഒരു പടികൂടി മുന്നോട്ടുപോയി. അദ്ദേഹം



കൗമുദി ന്യൂസ് സർവീസ്

പറഞ്ഞു: കൈകളിൽ ചോരക്കറയില്ലാത്ത, പാലസ്തീൻ വിമോചനസംഘടനയുമായി ബന്ധമില്ലാത്ത എല്ലാ പാലസ്തീനികൾക്കും ഇസ്രേൽ അഭയം നൽകാം.

ഈ പശ്ചാത്തലത്തിലാണ് നിക്കോഷ്യാസമ്മേളനം വെറുമൊരു തമാശയായിത്തീർന്നിരിക്കുന്നതു്. ചോരകുടിച്ചാലേ ദാഹം തീരൂ എന്ന് കലികൊണ്ടുനിൽക്കുന്ന കാളിക്കു തിരുമധുരം നേദിക്കുംപോലെ ഒരു പാഴ്ശ്രമം. ലെബനോണിൽ അരങ്ങേറിയിരിക്കുന്ന വംശവിച്ഛേദത്തിന്റെ പൊരുൾ വിലയിരുത്താൻ എട്ടംഗങ്ങളുള്ള ഒരു കമ്മിഷനെ നിയോഗിക്കാൻ തീരുമാനിച്ച നിക്കോഷ്യാ സമ്മേളനം, ലെബനോണിൽനിന്നും പട്ടാളത്തെ പിൻവലിക്കുംവരെ ഇസ്രേലിനെ ഒററപ്പെടുത്താൻ രക്ഷാസമിതിയോട് അഭ്യർത്ഥിക്കുകയും ചെയ്തു. കറുത്തതൊലിക്കാരെ പന്നിക്കൂടുകളിൽ പാർപ്പിക്കുന്ന തെക്കനാഫ്രിക്കക്കെതിരെ വിലക്കുകൾ ഏർപ്പെടുത്തണമെന്ന് മുൻകാലത്തു് ഐക്യരാഷ്ട്രസംഘടന തീരുമാനിച്ചിരുന്നു. തെക്കനാഫ്രിക്കയുമായി ഏതെങ്കിലും തരത്തിലുള്ള കൊള്ള കൊടുക്കയ്ക്കു് മുതിർന്നാൽ, ആ രാജ്യത്തെ ഒററപ്പെടുത്തുമെന്നുപോലും മനുഷ്യമനസ്സാക്ഷിയുടെ ശബ്ദമെന്ന് നാം ഓമനപ്പേരിട്ടു വിശേഷിപ്പിക്കുന്ന ഐക്യരാഷ്ട്രസംഘടന മുന്നറിയിപ്പു നൽകിയിരുന്നതാണ്. എന്നിട്ട് എന്തുണ്ടായി? ഐക്യരാഷ്ട്രസംഘടനയുടെ മുഖത്തു കാർക്കിച്ചുതുപ്പാൻ ആദ്യം തയ്യാറായതു് അമേരിക്ക തന്നെയായിരുന്നു. ഇസ്രേലിനെ ഒററപ്പെടുത്താൻ മുന്നോട്ടു വരണമെന്ന നിക്കോഷ്യാസമ്മേളനത്തിന്റെ തീരുമാനം നടപ്പാക്കേണ്ടതു് ഐക്യരാഷ്ട്ര സംഘടനയുടെ രക്ഷാസമിതിയാണ്. ഏരിയ

ഇസ്രേലിന്റെ ബോംബാക്രമണത്തിൽ വികൃതമാക്കപ്പെട്ട ജ്യേഷ്ഠത്തിയുടെ അരികിലിരിക്കുന്ന അനുജത്തി–



# കാലംതെററിയ ഒരു സന്ദർശനം

## കുൽദീപ് നയ്യാർ

ശ്രീമതി ഗാന്ധിയുടെ അമേരിക്കൻ സന്ദർശനം മാററിവയ്ക്കണമെന്ന് വാഷിങ്ടണിന് ആഗ്രഹമുണ്ടായിരുന്നതായി ന്യൂഡെൽഹിയിൽ പറഞ്ഞുകേൾക്കാറുണ്ട്. മുൻകൂട്ടി നിശ്ചയിച്ചിരുന്ന റെയ്ഗൻെറ പരിപാടികളും, നവംബറിൽ നടക്കുന്ന അമേരിക്കൻ കോൺഗ്രസ്സിലേക്കുള്ള തിരഞ്ഞെടുപ്പുംമൂലം സന്ദർശനം അടുത്തകൊല്ലംവരെ നീണ്ടുപോകുമെന്നതിനാൽ, ജൂലൈയിൽത്തന്നെ വേണമെന്ന് ഇന്ത്യ ശഠിച്ചു. അമേരിക്കൻ അമ്പാസഡർ ഹാരി ബാൺസിനോട് ഇതിന് സ്ഥിരീകരണം ഞാൻ ആരാഞ്ഞു. രാഷ്ട്രത്തലവന്മാർക്ക് തിരക്കേറിയ പരിപാടികൾ ഉണ്ടാവുക സ്വാഭാവികമാണെന്നും, ജൂലൈ അവസാനം സന്ദർശനം നടത്താമെന്ന് ഇന്ത്യൻ പ്രധാനമന്ത്രിയോട് നിർദ്ദേശിച്ചപ്പോൾ അതിനനുസരിച്ച് അവർ പരിപാടികളിൽ പുനഃക്രമീകരണം നടത്തുകയാണുണ്ടായതെന്നും അദ്ദേഹം പറഞ്ഞു.

ഈ ഘട്ടത്തിൽ ശ്രീമതി ഗാന്ധിയെ സ്വീകരിക്കുന്നതിൽ വാഷിങ്ടണിന് വൈമനസ്യം ഉണ്ടായിരുന്നുവെന്ന കാര്യം തള്ളിക്കളഞ്ഞാൽപ്പോലും, പര്യടനം നടത്താൻ തിരഞ്ഞെടുത്ത അവസരം അനുയോജ്യമായില്ലെന്ന് പറഞ്ഞേ തീരൂ. ഇസ്രേലി—പി.എൽ. ഒ., ഇറാൻ—ഇറാക്കി സംഘട്ടനങ്ങൾക്ക് കൂടുതൽ സമയം ചെലവിടാൻ പ്രസിഡൻറ് റെയ്ഗൺ നിർബ്ബന്ധിതനായിരിക്കുകയാണ്. അമേരിക്കയിൽ ചെലവിടുന്ന ഒൻപതു ദിവസങ്ങളിൽ കഷ്ടിച്ച് രണ്ടു മണിക്കൂറാണ് ശ്രീമതി ഗാന്ധിയുമായി സംഭാഷണം നടത്താൻ അദ്ദേഹത്തിനു നീക്കിവയ്ക്കാൻ കഴിയുന്നത്. പുതിയ അമേരിക്കൻ സ്റ്റേററ് സെക്രട്ടറി ജോർജ് പി. ഷുൾസാകട്ടെ ഇരിപ്പിടത്തിൽ ഉറച്ചൊന്നു ഇരുന്നിട്ടുമില്ല. യൂറോപ്പിലെ പ്രശ്നങ്ങൾ കൈകാര്യം ചെയ്യുന്നതിനാണ് അദ്ദേഹം ഇക്കഴിഞ്ഞ കാലം മുഴുവൻ ചെലവിട്ടിരുന്നത്.

ഏതായാലും വാഷിങ്ടൺ നൽകുന്ന മുൻഗണനകൾ ന്യൂഡെൽഹിയുടേതിൽനിന്നും കടകവിരുദ്ധമായിട്ടുള്ളവയാണ്. കഴിഞ്ഞമാസം അമേരിക്കയിൽ നടത്തിയ ഇൻഡോ–യു. എസ്. കൊളോക്കിയം ഇതിനുദാഹരണമാണ്. ജി. പാർത്ഥസാരഥി, ടി. എൻ. ആർ. ഡിഫൻസ് സ്റ്റഡീസ് ഇൻസ്റ്റിററ്യൂട്ടിലെ കെ. സുബ്രഹ്മണ്യം എന്നിവർ ഇന്ത്യയെ പ്രതിനിധാനം ചെയ്തപ്പോൾ, സ്റ്റേററ് ഡിപ്പാർട്ടുമെൻറിലുള്ളവരും മററു ചിലരുമാണ് അമേരിക്കയ്ക്കുവേണ്ടി എത്തിയിരുന്നത്. വിദേശനയ രൂപീകരണക്കാര്യമോ ഈ പ്രദേശത്തെ അമേരിക്കൻ ആയുധത്തിൻെറ സാന്നിദ്ധ്യമോ അവർ കാര്യമായി കണക്കിലെടുത്തില്ലെന്നാണ് റിപ്പോർട്ട്. ഇന്ത്യൻ പ്രതിനിധികളിൽ മിക്കവരും സോവിയററ് ചായ്‌വുകാരായതുകൊണ്ടാണത്രേ ഇങ്ങനെസംഭവിച്ചത്.

ശക്തരും സ്വാധീനമുള്ളവരുമായ ജൂതന്മാരുടെ ആഭ്യന്തരരംഗത്തെ സമ്മർദ്ദത്തിനും, ഗൾഫ് ഓയിലിൻെറ നിയന്ത്രണമുള്ള അറബികളുടെ ബാഹ്യ സ്വാധീനത്തിനും ഇടയിൽപ്പെട്ടു ഞെരുങ്ങുകയാണ് അമേരിക്ക. അറബിലോകത്തെയും പാലസ്തീനികളേയും പിന്താങ്ങാൻ ഇന്ത്യ ബാദ്ധ്യസ്ഥമാണ്. ലെബനോൺസ്ഥിതിവിശേഷത്തെപ്പററിയുള്ള തൻെറ അഭിപ്രായം ഇതിനകം അമേരിക്കൻ ഗവൺമെൻറിനെ ശ്രീമതി ഗാന്ധി അറിയിച്ചിട്ടുണ്ട്. ഈ ഘട്ടത്തിൽ അവർക്ക് വാഷിങ്ടണിലെന്തു ചെയ്യാനാവും. ഇസ്രേലികളുമായി മമതയിൽ അല്ലാത്തതിനാൽ എന്തെങ്കിലും ഒരു പങ്ക് അവർക്ക് നിർവ്വഹിക്കാനാവില്ല. ലെബനോണിലും ഇറാൻ-ഇറാക്കി സംഘട്ടനത്തിലും കുരുങ്ങിക്കിടക്കുന്ന അമേരിക്കയുടെയും അറബിലോകത്തിൻെറയും ഇടയിൽപ്പെട്ടുപോകാതിരുന്നാൽ മതി.

സൗദി അറേബ്യയും പാകിസ്ഥാനുമായുള്ള ബന്ധത്തെ ഉലയ്ക്കാതെ, ഇസ്രേലിൻെറ സുരക്ഷിതത്വത്തിന് ഉറപ്പു നൽകുക എന്നതാണ് ഈ പ്രദേശത്തെ സംബന്ധിച്ചിടത്തോളമുള്ള അമേരിക്കയുടെ നിലപാട്. റിയാദിനേയും ഇസ്ലാമാബാദിനേയും കൂട്ടിയിണക്കാൻ ഇസ്ലാമിക ബന്ധമുള്ളതിനാൽ, സൗദിയും പാകിസ്ഥാനും ചേർന്നുള്ള ഒരു പ്രതിരോധ ഏർപ്പാടുണ്ടാക്കിയാൽപ്പോലും അമേരിക്കയ്ക്ക് അതിൽ അലോസരമില്ല. യു. എസ് ആർമി വാർകോളേജിലെ വില്യം ഒ. സ്ററൂഡൻ മെയിർ ഒരു ലേഖനത്തിൽ ഇങ്ങനെ എഴുതി: ഇസ്ലാമാബാദിനെ അഭിമാനംകൊണ്ട് നിറയ്ക്കുന്നതാണ്, ഇസ്ലാമിൻെറ പടയാളിയെന്ന പാകിസ്ഥാൻ സൈന്യത്തിൻെറ പങ്ക്. അതുകൊണ്ടുതന്നെ അത്യാധുനിക ആയുധോപകരണങ്ങൾകൊണ്ട് പാകിസ്ഥാൻെറ സൈന്യത്തെ ആധുനീകരിക്കുക ഒരു ഭാരമല്ലാതായിത്തീരുന്നു. പാകിസ്ഥാനുള്ള സൗദി അറേബ്യയുടെ ധനസഹായം വളരെ ഉദാരമാണ്.

(1976-ലെ കണക്കിൻപ്രകാരം സൗദി അറേബ്യ നൽകുന്ന സഹായത്തിൻെറ 26 ശതമാനംവരുന്ന 500 മില്യൺ ഡോളറാണ് പാകിസ്ഥാനു കിട്ടുന്നത്.) ഇസ്രേലിൻെറ ആക്രമണോൽസുകതയിൽ അമേരിക്കയ്ക്ക് ലേശം അസ്വാസ്ഥ്യമുണ്ടെന്നിരിക്കിലും, കമ്മ്യൂണിസം ഒരു പ്രേതബാധയായിത്തീർന്നിട്ടുള്ള സൗദി അറേബ്യയും പാകിസ്ഥാനും ആയുധത്തിന് തങ്ങളെ ആശ്രയിക്കേണ്ടിവരുമെന്നും ഏറിയാൽ ആ രാജ്യങ്ങൾ കുറേ ബഹളമുണ്ടാക്കുമെന്നും അമേരിക്കയ്ക്ക് നന്നായറിയാം.



കുൽദീപ് നയ്യാർ

ഈ പുറപ്പാടുകളിൽ ശ്രീമതി ഗാന്ധിയുടെ സന്ദർശനത്തിൻെറ പ്രസക്തി എന്താണ്? ഇസ്ലാമാബാദിനോടുള്ള വാഷിംഗ്ടൻെറ നയത്തിൽ പുനരാലോചന ഉണ്ടായിട്ടുണ്ടെന്നതു സത്യംതന്നെ. ഈ ഉപഭൂഖണ്ഡത്തിൻെറ സ്ഥിരീകരണത്തിൽ ഇന്ത്യക്ക് അതിപ്രധാന പങ്കുണ്ടെന്ന് അമ്പാസഡർ ബർണസ് പറയുകയും ചെയ്തു. മുൻകാലത്തെ അപേക്ഷിച്ച്, പാകിസ്ഥാനോട് പഴയ പ്രേമമൊന്നും അമേരിക്കയ്ക്ക് ഇല്ലെന്നതിൻെറ തെളിവുകൾ ഇന്ത്യൻ വിദേശ കാര്യാലയത്തിന് കിട്ടുന്നുമുണ്ട്. ഇസ്ലാമാബാദിന് നൽകാൻ പെൻററഗണും സ്റ്റേററ ഡിപ്പാർട്ടുമെൻറും ആഗ്രഹിക്കുന്ന ആയുധങ്ങളെല്ലാം യു. എസ്. കോൺഗ്രസ്സും സെനററും ക്ലിയർ ചെയ്യുവയാണെന്നും അവശേഷിക്കുന്ന ഒരേ ഒരു കാര്യം അതെങ്ങനെ എത്തിക്കാമെന്നതു മാത്രമാണെന്നും ഉള്ളത് പരിഗണിക്കുന്നതിലാണ് ന്യൂഡെൽഹിക്കു തെററിപ്പോകുന്നത്. തെററുതിരുത്താൻ ആയുധസപ്ളൈക്കാര്യം വീണ്ടും ചർച്ചാവിഷയമാക്കാൻ വാഷിങ്ടൺ ആഗ്രഹിക്കുന്നില്ല. ഇന്ത്യയ്ക്ക് അനുകൂലമല്ലാത്ത ഒരു സ്ഥിതിവിശേഷം ന്യൂഡെൽഹി അംഗീകരിക്കണമെന്ന് അവർ ഇച്ഛിക്കുന്നു.

സ്റ്റേററ് ഡിപ്പാർട്ട്മെൻറിലും, വൈററ് ഹൗസിലും, പെൻററഗണിലും ഉള്ളവർ ചിത്രീകരിക്കുംപോലെയല്ല, ശ്രീമതി ഗാന്ധി തങ്ങളെപ്പോലെ ഒരാളാണെന്ന് പ്രസിഡൻറ് മിത്തറാങ്ങും മാർഗററ്താച്ചറും പ്രസിഡൻറ് റെയ്ഗനോടു പറഞ്ഞിട്ടുള്ളതായി ഡെൽഹിയിലെ നയതന്ത്രവൃത്തങ്ങളിൽ സംസാരമുണ്ട്. മെക്സിക്കോയിൽച്ചേർന്ന സൗത്ത്–നോർത്ത് ഉന്നതതലത്തിൽവച്ച് കണ്ടുമുട്ടിയപ്പോൾ ശ്രീമതി ഗാന്ധിയെപ്പററി നല്ല ധാരണകളുമായാണത്രേ പ്രസിഡൻറ് മടങ്ങിയത്. ഇതെല്ലാം ശരിയായിരിക്കാം. എങ്കിൽപ്പോലും പര്യടനത്തിനു തിരഞ്ഞെടുത്ത സമയം ശരിയായില്ല.

> ഇന്ദിരാഗാന്ധിയുടെ അമേരിക്കൻ പര്യടനം അനവസരത്തിലുള്ളതായിപ്പോയി. ഈ സന്ദർശനം കൊണ്ട് ഇന്ത്യയ്ക്ക് യാതൊന്നും കൈവരിക്കാനാവില്ലെന്നു തീർച്ചയാണ്.

യാദൃച്ഛികമായി മാസ്കോയെ ഡെൽഹി നൊമ്പരപ്പെടുത്തിയിട്ടുമുണ്ട്. അമേരിക്കയിൽ പോകും മുമ്പ് ശ്രീമതി ഗാന്ധി സോവിയററ് യൂണിയൻ സന്ദർശിക്കാനിരിക്കയായിരുന്നു. സോവിയററ് ഗവൺമെൻറിനെ സമാശ്വസിപ്പിക്കാൻ ഈമാസം ആർ. വെങ്കിട്ടരാമനെ നിയോഗിക്കാൻ ശ്രീമതി ഗാന്ധി ഉദ്ദേശിച്ചിരുന്നു. പക്ഷേ, ആ തീയതി ഇനിയും നിശ്ചയിക്കപ്പെട്ടിട്ടില്ല. സെപ്ററംബറിലുള്ള ശ്രീമതി ഗാന്ധിയുടെ സോവിയററു പര്യടന പരിപാടിയും അന്തിമമായി തീരുമാനിച്ചിട്ടില്ല.

മോസ്ക്കോയ്ക്ക് അമിതപ്രാധാന്യം നൽകുന്നില്ലെങ്കിൽ, ഇന്ത്യയും പാകിസ്ഥാനും തമ്മിൽ ഒരു യുദ്ധമില്ലാ ഉടമ്പടി നിർദ്ദേശത്തെക്കുറിച്ച് വിജയകരമായ ഒരു ഒത്തുതീർപ്പിനുശേഷം മതിയായിരുന്നു ശ്രീമതി ഗാന്ധിയുടെ വാഷിങ്ടൺ സന്ദർശനം. അങ്ങനെയായിരുന്നുവെങ്കിൽ, അമേരിക്കയുടെ പാകിസ്ഥാൻ നയത്തെക്കുറിച്ചൊരു പുനർചിന്തനത്തിന് അവരെ പ്രേരിപ്പിക്കാൻ ശ്രീമതി ഗാന്ധിക്കു കഴിയുമായിരുന്നു. അമേരിക്കൻ ആയുധങ്ങൾ ഇന്ത്യക്കെതിരെ ഉപയോഗിക്കപ്പെടുമെന്നുള്ളതുകൊണ്ട്, അമേരിക്ക ആയുധസഹായം നിറുത്തണമെന്ന പഴയ പല്ലവി മാത്രമേ, ഇനി ഇപ്പോൾ ശ്രീമതി ഗാന്ധിക്ക് ഉന്നയിക്കാൻ കഴിയൂ. അമേരിക്കയും പഴയ പല്ലവി ആവർത്തിക്കും. പാകിസ്ഥാൻ അതിർത്തിയിൽ നിൽക്കുന്ന റഷ്യൻ പടയിൽനിന്നും പാകിസ്ഥാനെ രക്ഷിക്കാൻവേണ്ടിയാണ് ആയുധങ്ങൾ നൽകുന്നതെന്നപല്ലവി.

ഇസ്ലാമാബാദിന് തുല്യപ്രാധാന്യം നൽകാൻ കഴിയുന്നില്ലെന്നതാണ് ന്യൂഡെൽഹിയുടെ മിക്ക പ്രശ്നങ്ങളുടെയും കാതൽ. പാകിസ്ഥാന് നിരന്തരമായ പിന്തുണ നൽകുന്നതുകൊണ്ടാണ് അമേരിക്ക ശ്രദ്ധേയമായിരിക്കുന്നത്. ഉപഭൂഖണ്ഡത്തിൻെറ പ്രശ്നങ്ങൾക്ക് പ്രഥമ പരിഗണന നൽകാൻ ശ്രീമതി ഗാന്ധി തയ്യാറാവാത്തതെന്തുകൊണ്ടാണ്? സൗദി-പാകിസ്ഥാൻ സൈനികബന്ധങ്ങളെക്കുറിച്ച് അമ്പരപ്പിക്കുന്ന റിപ്പോർട്ടുകളാണ് വന്നുകൊണ്ടിരിക്കുന്നത്. എത്രമാത്രം സൈനികസഹായം, ഏതെല്ലാം രീതിയിൽ പാകിസ്ഥാന് ലഭിക്കും എന്നതൊന്നും ഇനിയും വ്യക്തമല്ലെങ്കിലും സൗദി–പാകിസ്ഥാൻ സൈനിക നീക്കങ്ങൾ വേഗതയോടെ നീങ്ങുകയാണ്.

പാകിസ്ഥാനുമായി അനുരഞ്ജനത്തിനു പകരം മറെറന്തിനെങ്കിലും വേണ്ടിയാണോ ശ്രീമതി ഗാന്ധി ശ്രമിക്കുന്നത്. ബംഗ്ലാദേശ് യുദ്ധത്തിനു മുമ്പായിരുന്നു അവസാനമായി ശ്രീമതി ഗാന്ധി അമേരിക്ക സന്ദർശിച്ചത്. അന്നും ഇന്ത്യയും പാകിസ്ഥാനും തമ്മിൽ നല്ല ബന്ധങ്ങൾ ഉണ്ടായിരിക്കണമെന്നായിരുന്നു അമേരിക്കയുടെ ആഗ്രഹം. ഇപ്പോഴും അമേരിക്കയുടെ ആഗ്രഹം അതാണെന്നിരിക്കേ ശ്രീമതി ഗാന്ധിയുടെ സന്ദർശനം, ഒരുകണക്കിൽ സമയം പാഴാക്കലല്ലേ? ചില സാമ്പത്തിക ശാസ്ത്രജ്ഞന്മാർ വിശ്വസിക്കുന്നത് കൂടുതൽ ലോണുകൾക്കും സങ്കേതിക സഹായങ്ങൾക്കുംവേണ്ടിയുള്ള ഒരു സന്ദർശനമാണ് ഇതെന്നാണ്. ന്യൂക്ലിയർ ഫ്യൂവൽ സപ്ലൈയും താരാപ്പൂർപ്ലാൻറുമൊക്കെ ഈ സന്ദർശനത്തിൽ ചർച്ചാവിഷയമാകുമത്രേ.

എന്തായാലും, അമേരിക്കൻ കണ്ണിൽ ഇന്ത്യ ഇപ്പോഴും സോവിയററ് യൂണിയൻെറ സഖ്യ രാഷ്ട്രമാണ്. അടുത്തകാലത്ത് പ്രസിദ്ധീകരിച്ച പെൻററഗൺ പേപ്പേഴ്സും അതാണ് വെളിപ്പെടുത്തുന്നത്. മററുപ്രകാരത്തിൽ അനവസരത്തിലുള്ള ഈ സന്ദർശനംകൊണ്ട് താരാപ്പൂർ ഉടമ്പടി പുനഃസ്ഥാപിക്കുക എന്നതുമാത്രമായിരിക്കാം ചിലപ്പോൾ സംഭവിച്ചേക്കാവുന്നത്.

---

ഷാ തൻെറ യുദ്ധതന്ത്രജ്ഞതയ്ക്ക് മുന്നചിയേഴ്സുമായി കാത്തിരിക്കുന്ന അമേരിക്കയുടെ പ്രതിനിധികൾക്ക് പാടിക്ക് അവിടെയുണ്ട്, അത്തരമേതെങ്കിലും ഒരു പ്രമേയം വന്നാൽ വീറോ എന്ന ഖഡ്ഗം പ്രയോഗിക്കാൻ. എട്ടുപേരടങ്ങുന്ന ഒരു കമ്മീഷൻ ലെബനണിൽ ചെന്നുപററിയാൽത്തന്നെ, ഇതിനകം പുറത്തുവരാത്ത നിഷ്ഠൂരതകളിൽ കൂടുതൽ എന്തു അവർക്കു വെളിപ്പെടുത്താനാവും. അങ്ങനെ ഒരു വസ്തുസ്ഥിതി റിപ്പോർട്ട് പ്രസിദ്ധപ്പെടുത്തിയാൽ, ഇസ്രേൽ ഗവൺമെൻറ് അതിനു പുല്ലുവിലപോലും നൽകാൻ പോകുന്നില്ല.

ചേരിചേരായ്മയെന്നും, മൂന്നാംചേരിയെന്നും വിശേഷിപ്പിക്കപ്പെടുന്നതിൽ വലിയ കാര്യമൊന്നുമില്ലെന്നതും, അവകാശപ്പെടുംപോലെ ധാർമ്മികനീതി ഉണർത്താൻ ഈ രാജ്യങ്ങൾക്ക് സാധിക്കുകയില്ലെന്നതും പകൽപോലെ സത്യമാണ്. പിന്നെയെന്തിന് ഈ തമാശ?

ഇസ്രേലിൻെറ പീരങ്കി ഉണ്ടകൾ അപഹരിക്കപ്പെടുംമുമ്പേ ഒഴിഞ്ഞുപോകാമെന്നു സമ്മതം മൂളിയിരിക്കുന്ന പാലസ്തീൻ ഗറില്ലകൾക്ക്, അവരുടെ മാതൃരാജ്യങ്ങളിൽപ്പോലും കാലൂന്നാൻ ഒരിടം നൽകാൻ തയ്യാറാകാത്ത രാജ്യങ്ങൾ കൂടിച്ചേർന്നിരുന്നാണ് നിക്കോഷ്യയിലെ ഈ തമാശയ്ക്ക് കളമൊരുക്കിയതെന്നതാണ് അതിക്രൂരമായ വിനോദം.

യാസർ അരാഫത്തുൾപ്പെടെ ആറായിരം പാലസ്തീൻ ഗറില്ലകൾ ബെയ്റൂട്ട് വിട്ടുപോകണമെന്നാണ് ഇസ്രേൽ ആവശ്യപ്പെടുന്നത്. തോക്കു ചൂണ്ടി ഈ ആവശ്യം സാധിക്കാൻ ഒരുപക്ഷേ അവർക്ക് സാധിച്ചേക്കും. അപ്പോൾ ലെബനോണിൽ അവശേഷിക്കുന്ന അഞ്ചുലക്ഷം പാലസ്തീനികളുടെ ഭാവി എന്താകും? അവരുമായി സഹവസിക്കുന്ന മുസ്ലീങ്ങളോ? അമേരിക്കയുടെ പിൻതുണയോടെ ഇസ്രേലിന് ക്രൈസ്തവർക്ക് നിർണ്ണായക സ്വാധീനമുള്ള ഒരു ഭരണകൂടത്തെ ലെബനോണിനു വാഴിക്കാനാവും. അതു വഴിവയ്ക്കുക, മുസ്ലീങ്ങളുടെയും പാലസ്തീനികളുടെയും നേർക്കുള്ള പൈശാചികമായ ആക്രമണത്തിലേക്കായിരിക്കും. ഇസ്രേലിൻെറ രഹസ്യ പിൻബലവും അതിനു കിട്ടും. ലെബനോണിൽ തലമുറകളായി പാർക്കുന്ന പാലസ്തീനികളെല്ലാം അക്ഷരാർത്ഥത്തിൽ അഭയാർത്ഥികളാണ്. വീടില്ലാത്ത അവർ, ആഹാരം കഴിക്കുന്നത് ഐക്യരാഷ്ട്രസംഘടനയുടെ ദാനംകൊണ്ടുമാത്രം. നിഷ്ഠൂരമായി അവർ വേട്ടയാടപ്പെടുമ്പോൾ, ചേരിചേരാ രാജ്യങ്ങൾക്ക് എന്തു ചെയ്യാനാകും.?

നിസ്സഹായരായി നോക്കി നിൽക്കാൻ വിധിക്കപ്പെട്ടവരാണ് ചേരിചേരാ രാജ്യങ്ങളെന്ന സത്യം ഇനിയെങ്കിലും നാം അംഗീകരിക്കണം.

**മധു എസ്. നായർ**
**ന്യൂയോർക്ക്**

# ഒരു ജീർണ്ണിച്ച സംസ്കാരത്തിന്റെ മുഖദർശനം

ഇൻസെസ്റ്റിന്റെ നിർവ്വചനം രക്തബന്ധുക്കൾ തമ്മിലുള്ള ലൈംഗികവേഴ്ചയെന്നാകാം. ഇതൊരു ടാബൂ ആയിട്ടല്ലാതെ പരിഗണിക്കാത്ത ഏതെങ്കിലും സംസ്കാരം ഇന്നു നിലവിലുണ്ടെന്നു തോന്നുന്നില്ല. അമേരിക്കയിൽ ഇതു മാറിവരുന്നോ എന്ന സംശയമാണ് ഈയിടെ പുറത്തിറങ്ങിയ 'ഡാഡീസ് ഗേൾ' എന്ന ആത്മകഥാരൂപത്തിലുള്ള ഷാർലെററ് വാൽ അലൻ എഴുതിയ പുസ്തകം മനസ്സിലുദിപ്പിക്കുന്നത്.

ചരിത്രം നോക്കിയാൽ ഇൻസെസ്റ്റ് ഒരു മഹാപാപമായി കരുതാതിരുന്ന പല സംഭവങ്ങളും കാണാം. ബൈബിൾ പ്രകാരം ആദിമനുഷ്യരുടെ അഞ്ചു ആൺമക്കളും അഞ്ചു പെൺമക്കളും പരസ്പരം വിവാഹിതരായല്ലോ. ഇഡിപ്പസ് കോംപ്ലക്സിലെ മാതൃപ്രേമം എത്രയെഴുത്തുകാർ എവിടെയെല്ലാം പ്രയോഗിച്ചിരിക്കുന്നു. വിശ്വസുന്ദരി ക്ലിയോപാട്ര ആദ്യം വിവാഹം ചെയ്തിരുന്നത് സ്വന്തം സഹോദരനെയാണല്ലോ. മററു ചില മതക്കാരുടെയിടയിൽ ഒരു പിതാവിന്റെ തന്നെ രണ്ടമ്മയിലുള്ള മക്കൾ ഇണകളാകുന്നത് നല്ല കാര്യമായിട്ടാണ് പലയിടത്തും കാണാറുള്ളത്.

ലൈംഗികകാര്യങ്ങൾ പരസ്യമായി ചർച്ചചെയ്യപ്പെടുന്ന അമേരിക്കയിൽ ഇൻസെസ്റ്റ് ഇന്നും ഗോപ്യമായിരിക്കുന്നു. പത്തിരുപത്തഞ്ചുവയസ്സുവരെ ഒരു സ്ത്രീ വിർജിൻ ആയിരുന്നാൽ അതിവിടെ ഒരാക്ഷേപം തന്നെയാണ്. നഗ്നത പ്രദർശിപ്പിക്കുന്നതിൽ ഇവർക്ക് ക്ലേശമൊന്നും കാണില്ല. ഈ പ്രദർശനം ലൈംഗികകാര്യങ്ങൾക്കു മാത്രമായല്ലാതാനും. അച്ഛനെ നഗ്നനായിക്കാണാത്ത മകനും അമ്മയെ നഗ്നയായിക്കാണാത്ത മകളും വളരെച്ചുരുക്കമേ കാണുകയുള്ളൂ. മകളെ അച്ഛൻ നഗ്നയായിക്കാണുന്ന രീതിയാണ് ഡാഡീസ് ഗേൾ എന്ന പുസ്തകം വരെ അമേരിക്കൻ സമൂഹത്തെ എത്തിച്ചതെന്ന് തോന്നിപ്പോകുന്നു.

**അമേരിക്കയിൽ ലക്ഷക്കണക്കിന് കോപ്പികൾ വിററഴിഞ്ഞ ഒരു പുസ്തകം, അവിടത്തെ സാമൂഹ്യ ജീവിതത്തിൽ പല മാററങ്ങൾക്കും തുടക്കം കുറിക്കും.**


HER STORY IS NOT UNIQUE
THAT IS WHY IT MUST BE TOLD
CHARLOTTE VALE ALLEN
Daddy's Girl
The shocking true story of a child's ordeal of shame

ഷാർലെററ് അലൻ ഇന്ന് വിവാഹിതയാണ്. രണ്ടു കുട്ടികളുടെ മാതാവായ ഈ നാല്പതുകാരിയുടെ ആദ്യ കൃതിയാണിത്. പലരും തുറന്നു പറയാൻ മടിക്കുന്ന രഹസ്യങ്ങൾ അച്ചടിച്ചിറക്കിയതുമൂലം ഒരു ലക്ഷേശ്വരിയാണിവർ. പുസ്തകം ആത്മകഥാരൂപത്തിലുള്ളതാണെങ്കിലും ഒരു നോവലിന്റെ എല്ലാ മട്ടും ഇതിനുണ്ട്. മുപ്പത്തഞ്ചുകൊല്ലങ്ങൾക്കു മുമ്പുള്ള സംഭാഷണങ്ങൾ അപ്പടി ഓർമ്മയിലിരിക്കുവാൻ ഇവർ ഒരു കമ്പ്യൂട്ടറൊന്നും അല്ലല്ലോ.

കിൻസി, ഹൈററ് തുടങ്ങി പല വിദഗ്ധരുടേയും കണക്കനുസരിച്ച് രക്തബന്ധുക്കൾ തമ്മിലുള്ള ലൈംഗികവേഴ്ച അമേരിക്കയിൽ സർവ്വ സാധാരണമാണത്രേ. നീഗ്രോകളുടെയിടയിൽ ഇതിന് പ്രചാരമുണ്ടായതിന് പ്രധാന കാരണം ദാരിദ്ര്യമാണെന്ന് പലരും വാദിക്കുന്നു.

"നിങ്ങളുടെ കുട്ടികളും എന്റെ കുട്ടികളും ചേർന്ന് നമ്മുടെ കുട്ടികളുമായി വഴക്കിടുന്നു." സായിപ്പിനെ ശകാരിക്കുന്ന മദാമ്മയുടെ വായിൽനിന്നും വന്നതാണിത്. വിവാഹത്തോടൊപ്പം പ്രചാരത്തിലിരിക്കുന്ന വിവാഹ മോചനങ്ങൾ അമേരിക്കൻ സമൂഹത്തിനൊരു ശാപമായിത്തീർന്നിട്ടുണ്ട്. ഇതിലൂടെ അധികം കഷ്ടപ്പെടുന്നത് അവരുടെ സന്താനങ്ങളും. പ്രായപൂർത്തിയായ മകളുള്ള സ്ത്രീ തന്നേക്കാളും പ്രായം കുറഞ്ഞ ഭർത്താവിനെ രണ്ടാം വിവാഹത്തിൽക്കൂടെ നേടുമ്പോൾ പല ഭവിഷ്യത്തുകളും ഓർക്കുന്നില്ല. ബേബിഡോൾ നൈററിയുമിട്ട് മാദകത്വം പ്രദർശിപ്പിച്ചുകൊണ്ടു നടക്കുന്ന പ്രായമായ മകളെക്കാണുമ്പോൾ പല രണ്ടാനച്ഛന്മാരുടേയും ഹാലിളകുന്നു. 'പെനിസ് എൻവി' എന്ന മാനസികരോഗം പല പെൺകുട്ടികൾക്കും പിടിപെടുന്നത് പിതാക്കളുടെ ലൈംഗികാവയവം യാദൃച്ഛികമായി കാണാനിടവരുന്നതിനാലാണെന്ന് മാസ്റ്റേഴ്സ് ആൻഡ് ജോൺസൻ അഭിപ്രായപ്പെട്ടിരിക്കുന്നു.



പല പിതാക്കളേയും പടിപടിയായി പൂർണ്ണ ലൈംഗികവേഴ്ചയിലേക്കാനയിക്കുന്നത് പെൺമക്കളാണുതാനും. ഇതൊരു പരിധിവരെ ആരോഗ്യകരമാണെന്നൊരഭിപ്രായഗതിയും പൊന്തിവന്നിട്ടുണ്ട്. ലൈംഗികമായി അടുത്ത രക്തബന്ധുക്കൾ മരണംവരെ ഒരു പ്രത്യേകതരത്തിലുള്ള സ്നേഹം പ്രകടിപ്പിക്കുമെന്ന് ഇക്കൂട്ടർ വാദിക്കുന്നു.

"അച്ഛന്റെ മകളിൽ" ഷാർലററ് അലൻ പല കാര്യങ്ങളും പച്ചയായി വിവരിച്ചിട്ടുണ്ട്. പിതാവുമായിട്ടുണ്ടായ ലൈംഗിക വേഴ്ച പില്ക്കാലത്ത് ഭർത്താവുമൊത്ത് ലൈംഗികസുഖം അനുഭവിക്കുവാൻ അവർക്ക് പ്രതിബന്ധമുണ്ടാക്കി. മനസ്സിലുണ്ടായിരുന്ന കുററബോധം ഭർത്താവിന് സുഖം പകർന്നുകൊടുക്കുവാൻ അവരെ കഴിവില്ലാതാക്കിയെന്നവർ പരാതിപ്പെടുന്നു. സ്വന്തം കാര്യമോ, അതിലും കഷ്ടം.

ഷാർലററ് അലന്റെ ആത്മകഥയിൽ എത്രമാത്രം സത്യാംശം ഉണ്ടെന്നുള്ളത് അറിയാൻ പ്രയാസം. കാരണം കഥാപുരുഷനായ പിതാവിന്ന് ജീവിച്ചിരിപ്പില്ല. പിതാവിൽ നിന്നുള്ള ലൈംഗിക പാഠങ്ങൾ ഷാർലററിനെ വിഷമത്തിലാക്കിയ പല സന്ദർഭങ്ങളും രസകരമായി അവർ ഇതിൽ വിവരിച്ചിട്ടുണ്ട്.

തന്റെ പുസ്തകം പ്രചരിപ്പിക്കുവാൻ വേണ്ടി ഇവർ ടെലിവിഷനിലും പല തവണ മുഖം പ്രദർശിപ്പിച്ചിട്ടുണ്ട്. ചോദ്യങ്ങൾക്ക് ഒരു ക്ലേശവുമില്ലാതെ മറുപടി പറയുമ്പോൾ മനസ്സിലുള്ള കുററബോധമെല്ലാം എവിടെയോ ഓടിമറയുന്നപോലും! ലക്ഷക്കണക്കിനു കോപ്പികൾ വിററഴിഞ്ഞ ഈ പുസ്തകത്തിന്റെ വിജയം വരാനിരിക്കുന്ന ഒരു പ്രവണതയുടെ മുന്നോടിയാകാം. ആത്മകഥകളില്ലെങ്കിലും ഇൻസെസ്റ്റിനെ പ്രമാണമാക്കി പല നോവലുകളും ചുരുങ്ങിയ കാലയളവിൽ തന്നെ അമേരിക്കൻ മാർക്കററിലിറങ്ങിയേക്കാം.

ഈ കൃതി ഒരു കാര്യം അസന്ദിഗ്ദ്ധമായില്ലാതെ വ്യക്തമാക്കുന്നു. ഇന്നു നാം കാണുന്ന അമേരിക്കൻ ജീവിതം ജീർണ്ണിച്ചു കഴിഞ്ഞിരിക്കുന്നു. ഈ ജീർണ്ണതയുടെ മുഖദർശനമാണ് ഇവിടെ പരാമൃഷ്ടമാകുന്ന കൃതി. ഇതു് ഒരു തുടക്കം മാത്രം. ഇനിയും ഇത്തരം അനുഭവവീര സാഹിത്യങ്ങൾ വരാനിരിക്കുന്നതേയുള്ളൂ.

# പെൺകൊതുകേ, അഹങ്കരിക്കാതെ...

ഡൺ എന്ന സായ്പ്പ് പണ്ട് മരണത്തോട് പറഞ്ഞു—അഹങ്കരിക്കാതെ. 'ബി നോട്ട് പ്രൗഡ്'. സാധ്യു് എഴുതിയത് പ്രസിദ്ധമായ കവിതയായി. പക്ഷേ, മരണം ഇന്നും അഹങ്കരിക്കുന്നു.

നമ്മുടെ നാട്ടിൽ മരണത്തെപ്പോലെ ഒരു ശാശ്വതസത്യമാണ് കൊതുക്. രണ്ടു കൂട്ടരും രഹസ്യമായി കടന്നുവരുന്നു, കടിക്കുന്നു; കൊണ്ടുപോകുന്നു. പരലോകജീവിതത്തിലേക്ക് മരണം നമ്മെ ഉറക്കുന്നു. ഇഹലോക നിദ്രയിൽ കൊതുക് നമ്മെ ഉണർത്തുന്നു.

ഓഡോമോസ്, അതുണ്ടാക്കുന്ന കമ്പനിക്ക് പണമുണ്ടാക്കി നൽകുന്നു. ആമത്തിരി ക്യാൻസർ വരുത്തുന്നു. കൊതുകുവലയെനോക്കി കൊതുക് പുഞ്ചിരിക്കുന്നു; ഫ്ളംസ്പിഡിൽ കറങ്ങുന്ന ഫാനിന് ചോരയുണ്ടായിരുന്നെങ്കിൽ അതിനെയും കടിച്ച് കുടിക്കാമല്ലോ എന്ന് കൊതുക് പുഞ്ചിരിയോടെതന്നെ നിനയ്ക്കുന്നു.

ഡൺ എന്ന ഇംഗ്ലീഷ് കവിയുടെ നാട്ടുകാരനായ ഒരു സായ്പ്പ് ഇപ്പോൾ ഇംഗ്ലീഷ് പത്രങ്ങളിൽ പരസ്യം കൊടുത്തിരിക്കുന്നു: കൊതുകേ, അഹങ്കരിക്കാതെ. ആധുനിക കവിത.

ചന്ദ്രനെ കീഴടക്കുകയും ചൊവ്വ, ശനി തുടങ്ങിയ ജ്യോതിർഗോളങ്ങളെ വിറപ്പിക്കുകയും ചെയ്തുകഴിഞ്ഞ സായ്പന്മാർ ഇപ്പോഴാണ് കൊതുകിലേക്കു തിരിഞ്ഞിരിക്കുന്നത്: ഒരു കൊതുകുനിവാരണയന്ത്രം വന്നിരിക്കുന്നു. വില തുച്ഛം—കേവലം ആറു ഡോളർ. ഗുണം ഒരു കൊല്ലം. ഇരുപതടി ചുററളവിൽ ഒരൊററക്കൊതുക് വരില്ല. യന്ത്രം ഓൺചെയ്തു വച്ചിരുന്നാൽ മതി.

ഇതിലെന്തു വലിയ കാര്യമെന്നു ചോദിക്കരുത്. വലിയ കാര്യമാണ്. നാളെ നമ്മുടെ കെൽട്രോൺ ഇതുണ്ടാക്കി വില്പനയ്ക്ക് വയ്ക്കുമായിരിക്കാം. എന്നാലും കാര്യം വലുതുതന്നെ.

സംഗതി ഇത്രയേ ഉള്ളൂ— ഒരു സിഗരററ് ലൈററളോളം വരുന്ന ഒരു ഉപകരണം. ബാററിയിലാണ് പ്രവർത്തനം. 1.5 വോൾട്ട് ബാററി. ഒരുകൊല്ലം നിരന്തരം പ്രവർത്തിക്കും. യന്ത്രത്തിൽ നിന്ന് ഒരു മൂളൽ ഉയരും. മനുഷ്യശ്രവണേന്ദ്രിയത്തിന് അപ്രാപ്യമായ മൂളൽ. പക്ഷേ, കൊതുക് അതുകേൾക്കും. പമ്പ കടക്കും. അവിശ്വസനീയം അല്ലേ? വിശ്വസിച്ചേതീരൂ. ഇതിനകം ബ്രിട്ടനിൽ മാത്രമായി ഒരുലക്ഷത്തോളം പേർ ഇതുവാങ്ങി കൊതുകിനെ വിരട്ടിക്കൊണ്ടിരിക്കുന്നു; സുഖമായി തുറന്ന സ്ഥലങ്ങളിൽ ഉറങ്ങുന്നു.

**കൗമുദി ന്യൂസ് സർവീസ്**

യന്ത്രത്തിന് ഇപ്പോൾ അതുണ്ടാക്കുന്ന കമ്പനി ഇട്ടിരിക്കുന്ന പേരു് ആൻറി–പിക്. നമ്മുടെ കെൽട്രോൺ ഇതുണ്ടാക്കുമ്പോൾ 'മശകാസുരമർദ്ദിനി' എന്നു പേരിട്ടാൽ നന്നായിരിക്കും.

എന്താണെന്നറിയാമോ, സായ്പിന്റെ മശകാസുരമർദ്ദിനിയുടെ കള്ളരഹസ്യം? നല്ല രസമാണ് കാര്യം.

നമ്മെ കടിച്ച് ചോരയൂററാൻ വരുന്ന കൊതുകെല്ലാം പെൺകൊതുകാണത്രേ. വെറും പെൺകൊതുകല്ല. ആൺകൊതുകിൽനിന്ന് ഗർഭംധരിച്ച പെൺകൊതുക്. ഗർഭിണിക്കൊതുകാണ് ലക്ഷലക്ഷക്കണക്കായ ഈ മനുഷ്യരെയെല്ലാം വട്ടം കറക്കുന്നത്. ഗർഭംലഭിച്ച കൊതുകിന് വലിയ രക്തദാഹമായിരിക്കും. ഗർഭശ്രീമാൻ വളരണമെങ്കിൽ പ്രോട്ടീൻ വേണം. നമ്മുടെ മരുന്നുകടകളിൽ ചെറുചെറു തകരപ്പാട്ടകളിൽ നിരത്തിവച്ചിരിക്കുന്ന പ്രോട്ടീനെക്സ് മശകസുന്ദരിക്കു പ്രാപ്യമല്ലല്ലോ. പയറ്, ഇറച്ചി, മീൻ എന്നിവ അശിക്കാനും കൊതുകിന് നിർവ്വാഹമില്ല. അതിനാലാണ് പയറും ഇറച്ചിയും മീനും പ്രോട്ടീനെക്സുമൊക്കെ കഴിച്ച് തടിച്ചുകൊഴുത്തുകിടന്നുറങ്ങുന്ന മനുഷ്യപുംഗവരെ കൊതുക സമീപിക്കുന്നത്. ബകാശനം! ഭീമൻ ചോറെല്ലാം ഉരുളയുരുളയാക്കി വാരിവിഴുങ്ങും. ഒടുവിൽ ബകൻ ഭീമനെ വിഴുങ്ങും. (കഥയുടെ പരിണാമം ഇങ്ങനെയല്ല, അല്ലേ.) അതുപോലെ, എല്ലാം കഴിച്ച് സുഖമായിരിക്കുന്ന മനുഷ്യന്റെ ചോര ഒടുവിൽ കൊതുക് കുടിക്കുന്നു.

ഗർഭിണിയായ കൊതുക് അങ്ങനെ മനുഷ്യന്റെ ചോരകുടിച്ച് ഗർഭത്തെ വളർത്തുന്നു. പുതിയ കൊതുകുരാജകുമാരന്മാരും രാജകുമാരികളും മുട്ടയായി പിറക്കുന്നു. വെള്ളത്തിൽ കൂത്താടുന്നു. ചിറകുവിരിച്ചുപറന്ന് ബകപുരാണമാടുന്നു.

എല്ലാം ഇതാ തീരുന്നു. നമ്മുടെ സായ്പിന്റെ ആൻറി–പിക്കിന്റെ രൂപത്തിൽ ഗർഭിണിക്കൊതുകുകളുടെ കാലൻ പിറന്നുകഴിഞ്ഞു.

**കവർ സ്റ്റോറി**

**ആനകളുടെ ജീവിത രീതികൾ അറിയാനും അന്വേഷിക്കാനും കാട്ടിൽപ്പോയ ഈസ എന്ന ഗവേഷക വിദ്യാർത്ഥിയുടെ അനുഭവങ്ങളാണ് കൗമുദി ന്യൂസ് സർവീസ് ലേഖകൻ പ്രതിപാദിക്കുന്നത്. സ്വയം ചിട്ടപ്പെടുത്തിയ ഒരു സംവിധാനത്തിനുള്ളിലാണ് കാട്ടിൽ അലഞ്ഞുനടക്കുന്ന ഈ ജീവികൾ മെരുങ്ങി നിൽക്കുന്നതെന്ന് നീണ്ടകാലത്തെ നിരീക്ഷണങ്ങളിൽ നിന്നും ഈസ പറയുന്നു**

കൗമുദി ന്യൂസ് സർവീസ്

# കാട്ടിലെ ആനയും കാടറിഞ്ഞ രഹസ്യങ്ങളും



ആന നിരീക്ഷകനായ ഈസ

**വെ**ട്ടെന്ന പിന്നോട്ട് തെറിച്ചുമാറി. പെരുവിരൽത്തുമ്പിൽനിന്ന് അരിച്ചു കയറിയ തരിപ്പിൽ തലയ്ക്കകം പൊരിഞ്ഞിളകുംപോലെ. ഉമിനീർഗ്രന്ഥികളിൽ ചിലുചിലുപ്പ് പടരുന്നു. കണ്ണുതുറന്നുനോക്കുമ്പോൾ കാണാം മുന്നിലതാ ഇരുട്ടിന്റെ അട്ടിപ്പേറുകൾ ഇളകിയുലയുന്നു. കറുത്തുറഞ്ഞ് വഴിമുടക്കി കറുകെ നിൽക്കുന്ന അപകടം. കഷ്ടിച്ച് ഇരുപതടി അകലെമാത്രം. അരണ്ട വെളിച്ചത്തിൽ ഒന്നും വ്യക്തമായി കാണാനാവുന്നില്ല. വഴി ചികഞ്ഞുമാററിക്കൊണ്ടു തെക്കുവശത്തു കാട്ടിനുള്ളിൽ നുഴഞ്ഞുകയറി മാറിനിന്നു. കുററാക്കുററിരുട്ട് കണ്ണിൽ കുത്തുന്നു. പെകിടോർത്തു. മേച്ചിൽപ്പുല്ല് ഞെരിഞ്ഞമരുന്ന ശബ്ദം.

എന്തോ ചവച്ചരയ്ക്കുന്ന ഒച്ച. അമറൽ. പോളിയും കര്യനും ചന്ദ്രനും കിടക്കിടെ നിന്നു വിറയ്ക്കാൻതുടങ്ങി. പുൽക്കാട്ടിനിടയിലൂടെ എന്തോ ചീറിപ്പായുന്ന ഒച്ച. പിന്നെ ഒന്നും ഓർമ്മയില്ല. ഓർമ്മ തെളിഞ്ഞപ്പോൾ നാലാളും മേലെ ഒരു മരത്തലപ്പിൽ അള്ളിപ്പിടിച്ചിരിക്കുന്നു. കൊട്ടിയടഞ്ഞ കണ്ണും കാതും മൂക്കും തുറക്കുന്നു.

ദുസ്സഹമായ നീററൽ. കൈത്തണ്ടയിൽ മേച്ചിൽ പുല്ലിന്റെ വക്കുകൾകൊണ്ടു മുറിഞ്ഞതാവാം. പുറച്ചെടിത്തണ്ടിൽ കൈയുടക്കി പോറിയതാവാം. പോളിയും കര്യനും ചന്ദ്രനും ദീർഘനിശ്വാസം വിട്ടു. ചീവീടിന്റെ ചിലയ്ക്കൽ ഒന്നിനൊന്നു കൊഴുത്തുരുമ്മി കാടാകമാനം പടരുന്നു. അതിനു കുറുകേ അലകളിളക്കാൻ ഇടയ്ക്കിടെ കൂമന്റെ കൂകൽ. ഉറക്കം കൺപോളകളിൽ കനം തൂങ്ങുന്നു. അരുതു്, ഉറങ്ങരുതു്. പിടി അയഞ്ഞാൽ താഴെ വീണതുതന്നെ. പേടിപോക്കാൻ കഥകൾ പലതും പറഞ്ഞിരുന്നു. സമയം പോയതറിഞ്ഞില്ല.

മേഘവിതാനങ്ങളിലൂടെ അരിച്ചിറങ്ങുന്ന നിലാവ് താഴെ പുൽമേട്ടിൽ അരണ്ട വെളിച്ചമായി പരക്കുന്നു. അതിൽ പുൽമേട്ടിൽ മേഞ്ഞുനടക്കുന്ന കറുത്ത രൂപങ്ങൾ അവ്യക്തമായി കാണാം. തൊട്ടരികിൽ തടാകത്തിൽ ഓളങ്ങൾ ഇളകുന്നതും കണ്ണുകൂർപ്പിച്ചാൽ കാണാം. നേരം വെളുക്കാൻ ഇനിയും ഒരുപാട് കഴിയാനുണ്ടെന്നു തോന്നുന്നു. തമാശകൾ പറഞ്ഞിരുന്നു, ഉറക്കത്തെ ആട്ടിയകററി. ഒരാഴ്ചക്കാലം കാട്ടിൽ അലഞ്ഞുനടന്നതിന്റെ ഓർമ്മകൾ ഉറക്കെ അയവിറക്കി. കാട്ടുകാണാൻ വന്നതു് ഗതികേടായല്ലോ എന്ന മട്ടിൽ മുറുമുറുക്കുകയാണ് പോളിയും കര്യനും ചന്ദ്രനും. സമയമെന്തായെന്ന് ഒരു തിട്ടവുമില്ല.

ആകാശത്തിന്റെ അകിട് വെളിച്ചം ചുരത്താൻ തുടങ്ങിയിരിക്കുന്നു. വൃക്ഷത്തലപ്പുകളിൽ പറവകൾ കലപില കൂട്ടി ചിറകടിച്ചു പറക്കുന്നു. വെളിച്ചം മേഘപാളികളിൽ ഉടഞ്ഞുവീണ് നിറങ്ങളായി ചിതറുന്നു. ഹായ്, നേരം വെളുത്തുകഴിഞ്ഞു. ഊർന്നിറങ്ങി താഴെയെത്താൻ പെട്ട പാട് ചില്ലറയൊന്നുമായിരുന്നില്ല. താഴെനിന്ന് മുകളിലേക്കു തലയുയർത്തി നോക്കിയപ്പോൾ ഒരുനിമിഷം അമ്പരന്നുനിന്നുപോയി. കുറഞ്ഞതു് നാലാൾ പൊക്കമെങ്കിലും വരും രാത്രി കഴിച്ചുകൂട്ടിയ ആ ഉന്നമരത്തിന്! ഒരു ആനക്കാര്യം നേടിയെടുത്ത സംതൃപ്തി—ജീവിതത്തിൽ ആദ്യത്തെ മരംകയററം ഒരു കയററംതന്നെ.

ഉറക്കമൊഴിഞ്ഞ ക്ഷീണമുണ്ടെങ്കിലും എല്ലാവർക്കും ഒരുഷാർ. വളവുതിരിഞ്ഞു നടന്നുചെന്ന് ബോട്ട് ലാൻഡിങ്ങിലെത്തി. വനം വകുപ്പുവക ജീപ്പിൽ കുമിളിയിലെത്തി മുറിക്കകത്തു കടന്നു. ഉറക്കം. ഉറക്കത്തിന്റെ ആഴങ്ങളിലേക്ക്...

●

സാഹസം തുടിച്ചുപടരുന്ന ഇത്തരം അനുഭവങ്ങൾ എത്രയെങ്കിലുമുണ്ട് പറയാൻ. കാട്ടാനക്കൂട്ടങ്ങൾക്കു പുറകെ അവയുടെ പ്രകൃതം നേരിട്ടു നോക്കി പഠിക്കാൻ ഇറങ്ങിപ്പുറപ്പെട്ടിട്ട് അഞ്ചു വർഷത്തോളമാവുന്നു. സംഭ്രമവും ആകാംക്ഷയും തികട്ടിക്കലരുന്ന ഒരനുഭൂതിയാണ് മനസ്സിനിറയെ കാടേറുമ്പോഴൊക്കെ. കേരള സർവ്വകലാശാല ജന്തുശാസ്ത്രവിഭാഗത്തിൽ ഡോക്ടർ എം. ബാലകൃഷ്ണന്റെ മേൽനോട്ടത്തിൽ കാട്ടാനകളുടെ സ്വഭാവത്തെക്കുറിച്ച് ഗവേഷണം നടത്തുകയാണ് ഈസാ ഇപ്പോൾ. കേരളാ ഫോറസ്റ്റ് റിസർച്ച് ഇൻസ്റ്റിററ്യൂട്ടിൽ ഉദ്യോഗസ്ഥനായ ഈസാ ചീവെട്ടത്ത് ഗവേഷണത്തിൽ ആണ്ടുമുഴുകിയിരിക്കുകയാണ്.

കാട്ടാനകളെക്കുറിച്ചുള്ള ആധികാരിക പഠനം കാര്യമായൊന്നും ഇന്ത്യയിൽ നടന്നിട്ടുണ്ടെന്നു തോന്നുന്നില്ല. പൗരാണികകാലംതൊട്ടേ ഇന്ത്യയിൽ വളർത്താനകളെക്കുറിച്ചുള്ള വിവരങ്ങൾ സാധാരണക്കാർക്കുപോലും കൗതുകമുണർത്തിയിരുന്നുവെന്നാണ് 'മാതംഗലീല', 'ഹസ്ത്യായുർവേദം' തുടങ്ങിയ ആനശാസ്ത്രഗ്രന്ഥങ്ങളുടെ പ്രചാരംതന്നെ വ്യക്തമാക്കുന്നതു്. എങ്കിലും, ആഫ്രിക്കൻ ആനകൾക്കിടയിൽ ജീവിച്ചു പഠിച്ച ഡഗ്ലസ് ഹാമിൽട്ടൻ ദമ്പതികളെപ്പോലെയോ ശ്രീലങ്കയിലെ ആനകളെക്കുറിച്ച് ഐസൻബെർഗ്, റോബർട്ട് ഡി ഒളിവർ തുടങ്ങിയവർ നടത്തിയതുപോലെയോ ഉള്ള ആധുനികപഠനങ്ങൾ ഇന്ത്യയിൽ ഉണ്ടായിട്ടില്ലെന്നുതന്നെ പറയാം. കേരള ഫോറസ്റ്റ് റിസർച്ച് ഇൻസ്റ്റിററ്യൂട്ടിലെ ഉദ്യോഗസ്ഥന്മാർ കുറെയൊക്കെ നിരീക്ഷിച്ചു പഠിച്ചിട്ടുണ്ട്. അതിലെ ഉദ്യോഗസ്ഥനായ വിജയകുമാരൻനായർ വളർത്താനകളുടെ സ്വഭാവത്തെക്കുറിച്ച് ഒരു പ്രബന്ധം തയ്യാറാക്കിയിട്ടുണ്ട്. പി. വി. ബാലകൃഷ്ണനും ആന നിരീക്ഷണം ധാരാളം നടത്തിയിട്ടുണ്ട്. സുവോളജിക്കൽ സർവ്വെ ഓഫ് ഇന്ത്യയിലെ വന്യജീവിസംരക്ഷണവിഭാഗമേധാവി എസ്. മുഹമ്മദാലിയും ഇന്ത്യയിലെ കാട്ടാനകളെ കുറെ ഏറെ നിരീക്ഷിച്ചിട്ടുണ്ട്. നാട്ടിൻപുറങ്ങളിലെ 'ആന പ്രേമി'കൾക്ക് നാട്ടാനയെ നോക്കി നിരീക്ഷിക്കാനാണ് ഏറെ കൗതുകം. കാട്ടിലെ ആന നിരീക്ഷണം ഹോബിയാക്കിയവർ വിരളമായേ ഉള്ളൂ. നിരീക്ഷണമേഖലയുടെ നൂതനത ഈസയുടെ ഹരത്തിന് കൂടുതൽ ഊഷ്മളതയേകുന്നുമുണ്ട്.

ആന നിരീക്ഷണത്തിന് ഇറങ്ങിപ്പുറപ്പെട്ടാൽ പിന്നെ എന്തും സഹിക്കാനുള്ള മനക്കരുത്ത് ഉണ്ടായേതീരൂ. ചിലപ്പോൾ കാട്ടിനുള്ളിൽ വഴിതെററിക്കുടുങ്ങിക്കിടക്കേണ്ടിയും വരും.

●

1981 മാർച്ചവസാനം. പറമ്പിക്കുളം. ഭൂമിശാസ്ത്രം മനഃപാഠമാക്കാൻ കാടേറിയതാണ്. തങ്കവേലുവും വെള്ളക്കോതയുമുണ്ട് സഹായികളായി ഒപ്പം. ഒരാൾ മലശൻ, മറേറയാൾ കാടൻ. രണ്ടുപേരും കാടിന്റെ മക്കൾ. കരിയാർകുട്ടി, ഒരുകൊമ്പംകുടി വഴി മുതുവരച്ചാലിൽ എത്തിയപ്പോൾ നേരം സന്ധ്യയായി. ഇനിയിന്ന് തിരികെ പോകാനൊക്കില്ല. കാടിന്റെ നടുക്കായിപ്പോയി. നായണ്ടൻ ചിറ കടന്നാൽ അപ്പുറത്ത് ചേമ്പടിപ്പാറയിൽ കൂടാമ്പടിക്കാമെന്ന് വെള്ളക്കോതയുടെ നിർദ്ദേശം. സമ്മതിച്ചു. അയാൾക്കവിടമൊക്കെ നല്ല തിട്ടമാണ്. ചേമ്പടിപ്പാറയ്ക്ക് സാമാന്യത്തിലേറെ വീതിയും പരപ്പുമുണ്ട്.



പൂഴിമണ്ണുകൊണ്ട് ഒരു സ്നാനം

അരികിൽ പാറയിടുക്കുകളിൽ തട്ടിയുടഞ്ഞു ചിതറി തുള്ളിത്തുള്ളിയൊഴുകുന്ന പുഴ. രാത്രിക്കു കനമേറുന്നു. മരത്തിന്റെ ചില്ലകൾ ഒടിച്ചു കൂമ്പാരമായിട്ട് തീകൊളുത്തി. ചാക്കഴിച്ചു കൂടെക്കരുതിയിരുന്ന അരിയെടുത്ത് കഞ്ഞിവച്ചു. ഉപ്പും മുളകും കുഴച്ച് കൂട്ടാനുണ്ടാക്കി. സ്വാദിഷ്ടമായ വനഭോജനം. അരുവിയിലെ തെളിനീരു ദാഹമകറ്റി. സ്ലീപ്പിങ്ബാഗിൽ നൂഴ്ന്നിറങ്ങി പാറപ്പുറത്തു കണ്ണടച്ചു കിടന്നു. ഉറക്കം എപ്പോഴാണ് കണ്ണുകളെ വരിഞ്ഞുചുറ്റിയതെന്നറിയില്ല.

പക്ഷികൾ ചിലയ്ക്കുന്നതു കേട്ടാണ് ഉണർന്നത്. നേരം നന്നെ വെളുത്തിരിക്കുന്നു. കാടുണർന്നുകഴിഞ്ഞിരിക്കുന്നു. വെള്ളക്കോത കൊണ്ടുവന്ന ആവിപറക്കുന്ന കാപ്പി ഉറക്കച്ചടവകറ്റി. കാടിന്റെ ഇടയിലൂടെ കണ്ണുടക്കി കുറേ നേരം നോക്കിയിരുന്നു. പിന്നെ യാത്രയ്ക്കുള്ള ഒരുക്കങ്ങൾ.

യാത്ര. ഇല്ലിക്കാടുകളിലൂടെ വഴി പികഞ്ഞുണ്ടാക്കിക്കൊണ്ടുള്ള യാത്ര. കുറേ നടന്നപ്പോൾ ഇല്ലിക്കാട്ടിലൂടെ ആന പോയ വഴി. ആ ആനത്താരയിലൂടെ മുന്നോട്ടു നടന്നു. പത്തുമിനിട്ടു നടന്നുകാണും. വെള്ളക്കോത ഞെട്ടി പുറകോട്ടു മാറി. തങ്കവേലു പുറകോട്ടോടി; ഇല്ലിയിലകളിന്മേൽ കാൽ വഴുതിവീണതുണ്ട് താഴെ വലിയൊരു കുഴിയിൽച്ചെന്നുവീണു. ക്യാമറയും ബൈനോക്കുലറും ദൂരെ തെറിച്ചുവീണു. തങ്കവേലുവിന്റെ തോളത്തുണ്ടായിരുന്ന ചാക്കുകെട്ടും താഴെ വീണ് അരിയും ഉപ്പുമെല്ലാം മുളങ്കാട്ടിൽ ചിതറിത്തെറിച്ചുവീണു. മുമ്പോട്ടു പോകാനൊക്കില്ല. അവിടെ ആനക്കൂട്ടം നില്പുണ്ട്, വെള്ളക്കോത പറഞ്ഞു. കുറെനേരം നോക്കി ആന വഴിമാറിപ്പോകുമോ എന്ന്. കാറ്റുവാക്കിൽനിന്ന് ഗന്ധം കിട്ടട്ടെയെന്നു നോക്കി. ഇതിനിടെ ഒരാന തിരിഞ്ഞ് നേക്കുനേരേ പാഞ്ഞുവരുന്നു. മൂന്നു പേരും ഒരേവേഗത്തിൽ മലഞ്ചെരിവിലൂടെ ഊർന്നിറങ്ങി താഴേക്കു ചെന്നുവീണു. എണ്ണീറ്റ് ഓടിയകന്നു.

വഴിതെറ്റിയിരിക്കുന്നു. നടന്നുനടന്നൊടുവിൽ കൂരാൻ കുഴിയിലെത്തി. മുതല വായാളി, റെസരി എസ്റ്റേറ്റ്, മഞ്ചാളിക്കരൽ, ത്തൂർത്തംപാറവഴി നടന്ന് മൂന്നാംദിവസം സന്ധ്യകഴിഞ്ഞപ്പോഴാണു തിരികെ തൂണക്കടവിലെത്തിയത്.

●

എന്താ, ആനനിരീക്ഷണം ഹോബിയാക്കണമെന്നുണ്ടോ, ഈസാ ചോദിക്കുന്നു. പക്ഷിനിരീക്ഷണംപോലെ അത്ര ലാഘവത്തോടെ ചെയ്യാവുന്നതൊന്നുമല്ല, കേട്ടോ. എന്തും നേരിടാനുള്ള ധൈര്യവും കരുത്തിരുണ്ട അപകടം പാഞ്ഞടുക്കുമ്പോൾ ഒഴിഞ്ഞുമാറിക്കളയാനുള്ള തിമിറും ഉണ്ടെങ്കിൽ പിന്നെ ഇതില്പരം രസകരമായ മറ്റൊരു വിനോദം ഉണ്ടാകില്ല. ആനനിരീക്ഷണത്തിനെന്നും പറഞ്ഞ് കാടേറുംമുമ്പ് അവശ്യം കരുതിവയ്ക്കേണ്ട ചില ഉപകരണങ്ങളുണ്ട്. ഒരു ബൈനാക്കുലർ തീർച്ചയായും കൈവശമുണ്ടായിരിക്കണം. അതിൽ നൈററ് വീവിങ് ഡിവൈസ് ഉണ്ടെങ്കിൽ ഏതു കററാക്കററിരുട്ടിലും നിരീക്ഷണം നടത്താം. ടെലി, സൂം, വൈഡ് ആംഗിൾ ലെൻസുകളും ഫിററിങ്ങുകളുമുള്ള ഒന്നാംതരമൊരു ക്യാമറ ഉണ്ടായേ തീരൂ. ഫോട്ടോയെടുക്കുന്ന കാര്യത്തിൽ ഒട്ടും ലുബ്ധു കാട്ടിയേക്കരുത് കേട്ടോ. ചെറിയൊരു ടേപ്റെക്കോർഡറും മൈക്രോകാസററുകളും ഉണ്ടെങ്കിൽ ആനകളുടെ ശബ്ദം പിടിച്ചെടുക്കാം. ട്രാൻക്വലൈസർ ഗൺ ഒരെണ്ണം കരുതിയാൽ അത്രയും നന്ന്. മയക്കുവെടി വച്ച് കാട്ടാനയെ വീഴ്ത്തി കഴുത്തിൽ ഒരു റേഡിയോ കോളർ കെട്ടിവച്ചാൽ പിന്നെ ആന കാട്ടിനുള്ളിൽ എവിടെപ്പോയി മറഞ്ഞാലും അതിന്റെ സഞ്ചാരഗതിയെക്കുറിച്ചുള്ള വിവരം ആ ഇലക്ട്രോണിക് ഉപകരണത്തിന്റെ സഹായത്തോടെ കിട്ടിക്കൊണ്ടേയിരിക്കും. ദിക്കുതെററി കാട്ടിൽ ഒററപ്പെട്ടുപോയാൽ വഴിപികഞ്ഞു കണ്ടെത്താൻ ഉപകരിക്കുന്ന കോണ്ടൂർമാപ്പ്, കോമ്പസ്, ഉയരം അളക്കാൻ ആൾട്ടിമീററർ, ചെരിവളക്കാൻ മാൾട്ടിമീററർ എന്നിവയുടെ കാര്യം പ്രത്യേകം എടുത്തു പറയേണ്ടതില്ലല്ലോ. അതുപോലെതന്നെ ടെൻറിന്റെ കാര്യവും. കൊടും തണുപ്പിൽനിന്ന് രക്ഷപ്പെടണമെങ്കിൽ സ്ലീപ്പിങ് ബാഗുകളും കരുതിവയ്ക്കണം. ഒരു ജീപ്പ് സ്വന്തമായുണ്ടായാൽ സംഗതികൾ കൂടുതൽ സുഗമമാക്കാം. പണച്ചെലവേറെ വന്നുപോകുന്നു എന്ന പരാതിയുണ്ട് അല്ലേ. എന്തു ചെയ്യാം, ഇത് ആനക്കാര്യമല്ലേ.

●

നവംബറിന്റെ ശൈത്യമുറയാൻ തുടങ്ങുന്ന ഒരു സായാഹ്നം. തേക്കടിയിലെ സ്വാമിക്കയാമലയിൽ ഒരാനക്കൂട്ടത്തെ നോക്കിപ്പഠിക്കാൻ പോയതാണ്. ഒപ്പം തേവൻ എന്ന മന്നാനും ബീഹാറുകാരനൊരു പക്ഷി നിരീക്ഷകൻ യാഹിയയും ഉണ്ടായിരുന്നു. നിരീക്ഷണമൊക്കെക്കഴിഞ്ഞ് വൈകിട്ട് തിരികെ മുല്ലക്കുടി ഫോറസ്റ്റ് ഗസ്റ്റ് ഹൗസിലെത്താൻ തിടുക്കംകൂട്ടി മടങ്ങുകയായിരുന്നു. തടാകം മുറിച്ച് അക്കരെ കടക്കണം. ചങ്ങാടം കെട്ടിയിട്ടിരിക്കുന്ന കടവിനടുത്തു ഒരുകൂട്ടം ആനകൾ ചിതറി മാറിനിന്ന് പുല്ലുമേയുന്നു. ഒച്ചവച്ചുനോക്കി. "പാട്ടിത്താത്താ ഈയ്യു ആന മൊടക്കം ഒതുങ്കീനില്ല", തേവൻ ആനമന്ത്രം ജപിച്ചു. ഇതിനിടെ ശബ്ദം കേട്ട് തല ഉയർത്തി നോക്കിയ പിടിയാന ആൾസാന്നിദ്ധ്യം മനസ്സിലാക്കി കൂട്ടത്തെ നയിച്ചുകൊണ്ടു കാട്ടിന്റെ മറവിലേക്കു മാറിപ്പോയി. ശല്യപ്പെടുത്തിയില്ലെങ്കിൽ കാട്ടാനക്കൂട്ടം ഉപദ്രവിക്കുകയില്ലെന്നു തെളിഞ്ഞല്ലോ. വഴിനീളെ തേവൻ തന്റെ ആനമന്ത്രത്തിന്റെ ശക്തിയെക്കുറിച്ച് വീമ്പുപറഞ്ഞുകൊണ്ടേയിരുന്നു.

ഒട്ടും പേടിവേണ്ട. കാട്ടാനകൾ സ്വതവേ ശാന്തപ്രകൃതരാണ്. ഒററതിരിഞ്ഞ് ചിന്നംവിളിച്ച് കാടിളക്കി നടക്കുന്ന ഒററയാൻ പോലും. സൈ്വരത കെടുത്താൻ പോന്നവിധം അവയെ ശല്യപ്പെടുത്താതിരുന്നാൽ മാത്രം മതി. മിക്കപ്പോഴും മുറിവോ മററോ പററി വേദന സഹിക്കാനാവാതെ വെകിളിയെടുത്തു നടക്കുന്ന ഒററക്കൊമ്പന്മാരാണ് അപകടകാരിയാവുന്നത്. കുട്ടിയാനകൾക്കു സംരക്ഷണം നൽകിനിൽക്കുന്ന തള്ളയാനകളും ശല്യം ചെയ്താൽ അതേപോലെ കോപിച്ചിളകാറുണ്ട്. എങ്കിലും പൊതുവേ മനുഷ്യന്റെ ഗന്ധമേററാൽ ആനകൾ ഒഴിഞ്ഞുമാറി കാട്ടിനുള്ളിൽ മറയുകയാണു ചെയ്യുക.

പെരിയാർ വന്യമൃഗസംരക്ഷണകേന്ദ്രത്തിൽ അറുനൂറോളം ആനകളുണ്ട്. അവ 65 കൂട്ടങ്ങളായി പിരിഞ്ഞിരിക്കുന്നു. ഏററവും വലിയ കൂട്ടത്തിൽ 60 ആനകളെവരെ കണ്ടിട്ടുണ്ട്. കുറഞ്ഞത് അഞ്ചെണ്ണവും. പറമ്പിക്കുളത്ത് പത്തുകൂട്ടങ്ങളിലായി നൂറോളം ആനകൾ ഉണ്ടത്രേ. നാല് ഒററയാന്മാർ കൂട്ടത്തിൽപ്പെടാതെ താന്തോന്നികളായി കാടിളക്കി നടക്കുന്നുമുണ്ട്. കൊമ്പില്ലാത്ത മോഴകൾ കൂടുതലായുള്ളത് തേക്കടിയിലാണത്രേ.

ആനകൾ രണ്ടു തരമുണ്ട്—ആഫ്രിക്കൻ ആന (ലോക്സോഡോണ്ടാ ആഫ്രിക്കാന)യും ഏഷ്യൻ ആന (എലിഫാസ് മാക്സിമസ്)യും. ശരീരഘടനയിൽ ഇവ രണ്ടും വ്യത്യസ്തരാണ്. പുറംഭാഗം ഏതാണ്ടു കുഴിഞ്ഞ് വലിയ ചെവികളും തുമ്പിക്കൈയുടെ അഗ്രത്ത് രണ്ടു 'വിരലു'കളും ഉള്ള ആഫ്രിക്കൻ ആനകളാണ് ഭൂമുഖത്തു ജീവിച്ചിരിപ്പുള്ള ഏററവും വലിയ കരജന്തു. ആണിനും പെണ്ണിനും കൊമ്പുള്ള ആഫ്രിക്കൻ വർഗ്ഗത്തിന് പന്ത്രണ്ടടി ഉയരവും ഏഴു ടൺ ഭാരവും ഉണ്ടെന്നാണ് കണക്കാക്കിയിട്ടുള്ളത്. ഇവയുടെ എണ്ണം ഏതാണ്ട് പതിമൂന്നു ലക്ഷത്തിനടുത്താണ്. പുറംഭാഗം ഉയർന്ന് താരതമ്യേന ചെറിയ ചെവികളും തുമ്പിക്കൈയുടെ അററത്ത് ഒരു 'വിരലും' ഉള്ള ഏഷ്യൻ ആനകൾ എണ്ണത്തിൽ മുപ്പതിനായിരത്തോളമേ വരൂ. കേരളത്തിൽ ആകെ 3555 കാട്ടാനകൾ ഉണ്ടെന്ന് വനംവകുപ്പുകാർ കണക്കെടുത്തിട്ടുണ്ട്. അവയിൽ കൂടുതലും പെരിയാർ വന്യമൃഗസംരക്ഷണകേന്ദ്രത്തിലാണ്.

●

മൂന്നുവർഷം മുമ്പാണ്. തേക്കടി ഡിയർ ഐലൻഡിന്റെ നേരെ എതിരേ പടിഞ്ഞാറുമാറി ഒരിടത്ത് ചെളിയിൽ പൂണ്ട് ഒരാനക്കുട്ടി മരിച്ചുകിടക്കുന്നതായി അറിഞ്ഞ് മല്ലക്കുഴിയിൽ നിന്ന് നാലുമുളച്ചങ്ങാടത്തിൽ അങ്ങോട്ടു പോയി. അവിടെക്കണ്ടത് ഹൃദയഭേദകമായ ദൃശ്യമായിരുന്നു. കൂട്ടം മുഴുവൻ ദിവസങ്ങളോളം അവിടെത്തന്നെ കഴിച്ചുകൂട്ടി. ചിന്നംവിളികൾകൊണ്ടു കാടാകെ ഇളകിമറിഞ്ഞു. ചെളിയിൽ പൂണ്ടുകിടക്കുന്ന കുട്ടിയുടെ മൃതദേഹത്തെ തുമ്പിക്കൈകൊണ്ട് തലോടുകയും പൊക്കിയെടുക്കാൻ ശ്രമിക്കുകയും ചെയ്യുന്ന തള്ളയാന ഇടയ്ക്കിടെ കൂട്ടത്തിലെ മററാനകളുടെ ഇടയിലേക്ക് ഓടിച്ചെല്ലും, സഹായാഭ്യർത്ഥന നടത്തുംപോലെ. കൂട്ടം അവിടംവിട്ടു പോയിട്ടും തള്ളആന ദിവസങ്ങളോളം മൃതദേഹത്തിനു മുന്നിൽ നിൽക്കുകയായിരുന്നു, കരഞ്ഞും വിളിച്ചും. ഇടയ്ക്കിടെ അതിൽ തട്ടിയും പിടിച്ചെഴുന്നേല്പിക്കാൻ വൃഥാ ശ്രമം നടത്തിയും. ജന്തുലോകത്തിൽ വച്ചേററവും ദുഃഖകരമായ ദൃശ്യം ആനയുടെ മരണമാണെന്നു തോന്നി—എല്ലാ അർത്ഥത്തിലും മനുഷ്യന്റെ ദുഃഖത്തോട് കിടനിൽക്കാൻ പോന്നത്.

●

കാട്ടാനകൾക്കിടയിൽ സാമൂഹ്യജീവിതം വളരെ സുദൃഢമാണ്. കുടുംബമാണ് അടിസ്ഥാനസാമൂഹ്യഘടകം. പ്രായവും അനുഭവവുമനുസരിച്ചാണ് കൂട്ടത്തിൽ മതിപ്പും സ്ഥാനവും ലഭിക്കുക. ആനകൾക്കിടയിൽ പെണ്ണരശാണ്. കൂട്ടത്തിൽ വച്ചേററവും പ്രായംചെന്ന പിടിആനയുടെ ചൊല്പടിയിലും സംരക്ഷണയിലുമായിരിക്കും മറെറല്ലാ ആനകളും. അനുഭവംകൊണ്ട് ഇരുത്തംവന്ന ആ അമ്മ കൂട്ടത്തെ ഏതു പ്രതികൂലസാഹചര്യത്തോടും ഔചിത്യപൂർവ്വം പ്രതികരിച്ചുകൊണ്ട് കൂട്ടത്തെ ഒന്നായി നയിക്കുന്നു. സഹകരണബോധവും പരസ്പര സ്നേഹവും ആനക്കൂട്ടത്തെ ഒരുമിപ്പിച്ചു നിറുത്തുന്ന ഘടകങ്ങളാണ്. കൊമ്പന്മാർ പലപ്പോഴും ഒററതിരിഞ്ഞ് താന്തോന്നികളായി നടക്കും. ആവശ്യംവരുമ്പോൾ അവ കൂട്ടത്തിൽ വന്നുചേരും. കൂട്ടത്തിന്റെ ശ്രദ്ധയും വാൽസല്യവും മുഴുവൻ ആനക്കുട്ടികളിലേക്ക് എല്ലായ്പ്പോഴും ചൊരിഞ്ഞുനിൽക്കും. ആനക്കുട്ടികൾക്ക് മുലപ്പാൽ മാത്രമാണ് ഭക്ഷണം. ഏതാണ്ട് ഏഴു വയസ്സുവരെ പാൽകുടിക്കുന്ന കുട്ടികൾ ദിവസവും ശരാശരി രണ്ടര ഗ്യാലൻ പാൽ അകത്താക്കും. തുമ്പിക്കൈ വായിലിട്ട് ചപ്പിനടക്കുന്ന ആനക്കുട്ടികൾ മഹാവികൃതികളാണ്. മടിയന്മാരും വികൃതികളുമായ കുട്ടികളെ അമ്മമാർ പലപ്പോഴും തുമ്പിക്കൈകൊണ്ടു മുട്ടിയും കാൽകൊണ്ട് തട്ടിയും ശിക്ഷിക്കാറുണ്ട്. കൂട്ടത്തിലെ കുറുമ്പന്മാരായ കുട്ടിക്കൊമ്പന്മാർ, പലപ്പോഴും തോണ്ടാനും ഞോടാനും ശ്രമിക്കുന്നു. മുതിർന്നവരുടെ കൈയിൽനിന്നും കിട്ടുന്ന ചില്ലാ മർദ്ദനങ്ങളാണ് അവരെ പിന്തിരിപ്പിക്കുന്നത്. കുട്ടിആനകൾ തമ്മിൽ, തമാശയ്ക്ക് തല്ലുകൂടാറുണ്ട്. ചിലപ്പോൾ കളി കാര്യമായെന്നുവരും. അപ്പോൾ മുതിർന്നവർ ഇടപെട്ടു പിടിച്ചുമാറ്റും. കൂട്ടത്തിലെ യുവതികൾ കുട്ടിആനകളെ മാതൃത്വം കലർന്ന സ്നേഹത്തോടെ ശുശ്രൂഷിക്കും. ആനകൾ സാധാരണയായി 8 മുതൽ 13 വരെ വയസ്സാവുമ്പോൾ പ്രായപൂർത്തിയെത്തുന്നു. ഇണചേരൽ വർഷത്തിൽ ഏതു സമയവും നടക്കുന്നു. ആ സമയത്ത് കൊമ്പന്മാർക്കിടയിൽ അസൂയമൂത്തു തമ്മിൽപ്പോരു് നടക്കാറുണ്ടെന്നും പറയപ്പെടുന്നു. പലപ്പോഴും 'കൈയൂക്കുള്ളവൻ കാര്യക്കാരനാവാറു'ണ്ടത്രേ. ഇരുപത്തിരണ്ടു മാസമാണ് ഗർഭകാലം. ഗർഭിണി മററുള്ളവരുടെ പ്രത്യേക ശ്രദ്ധ പിടിച്ചുപററുകയും പ്രസവസമയത്തു വേണ്ട പരിചരണകൾ സ്വീകരിക്കുകയും ചെയ്യും.



തേക്കടിക്കാടുകളിൽ

●

1981 ജൂലൈ-24. രാവിലെ ഏഴുമണി. തൂണക്കടവിലെ ഫോറസ്റ്റ് ക്വാർട്ടേഴ്സിൽനിന്നു യാത്രതിരിച്ചു. തങ്കവേലുവുണ്ട് തോളിൽ ചാക്കുകെട്ടുമേന്തി മുന്നിൽ വഴികാട്ടിയായി. വൃക്ഷത്തലപ്പുകളിലൂടെ ഊർന്നിറങ്ങിവീണ് സൂര്യവെട്ടം അവിടവിടെ തളംകെട്ടുന്നു. പുൽനാമ്പുകൾക്കും എന്തെന്നില്ലാത്ത തിളക്കം.

കന്നി മാരവയൽ, പെരുവാരിവയൽ, തെള്ളിക്കൽ വയൽ, ഉത്തംപാറ... ആനക്കൂട്ടങ്ങളെ തിരഞ്ഞ് കണ്ണുകൾ മലമേടുകളിൽ പരതുന്നു. ആനയെ പേരിനു പോലും കാണാനില്ല. വീട്ടിയാറും തേക്കടിയാറും വന്നുചേരുന്നിടത്തു വിശ്രമം. പൊതികെട്ടഴിച്ച് ഭക്ഷണം കഴിച്ചു. അരുവിയിലെ തെളിനീർ സിരകളിൽ ആശ്വാസത്തിന്റെ തണുപ്പ് പടർത്തി. പാറപ്പുറത്തു നീണ്ടു മലർന്നു കിടന്നു. മുകളിൽ ആടിയുലയുന്ന വൃക്ഷശിഖരങ്ങൾക്കിടയിൽ ഒരു സൂര്യൻ, രണ്ടു സൂര്യൻ, മൂന്നു സൂര്യൻ നിരവധി സൂര്യന്മാർ.

ദൂരെ ഒരു അനക്കം. തങ്കവേലു ചെവിവട്ടം പിടിച്ച് കിഴക്കുവശത്തു നിന്നാണെന്നു ആംഗ്യം കാട്ടി. ചാടിയെണീറ്റ് ഒച്ചവയ്ക്കാതെ ശബ്ദം കേട്ട ഭാഗത്തേക്കു നടന്നു. ഒരാൾപ്പൊക്കത്തിൽ വളർന്നുയർന്നുനിൽക്കുന്ന പുല്ലുകളെ വകഞ്ഞുമാറ്റി മുന്നോട്ടുചെന്നു. കുറച്ചകലെ പുല്ലുകൾ ചാഞ്ഞുമാറി വഴി തെളിഞ്ഞു കിടക്കുന്നു. ആനത്താരയിൽ താഴെ കനത്ത കാൽപ്പാടുകൾ. ആവി പറക്കുന്ന പിണ്ടത്തിന്റെ ചൂടും ചൂരും. നടന്നുനടന്ന് കുന്നിൻ ചെരിവിലെത്തി. താഴെ ഒരുകൂട്ടം ആന. അവ അരുവിക്കരെ വെള്ളം മോന്തിനിൽക്കുന്നു. ബൈനോക്കുലറിലൂടെ അടുത്തു കാണാൻ നോക്കിനിന്നു. നാലു പിടിയാന. ഒരു ചെറുപ്പക്കാരിയാന. കൗമാരം തുളുമ്പി നിൽക്കുന്ന പ്രായത്തിൽ രണ്ടു പിടിയാന. മൂന്നു ആനക്കുട്ടികൾ. അതിൽ രണ്ടെണ്ണം കൊമ്പൻ. ഒരെണ്ണം പിടി. മുതിർന്ന കൊമ്പൻ ഒന്നുപോലും അക്കൂട്ടത്തിലില്ലായിരുന്നു. കുറച്ചകലെ കാട്ടിലെവിടെയോ കൂട്ടംതെറ്റി മേഞ്ഞുനടക്കുകയാവും പതിവുപോലെ കൊമ്പന്മാർ. വെള്ളംകുടിച്ചു നിൽക്കുന്നതിനിടയിൽ ആനകൾ അന്യോന്യം ചെളിവാരിയെറിയുന്നു. ഒച്ചവയ്ക്കുന്നു. അമറി വിളിക്കുന്നു. കുട്ടികൾ തുമ്പിക്കൈകൾ അന്യോന്യം പിണച്ചുചുറ്റി ആലിംഗനം ചെയ്യുന്നു. പിടിച്ചുരുണ്ടുമറിയുന്നു. മനുഷ്യഗന്ധം ചെന്ന് അലോസരപ്പെടുത്താത്ത കാടിന്റെ ആഴങ്ങളിൽ ആനകളുടെ സ്വൈരവിഹാരം.

കുറേനേരം കഴിഞ്ഞപ്പോൾ കൂട്ടം ചിതറിമാറിനിന്ന ആനകളെല്ലാം ഒരുമിച്ച് നടന്നടുത്തുകൂടുന്നു. കുട്ടികളെല്ലാം നടുക്കായി. അതിനു ചുറ്റും യുവതികളും കുമാരികളും. അതിനു പുറത്ത് മുതിർന്ന പിടിയാനകൾ. എന്തിനാണാവോ അവയുടെ നീക്കം? ശ്രദ്ധയുടെ മുന കൂർപ്പിച്ചു നിന്നു.

മുറംപോലെ ചെവികൾ വീശിയാടുന്നു. കണ്ണുകൾ ചെറുതായി അടച്ചുപിടിക്കുന്നു. കരിമ്പാറകൾ കാറ്റിൽ ആലോലമാടുംപോലെ. ആനകൾ നിന്നു മുമ്പോട്ടും പിമ്പോട്ടും ആടുന്നു. ഉറക്കമാണ്. ഇതുതന്നെ തക്കമെന്നു കണ്ട് കുന്നിൻപുറത്തുകൂടെ ഊർന്നിറങ്ങി ഏതാണ്ട് മുപ്പതടിയോളം അടുത്തുചെന്ന് ഫോട്ടോ മതിയാവോളം എടുത്തു. വിയർപ്പുഗന്ധം വിട്ടുകൊടുക്കാതെ ഒച്ചയനക്കം ഉണ്ടാക്കാതെ കുന്നിൻചെരിവിലേക്ക് വലിഞ്ഞുകയറി പഴയ സ്ഥാനത്തു വന്നുനിന്നു. പിന്നെയും അരമണിക്കൂർ കഴിഞ്ഞുകാണും. കൂട്ടത്തിൽ ഏറ്റവും പ്രായംചെന്നതാണെന്നു തോന്നുന്ന, ഒരു പിടിയാന ചെറുതായി അനങ്ങിത്തുടങ്ങി. ഒച്ചവച്ചും തട്ടിമുട്ടിയും മറ്റാനകളെ ഉണർത്തി. മടിയന്മാരായ കുട്ടികൾ തറയിൽ ചുരുണ്ടുകിടന്നു പൂണ്ട ഉറക്കമാണ്. കാലുകൊണ്ട് അവയെ തട്ടിയുണർത്തി. തട്ടിനീക്കി തട്ടിനീക്കി മുന്നോട്ടു നടത്തിച്ചു. ഉറക്കച്ചടവിൽ ആടിയാടി ആനക്കുട്ടികൾ നടക്കുന്നു. ആനക്കൂട്ടം ഒന്നോടെ അടുത്തുള്ള തേക്കിൻകാട്ടിൽ കടന്നു. തേക്കിൻചില്ലകൾ ഒടിച്ചിട്ട്, തോലുകുത്തിപ്പൊളിച്ച് തിന്നാൻ തുടങ്ങുന്നു. ഇതിനിടെ ഗന്ധം കിട്ടിയിട്ടാണെന്നു തോന്നുന്നു, 'തറവാട്ടമ്മ' ഫണംവിരിച്ചാടുന്ന മൂർഖനെപ്പോലെ തുമ്പിക്കൈ ഉയർത്തി നാലുപാടും മണത്തു. എന്നിട്ട് ഒച്ചയിട്ട് മറ്റാനകളെ വിളിച്ചുകൂട്ടി, കൂട്ടത്തെ നയിച്ച് കാടിന്റെ മറവിൽ കാഴ്ചവട്ടത്തുനിന്നും മാറിയകന്നു.

സൂര്യരശ്മികൾ കാണാനില്ല. എങ്കിലും പകൽവെട്ടം കാട്ടിനുള്ളിൽ തങ്ങിനിൽക്കുന്നു. ചീവീടുകൾ ചിലയ്ക്കാൻ തുടങ്ങിയിരിക്കുന്നു. മണി അഞ്ചായി. ഇനി തിരിച്ചുപോകാം. തങ്കവേലു ചാക്കുകെട്ട തോളിലേന്തി മുമ്പേ നടന്നു. എട്ടു കിലോമീറ്റർ കാട്ടുപാത താണ്ടി തുണക്കടവിൽ എത്തിയപ്പോൾ നന്നെ ഇരുട്ടികഴിഞ്ഞിരുന്നു. റേഞ്ചോഫീസർ ജയരാജൻ ക്വാർട്ടേഴ്സിൽ കാത്തിരിക്കുകയായിരുന്നു.

അടുത്തദിവസം. അതിരാവിലെതന്നെ യാത്ര തിരിച്ചു. തങ്കവേലുവിനെക്കൂടാതെ ചുപ്രമണിയനെയും കൂടെ കൂട്ടി. രണ്ടുപേരും മലശന്മാർ. കാടിന്റെ ഓരോ മുക്കും കോണും അവർക്ക് കാണാപ്പാഠമാണ്. തലേന്നു കണ്ട സ്ഥലത്തുതന്നെ ആനക്കൂട്ടം നില്പുണ്ട്. ഇതിനിടെ മറ്റൊരു കൂട്ടം അപ്പുറത്തെ താഴ്വാരത്തിൽ വന്നതിന്റെ ലക്ഷണം കേൾക്കായി. തങ്കവേലുവിനേയും ചുപ്രമണിയനേയും നോക്കിവരാൻ അങ്ങോട്ടുവിട്ടു. ഒറ്റയ്ക്കായി. കാടിന്റെ അഗാധതയിൽ താണുതാണ് അലിഞ്ഞില്ലാതാവുംപോലെ. മുന കൂർത്ത ഏകാഗ്രത. ആനക്കൂട്ടത്തെ ഇമവെട്ടാതെ നോക്കിനിന്നു. ഗന്ധം മണത്തറിഞ്ഞിട്ടാണെന്നു തോന്നു, ആനക്കൂട്ടം തിരിഞ്ഞ് നേരെ ഇങ്ങോട്ടുതന്നെ വരുന്നു. മെല്ലെ മെല്ലെ പുറകോട്ടുമാറി. പിന്നെയങ്ങോട്ട് ഒരടി നീങ്ങാൻ വയ്യ. തോടാണ്. ആഴമുണ്ട്. ചാടിക്കടക്കാൻ വയ്യ. പിടിയാന ഒരെണ്ണം ചീറിയോടിയടുക്കുന്നു. കാലിടറി വശത്ത് ഒരു കിടങ്ങിൽ തെന്നിവീണു. ഉണ്ണിച്ചെടിയും കാട്ടുപുല്ലും വളർന്നുമൂടിക്കിടക്കുന്ന കിടങ്ങിൽ നിന്നു കരേറാൻ എത്രയാഞ്ഞുശ്രമിച്ചിട്ടും പറ്റുന്നില്ല. ആന മുന്നോട്ടുതന്നെ വന്നുകൊണ്ടിരിക്കുന്നു. ഇപ്പോൾ അതിനു വേഗതകൂടിയിരിക്കുന്നു. എങ്ങനെയോ തപ്പിത്തടഞ്ഞ് വലിഞ്ഞുകയറി ഓടി. നോക്കിയപ്പോൾ ആനക്കൂട്ടം നിന്നിടത്ത് എത്തിയിരിക്കുന്നു. മുകളിൽ എവിടെ നിന്ന് ഓടിവന്നോ അവിടെ ആനക്കൂട്ടവും. കൈത്തണ്ടയിൽ പോറലുകൾ. മുഖത്ത് എന്തോ കുത്തിക്കീറിയ പാടിൽനിന്നും ചോര. അരമണിക്കൂർ കഴിഞ്ഞുകാണും. അപ്പോഴുണ്ട് വരുന്നു തങ്കവേലുവും ചുപ്രമണിയനും. "എജമാൻ ഒരുകൂട്ടം അങ്കെഇരിക്ക്" ചുപ്രമണിയൻ പറഞ്ഞു. ആകെ തളർന്നുപോയിരിക്കുന്നു. നാഡിമിടിപ്പിന്റെ വേഗം ഇനിയും കുറഞ്ഞിട്ടില്ല. വൃക്ഷത്തണലുകളിൽ പ്രകാശത്തിന്റെ ഞത്തിരിവട്ടങ്ങൾ ഒതുങ്ങിച്ചെറുതായിരിക്കുന്നു. സമയം രണ്ടുമണി. ചാക്കുകെട്ടഴിച്ച് ഉപ്പുമാവ് എടുത്തു കഴിച്ചു. വാട്ടർ ബോട്ടിലിൽ വെള്ളം തീർന്നിരിക്കുന്നു. ചുപ്രമണിയൻ കോരിക്കൊണ്ടുവന്ന അരുവിവെള്ളം മനസ്സുകുളിർക്കുവോളം കുടിച്ചു. ഇന്നിനി ഒന്നുംവയ്യ. തിരികെ പോവുകതന്നെ.

അതിനടുത്തദിവസം. ഏതാണ്ട്, അതേസമയം. അതേസ്ഥലം. ആനകളെ കാണാനില്ല. മനുഷ്യന്റെ സാന്നിദ്ധ്യം മണത്തറിഞ്ഞതുകൊണ്ടാകണം ആനക്കൂട്ടം അവിടംവിട്ടിരിക്കുന്നു. കുന്നിൻചെരിവിലൂടെ ആനത്താര നീണ്ടുകിടക്കുന്നതു കണ്ടു. കാൽപ്പാടുകൾ നോക്കി ആ വഴിയേ നടന്നു. ആഴക്കാടുകളിലൂടെ രണ്ടു കിലോമീറ്റർ നടന്നുകാണണം. മലയ്ക്കപ്പുറം തോട്ടിൻകരയിൽ നിൽപുണ്ട് ഒരു പിടിയാനയും കൂടെ ഒരു കുട്ടിയും. തോട്, വെള്ളം വറ്റി മണ്ണ് ഈർപ്പം കതിർന്നു കിടക്കുന്നു. നനഞ്ഞ മണ്ണിൽ മുൻകാലുകൾ ആഞ്ഞടിച്ച് മണ്ണിളക്കി തുമ്പിക്കൈകൊണ്ട് കോരിമാറ്റി കുഴിയുണ്ടാക്കി അതിലൂറിനിറയുന്ന വെള്ളം കുടിക്കുന്നു. മറ്റാനകൾ പത്തുമുപ്പത് അടി വിസ്താരത്തിൽ ചിതറി മാറിനിന്ന് പുല്ലുമേയുന്നു. തലേന്നാൾ കണ്ട അതേ ആനക്കൂട്ടം. കൂട്ടത്തിൽ ഒരു പുതുമുഖത്തെയും കാണുന്നുണ്ട്. പാൽനിറത്തിൽ നീണ്ട കൊമ്പുള്ള ആണത്തം തികഞ്ഞ ഒരാന.

തൊട്ടടുത്തദിവസം. ആനക്കൂട്ടം വീണ്ടും രണ്ടു മൂന്നു കിലോമീറ്റർ മാറിപ്പോയിരിക്കുന്നു. പടിപ്പാറയുടെ താഴ്വാരത്തിൽ രണ്ടു കൂട്ടങ്ങൾ തമ്മിൽ കണ്ടുമുട്ടിയതിന്റെ ആഹ്ലാദം പങ്കിട്ടുകൊണ്ടിരിക്കുകയാണ് ആനകൾ. ബന്ധുക്കൾ കൂടിച്ചേർന്നതിന്റെ സന്തോഷം. രണ്ടുകൂട്ടത്തിലെയും 'തറവാട്ടമ്മ'മാർ തുമ്പിക്കൈനീട്ടി വായ്ക്കകത്തുരുമ്മി അന്യോന്യംഅഭിവാദ്യംചെയ്യുന്നു. ആനകളെല്ലാം അതു് ആവർത്തിക്കുന്നു. കുട്ടിക്കൊമ്പന്മാർ ഒന്നൊന്നായിച്ചെന്ന് വൃദ്ധന്മാരായ ആനകളെ തുമ്പിക്കൈ നീട്ടി അഭിവാദ്യംചെയ്യുന്നു. തിരികെ വൃദ്ധന്മാർ തുമ്പിക്കൈകൊണ്ട്, കുട്ടിയാനകളുടെ തലയിൽ മുകർന്ന് വാത്സല്യം പ്രകടിപ്പിക്കുന്നു. ചാർച്ചക്കാരായ ആനക്കൂട്ടങ്ങളേ തമ്മിൽ കലർന്നു നില്ക്കുകയുള്ളൂ. കുറേക്കഴിഞ്ഞ് അവ കൂട്ടംപിരിഞ്ഞ് വെവ്വേറെ മാറിപ്പോവുകയും ചെയ്യും. 'അന്യന്മാ'രുടെ കൂട്ടമാണെങ്കിൽ തുമ്പിക്കൈനീട്ടി ആ വിവരം അന്യോന്യം അറിയിച്ച് കൂട്ടങ്ങൾ തമ്മിൽ കണ്ടപാടെ വഴിമാറിപ്പിരിഞ്ഞുപോകും. ഒരു കൂട്ടം മേഞ്ഞുനടക്കുന്ന പുൽമേട്ടിൽ ബന്ധുക്കളല്ലെങ്കിൽ മറ്റൊരുകൂട്ടം സാധാരണയായി കടന്നുകയറാറില്ല. 'കൈവശാവകാശ'ഭൂമിയെച്ചൊല്ലി ആനകൾ തമ്മിൽ മനുഷ്യരെപ്പോലെ തലതല്ലിക്കീറാറുമില്ലത്രേ.



# മയ്യഴിയിൽ ഒരു വിവാദം

മദ്യത്തെച്ചുറ്റി മയ്യഴിയിൽ രസകരമായ ഒരു വിവാദം നടക്കുന്നു. വിവാദത്തിന്റെ ആദ്യഘട്ടത്തിൽ മയ്യഴി ഭരണകൂടമായിരുന്നു പ്രതിസ്ഥാനത്ത്. രണ്ടാം ഘട്ടമായപ്പോൾ, പ്രതി സ്വതന്ത്ര മയ്യഴിയുടെ ആദ്യത്തെ അഡ്മിനിസ്ട്രേറ്ററായിരുന്ന ഐ. കെ. കുമാരൻ മാസ്റ്റർ ആയി. മറ്റൊരു പ്രകാരത്തിൽ വാദിയാര്, പ്രതിയാര് എന്നു പറയാൻ കഴിയുന്നില്ല.

## കൗമുദി ന്യൂസ് സർവീസ്

"കുറ്റിയാടി മലകളുടെ മുകളിൽ നിന്ന്, കനകമലയുടെ നിഴലിലൂടെ, ദാസന്റെ കാല്പ്പാടുകളിലൂടെ മയ്യഴിപ്പുഴ മയ്യഴിയിലേക്ക് ഒഴുകിക്കൊണ്ടിരുന്നു... ചുവന്ന കൊയ്യേത്തിപ്പൂക്കൾ ചിതറിവീണുകിടക്കുന്ന പാതാർ. കുരിശിന്റെ നിഴൽ വീണ റ്യൂ ദ് ലെഗ്ലീസ്...പുഴയുടെ മുകളിലെ പാലം..."

ദാസൻ വീണ്ടും ഓർക്കുകയാണ്... "എല്ലാം വിദൂരമാണിന്ന്. മയ്യഴി ഈ ഭൂമിയിലല്ല, വിദൂരമായ ഏതോ നക്ഷത്രത്തിലാണ് എന്ന തോന്നൽ. ആത്മാവുകൾ വിഹരിക്കുന്ന വെള്ളിയാങ്കല്ല് ഒന്നു കണ്ടിട്ട് കാലമെത്രയായി..."

നിങ്ങൾ മുകുന്ദന്റെ ദാസനെ ഓർക്കുന്നില്ലേ, ദാസന്റെ മയ്യഴിയെ ഓർക്കുന്നില്ലേ.

"കൊറമ്പീ, കൊറമ്പീ, ഇച്ചിരി പൊടി തരേ്ാ?" ലെസ്‌ലി സായ്‌വിന്റെ വിളി.

മഹാനായ ലെസ്‌ലി സായ്‌വിന്റെയും മഹതിയായ മിസ്സിയുടെയും മകൻ ഗസ്റ്റോൺ. നിങ്ങൾ ഗസ്റ്റോണെ ഓർക്കുന്നില്ലേ. തോളുകളിലൂടെ ഒഴുകുന്ന സ്വർണ്ണത്തലമുടി. നീണ്ട സ്വർണ്ണത്താടി. ആകാശംപോലെ ശാന്തമായ നീലക്കണ്ണുകൾ. ഫ്രഞ്ച് സായ്‌വിന്റെ ദേശീയഗാനം...

●

1948 ഒക്ടോബർ 21.

"ഞങ്ങൾക്ക് കാർത്ത് തരുക."

"കാർത്ത്—"

ആൾക്കൂട്ടം മെറിയുടെ മുന്നിലെത്തി. മേയറുടെ മുഖം ചുവന്നു.

"വോട്ടവകാശമുള്ള എല്ലാവർക്കും കാർഡു തരുവിൻ. കാർഡു തരുവിൻ."

ആൾക്കൂട്ടം വരാന്തയിലേക്കു കയറുകയായി.

കലാപകാരികൾ കടലാസുകൾ നിരത്തിന്മേൽ കൂട്ടിയിട്ടു തീവച്ചു.

ഭാസ്കരൻ കെട്ടിടത്തിന്റെ മുകളിലേക്കു വലിഞ്ഞുകയറി. അവിടെ കാലാകാലമായി പറക്കുന്ന പതാക വലിച്ചു താഴെയിട്ടു. എവിടെ നിന്നെന്നറിയില്ല, അവന്റെ കൈയിൽ ഒരു ത്രിവർണ്ണ പതാക വന്നുവീണു.

മെറിയുടെ മുകളിൽ ത്രിവർണ്ണ പതാക പാറി.

... ... ...

ഉയിത്തെഴ് ന്നേറ മയ്യഴിയിലൂടെ, കലാപകാരികളെ നയിച്ചുകൊണ്ടു ദാസൻ മുന്നോട്ടു നീങ്ങി...

മയ്യഴിയുടെ മാറിൽ ചോരപ്പാടുകൾ വീഴ്ത്തിക്കൊണ്ട് അവർ റ്യൂ ദ്യൂ ഗ്രവണ്ണമാനിലൂടെ മുന്നോട്ടു മാർച്ചുചെയ്തു...

... ... ...

... ... ...

"നിങ്ങൾക്ക് എന്താണ് വേണ്ടത്?"

മൂപ്പൻ സായ്‌വ് ചോദിച്ചു.

"സ്വാതന്ത്ര്യം."

"സ്വാതന്ത്ര്യമോ?"

"അതേ."

മൂപ്പൻ സായ്‌വ് ജാലകത്തിന്റെ പാളികൾ തുറന്നിട്ടു.

"നോക്കൂ, ചങ്ങാതികളെ..."

അവർ നോക്കി. ചക്രവാളത്തിൽ തെളിഞ്ഞുവരുന്ന പടക്കപ്പലുകൾ..."

●

1954 ജൂലായ് 14.

നിരായുധരായ എണ്ണമറ്റ വിമുക്ത ഭടന്മാരെ നയിച്ചുകൊണ്ട് കണാരനും കൂട്ടകാരും മയ്യഴിയിലേക്ക് മാർച്ചുചെയ്തു. ഘോഷയാത്രയായി അവർ മൂപ്പൻ സായ്‌വിന്റെ ബംഗ്ലാവിലേക്കു നീങ്ങി. പാതാർ ജയ്‌വിളികൾകൊണ്ട് കിടിലംകൊണ്ടു. സമുദ്രവും പുഴയും ആ മുദ്രാവാക്യം വിളിയിൽ പങ്കെടുത്തു.

മൂപ്പൻ സായ്‌വ് സാവധാനം കോവണിപ്പടി ഇറങ്ങിവന്നു.

വിശപ്പും ഉറക്കമില്ലായ്മയുംകൊണ്ട് തളർന്ന, താടിയും മുടിയും വളർന്ന് പ്രാകൃതനായ കണാരേട്ടനെ മൂപ്പൻ സായ്‌വ് തിരിച്ചറിഞ്ഞു. അദ്ദേഹം കണാരേട്ടന്റെ കണ്ണുകളിൽ ഒരു നിമിഷം നോക്കി.

മൂപ്പൻസായ്‌വിന്റെ വലതുകൈ കണാരന്റെ തോളിൽ വിശ്രമിച്ചു.

"മാഹേ, ഭസത്താവൂ—"

മയ്യഴി നിങ്ങളുടേതാണ്.

കണാരേട്ടൻ പൊട്ടിക്കരഞ്ഞു.

●

കണാരേട്ടനും അച്ചുവും അനന്തനും. അച്ചുവും അനന്തനും രക്തസാക്ഷികളായി. കണാരേട്ടന്റെ സ്ഥാനത്ത് കുമാരൻ മാഷെ ഓർത്തുനോക്കൂ. അഴിമുഖത്തെ (പാതാർ) അഡ്മിനിസ്ട്രേറ്ററുടെ ഓഫീസിനു മുന്നിൽ നില്ക്കെ ഞാൻ മുകുന്ദന്റെ കഥാപാത്രങ്ങളെ നോക്കി. കാലം എത്രയോ മാറിയിരിക്കുന്നു. ഓഫീസിന്റെ ചുവരിൽനിന്ന് ഫ്രഞ്ച് പേര് മാഞ്ഞുപോയിരിക്കുന്നു. ചാവോക്ക് മരങ്ങളുടെ ചുവട്ടിൽ ഈ ബംഗ്ലാവ് എത്ര മനോഹരമായിരിക്കുന്നു!

കുമാരൻമാഷെ കാണുന്നതിനായി

ഞങ്ങൾ ഓഫീസിൻെറ അകത്തളത്തിലിരുന്നു. മാഷ് അപ്പോൾ ഇന്ദിരാ കോൺഗ്രസ്സിൻെറ പോണ്ടിച്ചേരി ഗവർണ്ണർ കെ. എം. ചാണ്ടിയുമായി സംസാരിക്കുന്നതിന് അകത്തു് കാത്തിരിക്കുകയായിരുന്നു. പാതാറിൻെറ എല്ലാ മനോഹാരിതയും ഈ അകത്തളത്തിലിരുന്നു കാണാം. അകത്തളച്ചിത്തിയിൽ ഡ്യൂപ്പൻ സായ്‌വിൻെറ ചിത്രമുണ്ടോയെന്ന് ഞാൻ നോക്കി. എനിക്ക് ഓർക്കാൻ കഴിയാത്ത എത്രയോ ചിത്രങ്ങൾ. ഗതകാല സ്മരണകൾ ഉണർത്തുന്ന അകത്തളം. ഫ്രഞ്ച് ശില്പഭംഗി നിറഞ്ഞു നിൽക്കുന്ന കസാലകളും കട്ടിലുകളും.

ഏറെക്കഴിഞ്ഞപ്പോൾ മാഷ് ഇറങ്ങിവന്നു. മുട്ടോളമെത്തുന്ന മുണ്ടും വെളുത്ത അരക്കൈയൻ ജൂബയും. മെലിഞ്ഞുണങ്ങിയ രൂപം. കൈയിലൊരു നീണ്ട കട. വിരലിൽ ചുരുട്ടിയ കടലാസും. ഓഫീസിൽനിന്നും ഞങ്ങൾ മാഷിനോടൊപ്പം നടന്നു. മാഷ് എന്തോ അല്പം അരിശപ്പെട്ടിരുന്നുവെന്ന് തോന്നി. പാതാറിൽ അപ്പോൾ കൊയ്യേത്തിപ്പൂക്കൾ ചിതറി കിടന്നിരുന്നില്ല. ചാവോക്കമരങ്ങൾ പിന്നിട്ടപ്പോൾ പൊള്ളുന്ന വെയിൽ. നിരത്തിൽ അവിടവിടെ കറുത്ത ടാർ കെട്ടിക്കിടന്നിരുന്നു. തലേദിവസം പുതിയ ഗവർണ്ണർക്ക വരവേൽപ്പ് നൽകാൻ നിരത്തു് ടാർ ഒഴിച്ച് വെടിപ്പാക്കിയതാണ്. സ്കൂളിനുമുന്നിലെ നിരത്തിൽ നിരവധി കൊച്ചുചെരിപ്പുകൾ ഒട്ടിയിരിക്കുന്നു. നിരത്തോരത്തെ ഓടയിൽ പൗഡർ (?) തൂറിയിരിക്കുന്നു. രണ്ടുദിവസത്തേക്കുവേണ്ടി എന്തിനീ പൗഡർ. 'ഇംപാല'യിലിരിക്കെ...അല്ലെങ്കിൽ ഗവർണ്ണർ ഈ പൗഡർതന്നെ ശ്രദ്ധിച്ചെന്നുവരുമോ?

അല്ല, പറഞ്ഞുവന്നതു് കുമാരൻ മാഷെപ്പററിയല്ലേ. കുമാരൻമാഷെ നിങ്ങൾ അറിയും. മയ്യഴി സ്വാതന്ത്ര്യസമരത്തിൻെറ ആത്മാവായിരുന്ന കുമാരൻ മാഷ്. മാഹിയിലെ ചൂടിക്കൊട്ടദേശത്തെ ഈരായി കുന്നത്തെടുത്തതിൽ കുമാരൻ എന്ന ഐ. കെ. കുമാരൻ. മാഹിയിലെ ദേശീയപ്രസ്ഥാനത്തിൻെറയും മഹാജനസഭയുടെയും നേതാവായിരുന്ന ഐ. കെ. കുമാരൻ. കൊടിയ മർദ്ദനങ്ങളും നീണ്ട ജയിൽവാസങ്ങളും കഴിഞ്ഞു് അവസാനം സ്വതന്ത്ര മയ്യഴിയുടെ ആദ്യത്തെ ഭരണാധികാരിയായി മാറിയ കുമാരൻ മാഷ്. ആ കുമാരൻമാഷിനോടൊപ്പമാണ് ഞങ്ങൾ നടന്നുവരുന്നതു്. എഴുപത്തിയെട്ടു കഴിഞ്ഞ കുമാരൻമാഷ്. പക്ഷേ, പറയാൻപോകുന്നതു് കുമാരൻമാഷെപ്പററിയല്ല. മാഷെ പ്രതിക്കൂട്ടിലെത്തിച്ച ഒരു വിവാദത്തെപ്പററി.

നിരത്തു മുറിച്ച് ഇടവഴിയിലേക്ക കയറവേ മാഷ് പറഞ്ഞു: ഊണുകഴിഞ്ഞു മൂന്നുമണിക്ക് നിങ്ങൾ വീട്ടിലേക്ക് വരൂ. നിസ്സാരമായ ഒരു സംഭവത്തിൽ നിന്നാണ് വിവാദം തുടങ്ങിയതു്. രണ്ടു മാസങ്ങൾക്കുമുമ്പ്. മദ്യനിരോധന പ്രചാരണാർത്ഥം എത്തിയ സുശീലാനയ്യാർക്ക് മാഷിൻെറ നേതൃത്വത്തിലുള്ള മാഹി മദ്യനിരോധനസമിതി ഒരു സ്വീകരണം കൊടുത്തു. സ്വീകരണയോഗത്തിൽ ചില റൗഡികൾ കുഴപ്പമുണ്ടാക്കി. ആ സംഭവത്തെപ്പററി അന്വേഷിക്കണമെന്നും റൗഡികൾക്കെതിരെ നടപടിയെടുക്കണമെന്നും മദ്യനിരോധനസമിതി അഡ്മിനിസ്ട്രേറററോട് ആവശ്യപ്പെട്ടു. പക്ഷേ, കാര്യമായൊന്നും സംഭവിച്ചില്ല. കുമാരൻമാഷും മദ്യനിരോധന സമിതിയും പ്രതിഷേധം രേഖപ്പെടുത്തി. "മാഹിയുടെ ഭരണം ഇപ്പോൾ മദ്യക്കച്ചവടക്കാരുടെയും പൂഴ്ത്തിവയ്പുകാരുടെയും, കള്ളക്കടത്തുകാരുടെയും, അവരുടെ കൂട്ടാളികളുടെയും കൈയിലാണെ"ന്ന്, പ്രതിഷേധപ്രമേയത്തിൽ അവർ ആരോപിച്ചു.

ഇനിയാണ് സംഭവം രണ്ടാം ഘട്ടത്തിലേക്ക് കടക്കുന്നതു്. ഭരണകൂടത്തിനെതിരെയുള്ള ഈ പരാമർശം അഡ്മിനിസ്ട്രേറററെ കുപിതനാക്കി. യഥാർത്ഥ അഡ്മിനിസ്ട്രേററർ ലീവിലായിരുന്നതുകൊണ്ട് മജിസ്ട്രേട്ടിനായിരുന്നു അപ്പോൾ ഭരണച്ചുമതല. (യഥാർത്ഥ അഡ്മിനിസ്ട്രേററർ ഇരിക്കവേതന്നെ കുമാരൻ മാഷോട് വിശദീകരണം ആവശ്യപ്പെട്ടിരുന്നു.) മാതേവൻ പിള്ള എന്ന അഡ്മിനിസ്ട്രേററർ ഇരുപതുദിവസം ലീവിലായിരുന്നപ്പോഴാണ് മുരുഗഭൂപതി എന്ന മജിസ്ട്രേട്ട് അഡ്മിനിസ്ട്രേററുടെ ചുമതല വഹിച്ചതെന്ന് ഇവിടെ പ്രത്യേകം ഓർക്കുക. മുരുഗഭൂപതി കുമാരൻ മാഷിനു് ഒരു നോട്ടീസ് അയച്ചു. അടുത്ത "രണ്ടാഴ്ചയ്ക്കകം നിങ്ങളുടെ ആരോപണത്തിനു് മതിയായ തെളിവുകൾ ഹാജരാക്കാത്തപക്ഷം നിങ്ങളുടെ മേൽ പ്രോസിക്യൂഷൻ നടപടി സ്വീകരിക്കും. അതായിരുന്നു നോട്ടീസിൻെറ ചുരുക്കം. താൻ ആരോപണം ആവർത്തിക്കുന്നുവെന്നും ഒരു ജുഡീഷ്യൽ അന്വേഷണം നടത്തിയാൽ മതിയായ തെളിവുകൾ നൽകാൻ തയ്യാറാണെന്നും കുമാരൻ മാഷ് മറുപടി നൽകി.

മൂന്നുമണിക്ക് ഞങ്ങൾ മാഷിൻെറ വീട്ടിലെത്തി. പഴകിയ വീട്. കോലായിൽ വെടിപ്പുള്ള മേശയും കസാലകളും. മാഷ് കോലായിൽ ഉണ്ടായിരുന്നു. മുട്ടോളമെത്തുന്ന ഒരു തോർത്തു് ഉടുത്തിരുന്ന മാഷ് ഉള്ളിലേക്ക പോയി ഒരു ഫയലെടുത്തു വന്നു. ചാരുകസാലയിൽ ഇരുന്നുകൊണ്ട് അദ്ദേഹം നോട്ടീസിൻെറ പകർപ്പുകൾ എടുത്തുകാട്ടി. മാഷ് ആവേശത്തോടെ സംസാരിച്ചു. പഴയ ഫ്രഞ്ച് കോളനികളെപ്പററി മുമ്പൊരിക്കൽ പ്രസിഡൻറ് സഞ്ജീവറെഡ്ഡി പറഞ്ഞതു് അദ്ദേഹം ഓർമ്മിച്ചു. ഫ്രഞ്ചുകോളനികൾ കള്ളക്കടത്തുകാരുടെയും പൂഴ്ത്തിവയ്പുകാരുടെയും സ്വർഗ്ഗമാണെന്നായിരുന്നു പ്രസിഡൻറ് പറഞ്ഞതു്. മാഷ് മാഹിയെപ്പററി നിരവധി ഉദാഹരണങ്ങൾ പറഞ്ഞു. മദ്യഷാപ്പ് ഉടമകളാണ് ഇവിടെ ഭരിക്കുന്നതു്. ഉദ്യോഗസ്ഥന്മാർ അവരുടെ ശിങ്കിടികളും: "നിങ്ങൾക്കറിയുമോ, വെറും ഒമ്പതു ചതുരശ്രമൈൽ വിസ്തീർണ്ണമുള്ള ഈ മാഹിയിൽഅമ്പത്തിയെട്ടു് വിദേശ മദ്യഷാപ്പുകൾ ഉണ്ട്. മദ്യ കള്ളക്കടത്താണ് അവരുടെ പ്രധാന പരിപാടി..." മാഹി പാലം കടന്നെത്തുന്നതിനുമുൻപുതന്നെ മദ്യക്കച്ചവടം നടന്നിരിക്കുമത്രേ. പാലം കടന്നാൽ തലശ്ശേരിയിൽ ഒരു കുപ്പി വിദേശമദ്യത്തിൻെറ വില ഏതാണ്ട് ഇരട്ടിയോളമാകും. പലപ്പോഴും മദ്യപ്പെട്ടികൾ മാഹിയിൽ എത്തുന്നതിനു മുൻപുതന്നെ വൻലാഭത്തിൽ വിററഴിക്കപ്പെട്ടിരിക്കും. അതിനർത്ഥം വില്പനശാലയിലെ സ്റ്റോക്ക് രജിസ്റ്ററിൽ മാത്രമേ മദ്യം ഉണ്ടാകൂ എന്നാണ്. ഇൻസ്പെക്ഷൻെറപേരിൽ എത്തുന്ന ഉദ്യോഗസ്ഥന്മാർക്ക് സ്റ്റോക്ക് രജിസ്റ്റർ കൃത്യമായിരുന്നാൽ മതിയല്ലോ! മയ്യഴിയിലെ വിദേശമദ്യഷാപ്പുകൾക്ക് (ചായക്കടകൾക്കും) മുന്നിലൂടെ നടന്നാൽ നിങ്ങൾക്ക് ഒരു കാര്യം ബോദ്ധ്യപ്പെടും. തദ്ദേശീയരായ ഉപഭോക്താക്കൾ അവിടെ അപൂർവ്വമായിരിക്കും. അപ്പോൾപിന്നെ ഈ വിദേശമദ്യം എവിടേക്ക പോകുന്നുവെന്ന് ഊഹിക്കാമല്ലോ. അല്ലെങ്കിൽത്തന്നെ ഒന്ന് ഓർത്തുനോക്കൂ, ഒമ്പതു ചതുരശ്രമൈലിലെ ഇരുപത്തിനെണ്ണായിരം മനുഷ്യർക്കുവേണ്ടി അൻപത്തിയെട്ട് മദ്യഷാപ്പുകൾ! മറെറാരുതരത്തിൽ, എത്ര മദ്യം വേണമെങ്കിലും ഇവിടെ കൊണ്ടുവന്ന് ഒളിപ്പിക്കാമെന്ന സൗകര്യമുണ്ട്.

ഇതു് മദ്യത്തിൻെറമാത്രം കഥയല്ല. മിക്കവാറും എല്ലാ അവശ്യസാധനങ്ങളും ഈ രീതിയിൽ മാഹിയിൽ നിങ്ങൾക്ക് സുലഭമായി ലഭിക്കും.

ഇങ്ങനെയൊക്കെയായതുകൊണ്ട് സ്വാഭാവികമായും ഈ കൊച്ചു മാഹിയിൽ ഉദ്യോഗസ്ഥന്മാർ ദൈവങ്ങളായിരിക്കണമല്ലോ? തീർച്ചയായും ഉദ്യോഗസ്ഥന്മാർ ദൈവങ്ങൾ തന്നെയാണ്. ഉദ്യോഗസ്ഥന്മാർ മാത്രമല്ല ഇവിടത്തെ രാഷ്ട്രീയക്കാരും ദൈവങ്ങളാണ്. അപ്പോൾ പിന്നെ ആക്ക് ആരോടാണ് പരാതി. ഒരു കണക്കിൽ, ഇവിടെ ആക്കും ആരോടും പരാതിയില്ലെന്നതാണ് സത്യം. സാധാരണക്കാരന് ഉദാരമായ റേഷനിങ് ആനുകൂല്യങ്ങൾ ലഭിക്കുന്നു. വ്യാപാരികളുടെ കയ്യിലേക്ക പണം ഒഴുകിയെത്തുന്ന, രാഷ്ട്രീയക്കാരനും ഉദ്യോഗസ്ഥനും അതിൻെറ പങ്കു് കിട്ടുന്നു. അപ്പോൾപിന്നെ ആർക്ക്, ആരോടാണ് പരാതി.?

മുരുഗഭൂപതി കുമാരൻ മാഷെ വെല്ലുവിളിച്ചതു് അതുകൊണ്ടാണ്: "മാഹിയിൽ മദ്യനിരോധനം നടപ്പിലാക്കണമെന്ന ആവശ്യത്തിനു് അനുകൂലമായി ഒരു ആയിരംപേരെ അണിനിരത്താമെങ്കിൽ ആ നിമിഷം ഞാൻ ഇവിടെ മദ്യനിരോധനം നടപ്പിലാക്കാം."

എന്താ മാഷ്, എന്തു പറയുന്നു?

"അഞ്ചുപേർ എന്നോടൊപ്പമില്ലെങ്കിലും ഞാൻ ഒററയ്ക്ക് സമരം ചെയ്യും." അങ്ങനെയായിരുന്നു മാഷ് പറഞ്ഞതു്. അപ്പോൾ ഞങ്ങൾ മാഷിനെതിരെ മുരുഗഭൂപതി ഉന്നയിച്ചിട്ടുള്ള ആരോപണങ്ങളെപ്പററി ചോദിച്ചു. മാഷിനു നൽകിയ നോട്ടീസിൽ മൂന്ന് ആരോപണങ്ങളാണ് മുരുഗഭൂപതി ഉന്നയിച്ചിരുന്നതു്. ഫ്രഞ്ചുകാർക്കെതിരെ പോരാടിയ മാഷ് സ്വന്തം സഹോദരപുത്രനെ ഫ്രഞ്ച് പൗരത്വം സ്വീകരിക്കുന്നതിന് അനുവദിച്ചു എന്നതായിരുന്നു ഒന്നാമത്തെ ആരോപണം. രണ്ടാമത്തെ ആരോപണം, മാഷ് പണിയിക്കുന്ന കൊട്ടാരസദൃശമായ ബംഗ്ലാവിനെപ്പററിയും അതിന് ആവശ്യപ്പെട്ട സിമൻറിനെക്കുറിച്ചുമായിരുന്നു. മാഷ് സ്വന്തം ഒരു കെട്ടിടം മദ്യവില്പനക്കാരന് വാടകയ്ക്ക് കൊടുത്തിരുന്നുവെന്നായിരുന്നു മൂന്നാമത്തെ ആരോപണം.

മാഷ് മറുപടി പറഞ്ഞു. സഹോദരപുത്രൻ പ്രായപൂർത്തിയെത്തിയവനാണ്. അവനെ നിയന്ത്രിക്കാൻ എനിക്ക കഴിവില്ല. മാഷ് ഒരു ഉദാഹരണംകൂടി കൂട്ടിച്ചേർത്തു. ഒരു ഹിന്ദുകുടുംബത്തിൽ ജനിച്ച മൂന്നു സഹോദരന്മാർ. ഒരാൾ ക്രിസ്ത്യാനിയായി. മറെറാരാൾ മുസ്ലീമും. മൂന്നാമൻ ഹിന്ദുവായിത്തന്നെ തുടർന്നു. ഈ മൂന്നാമനു് മററു രണ്ടുപേരും മതം മാറുന്നതു് തടുക്കവാൻ കഴിഞ്ഞില്ല. (അഡ്മിനിസ്ട്രേററുടെ കുടുംബത്തെ ഉദ്ദേശിച്ചായിരുന്നു മാഷിൻെറ ഈ ഉദാഹരിക്കൽ). അതുപോലെ എനിക്കും എൻെറ സഹോദരപുത്രനെ ഫ്രഞ്ച് പൗരനാകുന്നതിൽ നിന്നും തടുക്കവാൻ കഴിഞ്ഞില്ല. ഇനി രണ്ടാമത്തെ ആരോപണം. വീട് എൻേറതല്ല, എനിക്കുവേണ്ടിയല്ല അതു പണിയുന്നതു്. സഹോദരപുത്രനു വേണ്ടിയാണ്. സിമൻറ് ചോദിച്ചതിൽ ക്രമവിരുദ്ധമായി ഒന്നുമില്ല. മൂന്നാമത്തെ ആരോപണം. വീട് ഒരു പൈപ്പ് മർച്ചൻറിനാണു കൊടുത്തിരുന്നതു്.

മാഷ് മറുപടി അവസാനിപ്പിച്ചു. നാലു മണിക്ക് ആശുപത്രിയിലെ ടി. ബി. വാർഡ് ഉദ്ഘാടനമാണ്. ഗവർണ്ണറുടെ ഉദ്ഘാടന യോഗത്തിൽ പങ്കെടുക്കണം. മുണ്ടും ജൂബയും ധരിച്ച് കുടയുമായി മാഷ് മുററത്തേക്കിറങ്ങി. കുണ്ടനിടവഴിയിലേക്കുള്ള പടിക്കെട്ടുകൾ ഇറങ്ങവേ, ഞങ്ങൾക്ക സംശയം. ജീവിതം മുഴുവൻ മാഷ് കൊളോണിയലിസത്തിനെതിരെ പോരാടി. ഫ്രഞ്ചുകാരെ തുരത്താനും, മാഹിയിൽ ദേശീയത വളർത്താനും പോരാടി. "എന്നിട്ട്, മാഷിനു് സ്വന്തം സഹോദരൻെറ മകനെ ഫ്രഞ്ച് പൗരനാകുന്നതിൽനിന്ന് തടയാൻ കഴിഞ്ഞില്ല, അല്ലേ?" മാഷ് അല്പം രോഷംകൊണ്ടു: "അവൻ ഫ്രഞ്ചുകാരനായതു് അവൻെറ ഇഷ്ടം. അതുകൊണ്ട് എന്തു കുഴപ്പം. അവൻ നാട്ടിലേക്ക് വിദേശനാണ്യം അയയ്ക്കുന്നില്ലേ?..." മൊറോക്കോയിലെ ഒരു ഉയർന്ന ഉദ്യോഗസ്ഥനായ ആ മകനെപ്പററി മാഷ് വാചാലനായി. "അവനുവേണ്ടിയാണ് വീട് വയ്ക്കുന്നതു്. ആ വീടിനു് സിമൻറു് കൊടുത്താൽ ഇന്ത്യാഗവൺമെൻറിനു് വിദേശനാണ്യം കിട്ടും..." എന്നിട്ടും ഞങ്ങൾക്ക് വീണ്ടും സംശയമായി. കുമാരൻ മാഷിൻെറ കുടുംബത്തിൽ, ലിബറേഷനുശേഷം, ഒരു ഫ്രഞ്ചു പൗരൻ ഉണ്ടാകുകയോ? മാഷ് ഇടവഴിയിലെ കരിയിലയിൽ അമർത്തിച്ചവിട്ടി: "ലിബറേഷനൊക്കെ കഴിഞ്ഞില്ലേ..." ഞങ്ങളൊന്നു ഞെട്ടിപ്പോയി. 'മാഷ്!' ഞങ്ങൾ ഉറക്കെ വിളിച്ചില്ല. മനസ്സൊന്ന് തേങ്ങിയോ...?

കുണ്ടനിടവഴിയിൽ നിന്നും, ചെമ്മൺനിരത്തിലേക്ക് കയറുമ്പോഴും മാഷ് സംസാരിച്ചിരുന്നു. മുരുഗഭൂപതി ഗാന്ധിജിയെ അപഹസിച്ചതിനെപ്പററി. പിന്നെയും മറെറന്തൊക്കെയോ. "എന്നും ഞാൻ പോരാടി. എല്ലാ അനീതികൾക്കുമെതിരെയും പോരാടി. ആരുമില്ലെങ്കിലും ഇനിയും ഞാൻ പോരാടും..." അപ്പോൾ ഞങ്ങൾ നിശബ്ദരായിരുന്നു. പിന്നീട് വളരെക്കഴിഞ്ഞു്, ഗവർണ്ണറുടെ ഉദ്ഘാടനപ്പന്തലിൽ ഇരിക്കവേ, ഞങ്ങൾ ചോദിച്ചു: "ഗവർണ്ണർ ഇടപെട്ട് മാഷിനെതിരെയുള്ള നോട്ടീസ് പിൻവലിച്ചാലോ?" (അത്തരത്തിൽ സൂചിപ്പിച്ചുകൊണ്ട് ഗവർണ്ണർ പത്രക്കാരോട് സംസാരിച്ചിരുന്നു).

"പിൻവലിച്ചാൽ, ഞാൻ കേസ്സുകൊടുക്കും..."

പക്ഷേ, മാഹി ഭരണകൂടം കുമാരൻ മാഷിനെതിരെയുള്ള നടപടികൾ അവസാനിപ്പിച്ചില്ല. സാക്ഷികളും രേഖകളുമായിവന്ന് ആരോപണം തെളിയിക്കാൻ ഭരണകൂടം കുമാരൻ മാഷിനോട് ആവശ്യപ്പെട്ടു. കുമാരൻ മാഷ് പക്ഷേ, തെളിവു കൊടുക്കാൻ ഹാജരായില്ല. ഇപ്പോഴത്തെ ഭരണകൂടത്തിൽ തനിക്ക് വിശ്വാസമില്ലെന്ന് അദ്ദേഹം പറയുന്നു. അടുത്ത നടപടി വരട്ടെ. അപ്പോൾ കാണാം.

* * *

അല്ലെങ്കിൽ മദ്യനിരോധനത്തെപ്പററിയും കുമാരൻമാഷെപ്പററിയും മാത്രം പറഞ്ഞിട്ട് എന്തു കാര്യം? മാഷ് സ്വാതന്ത്ര്യസമരസേനാനിയെന്ന സ്ഥാനം ദുരുപയോഗപ്പെടുത്തുന്നുവെന്നായിരുന്നു മുരുഗഭൂപതി പറഞ്ഞതു്. ഉദ്യോഗസ്ഥന്മാരിൽ കുഴപ്പക്കാരുണ്ടാകും. എന്നു കരുതി അവരെ അടച്ചാക്ഷേപിക്കരുതു്.. കൂട്ടത്തിൽ പറയട്ടെ, തമിഴ്നാട്ടിലെ രാമനാഥപുരം സ്വദേശിയായ മുരുഗഭൂപതിയെപ്പററി കുമാരൻമാഷിനും ബഹുമാനമാണ്. എന്നാലും മുരുഗഭൂപതി പറഞ്ഞതും ഞാൻ വിടുന്നു. ശരിയായതുകൊണ്ടല്ലേ. തെററായതുകൊണ്ടുമല്ല. അതും ഒരു സ്ഥാപിത താല്പര്യത്തിൻെറ ഭാഗമായതുകൊണ്ടുമാത്രം. തെററും ശരിയും നോക്കാതെ ഉദ്യോഗസ്ഥന്മാരെ രക്ഷിക്കുകയെന്ന സ്ഥാപിത താല്പര്യം. ഒന്നാലോചിച്ചാൽ അതിലും വലിയ സ്ഥാപിതതാല്പര്യങ്ങളുല്ല മാഹിയെ പുലർത്തുന്നതു്. ലയനത്തിൻെറ കാര്യംതന്നെ ആലോചിച്ചു നോക്കൂ. കേരളവുമായുള്ള ലയനത്തെപ്പററി തന്നെ. വെറുമൊരു ആൽബന്ധം മാത്രമല്ലല്ലോ മാഹിക്ക് കേരളവുമായുള്ളതു്. അതു് ഓർക്കുമ്പോഴാണ്, വെറുമൊരു സാധാരണക്കാരനിലും മാഹിക്കാരനല്ലാത്ത കെ.എം. ചാണ്ടി എന്നഇന്ദിരാകോൺഗ്രസ്സിൻെറ ഗവർണ്ണറിലും ഒരുപോലെ നിലനിൽക്കുന്ന സ്ഥാപിത താല്പര്യങ്ങൾ നമ്മെ രസിപ്പിക്കുന്നതു്. ഉദാരമായ റേഷനിങ്ങിലാണ് സാധാരണക്കാരൻെറ താല്പര്യം. പുറമെ വിദ്യാഭ്യാസാനുകൂല്യങ്ങളും മററും. പാലത്തിനിപ്പുറമുള്ള കേരളത്തോടു ചേർന്നാൽ ആ ആനുകൂല്യങ്ങൾ നഷ്ടപ്പെട്ടെന്നു വരും. മാഹിയുടെ സാമ്പത്തികജീവിതത്തെ നിയന്ത്രിക്കുന്ന മദ്യവ്യാപാരികളുടെ താല്പര്യം സ്വാഭാവികമായും നിങ്ങൾക്ക് മനസ്സിലായിക്കാണും. മദ്യവ്യാപാരികളുടേതിൽ നിന്നും ഏറെ ഭിന്നമല്ല രാഷ്ട്രീയക്കാരുടെയും താല്പര്യം. പഴയ ഉദ്യോഗസ്ഥന്മാർ ലയനവിരോധികളാണ്. അവർക്ക് വലിയ ശമ്പളം നഷ്ടപ്പെടാൻ വയ്യ. പുതിയ ഉദ്യോഗസ്ഥന്മാരിലും ഒരുകൂട്ടർക്ക മാത്രമേ ലയനം വേണ്ടു. കാരണം നിങ്ങൾ ഊഹിക്കുന്നതു തന്നെ. അവരുടെ ശമ്പളം പാലത്തിനിപ്പുറമുള്ളതിനെക്കാൾ കുറവാണ്.

അപ്പോൾ, പ്രൊഫസർ ചാണ്ടി പറഞ്ഞതു തന്നെയാണു ശരി: "ഇന്നത്തെ നിലയിൽ യൂണിയൻ പ്രദേശമായി തുടരുന്നതാണ് മാഹിക്കാർക്ക് നല്ലതു്..." എന്താണ് ഇന്നത്തെ നിലയെന്ന് നിങ്ങൾക്ക് മനസ്സിലായില്ലെന്നുണ്ടോ, എങ്കിൽ നിങ്ങൾ മയ്യഴി പാലത്തിലൂടെ മാഹിയിലേക്ക വരൂ.

ഞാനിവിടെ പാതാറിലെ ഈ ചാവോക്ക് മരച്ചുവട്ടിൽ നിന്ന് വെള്ളിയാംകല്ലിലേക്ക് ഒന്നു നോക്കട്ടെ.

# നഗരത്തിൽ ഒരു യക്ഷൻ

## കല്പറ്റ നാരായണൻ

**സമകാലികമായ ആവേശങ്ങളിലേക്ക് നില തെറ്റിപ്പോകാതിരിക്കാൻ ശക്തമായ ഒരു പ്രേരണ ആറ്റൂരിനെ എപ്പോഴും നിയന്ത്രിക്കുന്നുണ്ട്.**

പ്രതിഭയുടെ ഉദാരമായ അവസരങ്ങളെ കാളിദാസ സങ്കല്പങ്ങൾ കൊണ്ട് അഭിനന്ദിക്കുന്ന ഒരു സമ്പ്രദായം ആറ്റൂരിന്റെ പല കവിതകളിലുമുണ്ട്. തീവ്രാനുഭവങ്ങൾക്ക് കാളിദാസലോകത്തിന്റെ പരാമർശങ്ങൾ കൊണ്ട് പൂർണ്ണത വരുത്തുന്ന ഈ ശീലം അഗാധമായ അർത്ഥമുൾക്കൊള്ളുന്നതായി ഞാൻ കരുതുന്നു. കാളിദാസ കവിതയിൽ നിന്നാർജ്ജിച്ച ആത്മസംസ്കാരം ആ സ്വരത്തിന്റെ അന്തർനാദങ്ങളെ എങ്ങനെ അനുഗ്രഹിക്കുന്നു, എങ്ങനെ രൂപംകൊടുക്കുന്നു എന്ന് കാണുകയാണ് ഈ ലേഖനത്തിന്റെ ഉദ്ദേശ്യം.

സാധാരണവും നിഷ്പ്രഭവും ആയിക്കഴിഞ്ഞ സ്നേഹബന്ധത്തിന് വിരഹത്തോടെ ഒരു പുതുജീവൻ കൈവരുന്നു; അതോടെ ജീവിതത്തിന് ഒരു ശീതളച്ഛായ വരികയാണ്. ഇതാണ് 'നഗരത്തിൽ ഒരു യക്ഷ'നിലെ പ്രമേയം. താനനുഭവിച്ച എല്ലാ വേർപാടുകളുടേയും നോവുകൾ(1) അനുഭവിച്ചുകൊണ്ട് തന്റെ കൂട്ടുകാരിയെ വീണ്ടെടുക്കാൻ മനസ്സിനുള്ളിലെ വിന്ധ്യാടവീതടത്തിൽ നിന്ന് കവിക്ക് സാധിക്കുകയാണ്. അപ്രധാനമായിക്കണ്ടുകൊണ്ട് താൻ നിന്ദിച്ച ഓരോ അനുഭവങ്ങളും അമൂല്യമാവുകയാണ്.

അവളുടെ ചെറിയ പിണക്കങ്ങൾ, ഇണക്കങ്ങൾ എല്ലാം ആദരിക്കപ്പെടുകയാണ്.

"ഞാനറിയാതയൽപക്കത്തുകാരിതൻ
മാസക്കുറിയിൽ നറുക്കൊന്നുചേർന്നതും
രാവിൽ നിലാവുമറയുംവരെച്ചൊല്ലി-
മാറില്ലയോ വീട്ടുമുറ്റത്തിരുന്നു നീ?
മുള്ളായ്ക്കിലപ്പോൾ പിണങ്ങിക്കി- [ടക്കുവാൻ
പോയിടാറില്ലേ പലപ്പോഴുമന്നു നീ!
പൂട്ടിവച്ചുള്ള മനസ്സോടിരുന്നു ഞാ-
നോർക്കുകയാണദ്ദിനങ്ങൾതൻ- [ലാഘവം
പോയ മധുവിധുക്കാലത്തിനെക്കാളു-
മിന്നു പ്രിയമുണ്ടെനിക്കു നിന്നോ- [ടെടോ"

മേഘസന്ദേശത്തിന്റെ പരമാർത്ഥം ലൗകികസുഖങ്ങളോടുള്ള ആദരവാണല്ലോ. വൃത്താന്ത പത്രക്കുറിപ്പുകളെക്കുറിച്ച് തർക്കിക്കുന്നവർപോലും ഉള്ളറകളിൽ താന്താങ്ങളുടെ സഖികളെ പിരിഞ്ഞതിലുള്ള യാതനകളനുഭവിക്കുകയാണെന്ന പരാമർശത്തിലൂടെയും ദൈനംദിനാനുഭവങ്ങളുടെ പുനഃസ്മരണയിലടങ്ങിയ ആർദ്രതയിലൂടെയും ഇതേ ആദരവ് തന്റെ അനുഭവമേഖലയിൽവച്ച് സഫലീകരിച്ചതിന്റെ രേഖയാണ് ഇക്കവിത എന്നു വെളിവാകുന്നു. പിന്നീട് നിഗ്രഹസ്വഭാവം കൈവരിക്കുന്ന തന്റെ സ്നേഹദർശനത്തിന്റെ വ്യാപ്തി ഇക്കവിത പ്രവചിക്കുന്നു. ആ അർത്ഥത്തിൽ ആറ്റൂർക്കവിതയുടെ വിഷ്കംഭമാണിത്.

മേഘരൂപൻ, ക്ലാസ്സിൽ എന്നീ കവിതകളും കാളിദാസഭാവനയുടെ പശ്ചാത്തലത്തിൽ എഴുതപ്പെട്ടിട്ടുള്ളവയാണ്. നന്മയുടെ ഔന്നത്യവും അഗാധതയും ആർദ്രതയും മൂർത്തരൂപംകൈക്കൊണ്ട മേഘരൂപനാണ് ഇക്കവിക്കു കവിത. കൃഷ്ണശിലയുടെ താളവും വിണ്ണിന്റെ നീലിമയും ആഴിയുടെ നിത്യമായ തേങ്ങലും പൗർണ്ണമിയുടെ പൂർണ്ണതയുമാണത്. "ഏതോ വളക്കിലുക്കം കേട്ടലയും ഭ്രഷ്ടുകാമുകൻ" എന്ന് കവിതയെ നിർവ്വചിക്കാൻ പ്രേരിപ്പിക്കുന്ന ഒരു മനഃസ്ഥിതിയെ കൂടുതൽ വെളിവായിക്കാണാൻ ഇക്കവിത സഹായിക്കുന്നു. പൂർവ്വപുണ്യത്തിന്റെ കയങ്ങളിൽ മുങ്ങിക്കിടന്നുകൊണ്ടാണ് കവി അതിജീവിക്കാൻ പഠിക്കുന്നത്.

ശാകുന്തളത്തിലെ 'ഹാരി'യായ പ്രണയസങ്കല്പവും പുതിയ കാലത്തിലെ അതിന്റെ അസ്ഥിശേഷമായ പ്രതിച്ഛായയും തമ്മിലുള്ള വൈരുദ്ധ്യത്തിലടങ്ങിയ നർമ്മമാണ് 'ക്ലാസ്സിൽ'. തന്റേതുകൂടിയായ ആ പ്രണയസങ്കല്പത്തോടുള്ള അവഹേളനമായനുഭവപ്പെട്ട ഒരു സംഭവത്തോടുള്ള പ്രതികരണമാണത്.

"ഏട്ടിലെപ്പുല്ലാണിതു;
തിന്നുവാൻ രുചിയെങ്കിൽ
സ്വാഗതം! മഹിഷമേ!
നിനക്കും ചങ്ങാതിക്കും."

ഇതിലടങ്ങിയ പരിഹാസം കാളിദാസകാലത്തിന്റെ പക്ഷപാതിയായ ഒരാളുടേതെന്നതിലുപരി, പ്രണയത്തെ ജന്തുസഹജമായ വികാരശമനോപാധിയായിക്കാണുന്ന ഹൃദയമില്ലായ്മയോടുള്ള പുച്ഛമാണ്. ഗുണദർശനത്തെ കാളിദാസഭാവനയുമായി ബന്ധപ്പെടുത്തുന്നതിലൂടെ സാധൂകരിക്കുന്ന ഒരു വ്യക്തിത്വത്തിന്റെ സാന്നിദ്ധ്യം ഇവിടെ പ്രത്യക്ഷമാണ്. പ്രത്യക്ഷ പരാമർശങ്ങളിലെങ്കിലും ഇതേ മനഃസ്ഥിതിയുടെ സ്ഫുരണങ്ങളാണ് 'യാത്ര'യും 'ഭാരതദർശനം.'

ഇതിന് സമാന്തരമായി നന്മയുടെ ഒരു കൂട്ട് നഷ്ടപ്പെട്ട ഒരു വ്യഥിതമനസ്സിന്റെ ഭ്രമഭീതികളെച്ചുറ്റിപ്പറ്റിയുള്ള ഒരു ധാര ആറ്റൂർക്കവിതയിലുണ്ട്. 'പേടി', 'അവൻ ഞാനല്ലോ', ഭ്രാന്ത്' എന്നീ കവിതകളിൽ നാഗരികതയാലാവാം തകർക്കപ്പെടുകയും മഥിക്കപ്പെടുകയും ചെയ്ത ഭഗ്നോത്സാഹിയായ ഒരു മനസ്സ് ആവിഷ്ക്കരിക്കപ്പെടുന്നു. ശാകുന്തളത്തിൽ ശാർങ്ഗരവ ശാരദ്വതന്മാർക്കുണ്ടാവുന്ന സംഭ്രാന്തിയുടെ ഛായയിൽ ഈ യക്ഷനുണ്ടാവുന്ന ഭാവമാറ്റമായി ഈ ചകിത ഭാവുകത്വത്തെ ഗണിക്കാമെന്ന് തോന്നുന്നു. 'ചുറ്റിലുമശുദ്ധിയെ ദർശിച്ച മുത്തച്ഛൻ' തന്നിൽ ആവർത്തിക്കുന്നതായാണല്ലോ കവിപറയുന്നത്. ഈ ലോകത്തിന്റെ പെരുമാറ്റങ്ങൾ ഭീതിദമായനുഭവപ്പെടുന്നതിന്റെ ചിത്രമാണത്.

"ട്രീഗറിൻ താളം കാതിൽ മുളുന്നു
മൂക്കിൽ
രക്തവികലശരീരങ്ങൾ പെട്രോളിലാ
തൊട്ടുമോ ശവത്തിന്മേൽ [ളും ഗന്ധം
ഉറക്കമരുന്നെത്ര തിന്നിട്ടും
ഉറക്കത്തിലെപ്പോഴും ഞെട്ടിടുന്നു."

ലോകദൃഷ്ടിയിൽ അയുക്തികംപോലുമായ തന്റെ മനസ്സ് ഓർമ്മയുടെയോ സ്നേഹത്തിന്റെയോ ആഹ്ലാദത്തിന്റെയോ ഒരു കൂട്ടുമില്ലാതെ ഒറ്റപ്പെടുന്നതിന്റെ വ്യഥ ആവിഷ്ക്കരിക്കുന്നു. 'അവൻ ഞാനല്ലോ'

"ചത്തപാമ്പുകൾ തുപ്പുന്നു
പുളഞ്ഞുമറിയും കടൽ
ദഹിക്കാതവർ ഛർദ്ദിച്ചു—
തിന്മേലുണ്ടായതല്ലി ഞാൻ"

നിത്യം കടലെടുക്കുന്ന ജന്മത്തിന്റെ തുരുത്ത്, പിൻകഴുത്തിൽ പിടിക്കുന്ന തണുത്ത കൈകൾ, വെറുങ്ങലിച്ച ഭൂവിന്റെ പാതി—ഈ ബിംബങ്ങളെല്ലാം നഷ്ടചേതസ്സായിത്തീർന്ന തന്റെ ആത്മോല്ലാസത്തിന്റേയും തന്നിൽ അർബ്ബുദംപോലെ വളരുന്ന നാഗരികത സമ്മാനിച്ച നിർവ്വീര്യതയുടേയും ഭൂതിഭീതിയുടേയും സൂചനകളുൾക്കൊള്ളുന്നു.

പേടി 'തന്റെ' ഗതിവേഗമെപ്പിച്ച് 'അവന്റെ' മാർഗ്ഗത്തിൽ സഞ്ചരിക്കുന്ന ഒരു ഭ്രമാത്മക ഹൃദയത്തിന്റെ രൂപരേഖയാണ്. "നെല്ലിന്റെ ചെവികളിൽ, ശിശുവിൻ സുനിർമ്മല ചർമ്മത്തിൽ, ചാരിത്ര്യത്തിൽ പുഴക്കുത്തുണ്ടാക്കുന്നോൻ" 'കോടക്കാറുപോലിണപ്പെണ്ണായും' (പെയ്യൊഴിയുന്ന ഒരു വികാരാവേശം മാത്രമായി പെണ്ണിന്റെ മാറിയ ഒരു സംസ്കൃതിയോടാണിവിടെയും രോഷം) 'കിനാവള്ളിപോലുള്ള മേലാപ്പായും' മാറിയ ആ അവൻ പുതിയ സംസ്കൃതിതന്നെ.

യാത്ര, ഭാരതദർശൻ, നഗരത്തിൽ ഒരു യക്ഷൻ, ക്ലാസ്സിൽ എന്നീ കവിതകളെല്ലാം മൂർത്തമായ അനുഭവ പശ്ചാത്തലവുമായി ബന്ധപ്പെട്ടിരിക്കുന്നു. സ്ഥലംമാറ്റം, പണിമുടക്കം തുടങ്ങി ചില ദുർന്നിമിത്തങ്ങൾ ആ പഴയ യക്ഷന് സ്വതസ്സിദ്ധമായ മാനസിക സമ്പന്നതയോടെ പ്രത്യക്ഷപ്പെടാൻ ഇടനൽകുന്നു. എന്നാൽ 'പേടി' തുടങ്ങിയ കവിതകൾ സാമൂഹ്യമായ തന്റെ അസ്തിത്വവുമായി നേരിട്ടു ബന്ധപ്പെട്ടിരിക്കുന്നു. ഭ്രാന്തിയിലൂടെയോ ഭീതിയിലൂടെയോ വൈരസ്യത്തിലൂടെയോ കവി നിലനിറുത്താനുദ്ദേശിക്കുന്നത് സ്വത്വത്തിന്റെ ചാരിത്ര്യമാണ്. സ്വയം പരിസരത്തെ അതിജീവിക്കാനുള്ള അനുഷ്ഠാനങ്ങളാണവ. അതിജീവിക്കാനുള്ള വിഫലശ്രമത്തിലൂടെയും വേട്ടയാടപ്പെടുന്നതിലൂടെയും ആ യക്ഷൻ തിരിച്ചറിയപ്പെടുകയാണ്. രാജാവിന്റെ കടുത്ത അപ്രീതിക്കു പാത്രമായ ആ പഴയ യക്ഷനെപ്പോലെ പുതിയ സാഹചര്യത്തിന്റെ രാജാക്കന്മാർക്ക് അപ്രീതികരമായ കാര്യങ്ങൾ ഈ കവിയും പറയാൻ തുടങ്ങുന്നു എന്നതിന്റെ സൂചനകളാണ് നിസ്സഹായതയുടെയും വൈരാഗ്യത്തിന്റെയും ഈ തുറന്ന ആവലാതികൾ. സംക്രമണം, ഉദാത്തം, ക്യാൻസർ എന്നീ കവിതകളുടെ ധ്വന്യാത്മകമായ പ്രവചനമാണത്.

മേഘരൂപനി(2)ലും അർക്കത്തിലും പിതൃഗമനത്തിലുമെല്ലാം തന്റെ സാമൂഹികമായ കാഴ്ചപ്പാടിന്റെ പ്രകടമായ സൂചനകളടങ്ങിയിട്ടുണ്ട്. അസാമൂഹികമായ ഒരു കാഴ്ചപ്പാട് ഇക്കവി ഒരിക്കലും കൈക്കൊണ്ടിട്ടില്ല. ഭാരതയുദ്ധത്തിൽ പെട്ടോരുടെ അസ്ഥികൾ ചുറ്റുമുറങ്ങുന്നതായി കണ്ടുകൊണ്ടുള്ള അന്ത്യം കവിയുടെ സത്യാന്വേഷണം സാമൂഹികമായ ഒരർത്ഥത്തിലാണ് അവസാനിക്കുന്നതെന്ന് വ്യക്തമാക്കുന്നു. പിതൃദർശനത്തിൽ 'പകലെ നമ്മൾ വെട്ടിയ നീളം മുഴുവനുമൊരു വലിയാൽ പുറകോട്ടാക്കുന്ന' ദുർഭൂതമായി ഭൂതകാലത്തെ വ്യവച്ഛേദിച്ചറിയുമ്പോൾ മേഘരൂപനുൾപ്പെട്ട പഴയ കവിതകളിലെ ഭൂതകാലാഭിമുഖ്യത്തെ കവി ശരിയായി നിർവ്വചിക്കുകയാണ്. ഭൂതകാലാരാധനയുടെ കാലികമായ അർത്ഥം അതുകൂടിയാണെന്ന് വ്യക്തമാക്കുകയും.

സംക്രമണത്തിൽ ഭൂതകാലത്തിന്റെ വികലമായ സ്വാധീനത്തെ അല്ലെങ്കിൽ എതിരിടാനറയ്ക്കുന്ന തന്റെ നിസ്സഹായതാബോധത്തെ സംസ്കരിക്കാൻ കവിയെ നിർബ്ബന്ധിക്കുന്നതും ഇതേ അവബോധമാണ്. നിസ്സഹായതയുടെയും അധമമായ അലസതയുടെയും അടിമത്തത്തിന്റെയും ആത്മവിസ്മൃതിയുടെയും മൂർത്തരൂപമാണ് സംക്രമണത്തിലെ സ്ത്രീ. എത്ര കാതങ്ങൾ നടന്നിട്ടും പുറപ്പെട്ടിട്ടില്ലാത്ത, എത്ര ചവിട്ടേറ്റിട്ടും ഉണർന്നിട്ടില്ലാത്ത ഭാരതത്തിന്റെ ആത്മബോധം തന്നെയാണത്. പകയും രോഷവും നശിക്കാത്ത പ്രകൃത്യർത്ഥങ്ങളിലേക്ക് അവളുടെ നിറവേറ്റിയിട്ടില്ലാത്ത വിശപ്പും ഉണർവ്വും മാറ്റി വച്ചുകൊണ്ട് അനുഷ്ഠിക്കുന്ന ബലിയാണത്. പകയും രോഷവും പുനരാർജ്ജിക്കുന്നതോടെ, തന്റെ ജഡിലതയെ ശരിയായ വിധത്തിൽ സംസ്കരിച്ചതോടെ, ആ യക്ഷകല്പനയിലടങ്ങിയ മഹനീയ മനുഷ്യത്വം കവി കൈവരിക്കുകയാണ്.

നന്മ തലോടലോ കീഴങ്ങലോ മാത്രമല്ല, അതനുവദിക്കാത്ത സാഹചര്യത്തെ നിഗ്രഹിക്കലുമാണ്. കാട്ടുതീയുടെയും ചെന്നായുടെയും കടുവയുടെയും ഗ്രീഷ്മസൂര്യന്റെയും രൂപത്തിൽ വെളിപ്പെടുത്തണമെന്നു പറയുമ്പോൾ നന്മയെ കവി ശരിയായി നിർവ്വചിക്കുകയാണ്. അതു ഈ കാണുന്നതൊന്നുമല്ലെന്നു കാണിച്ചുതരികയാണ്. ഭക്തിയും ഈ കാണുന്നതൊന്നുമല്ലെന്നു കവി ഉദാത്തത്തിൽ പറയുന്നു. ഉച്ചക്കഞ്ഞി പാത്രത്തിൽ പകരാനാവാതെ നിവേദ്യപ്പായസം നിറച്ച പാത്രം എറിഞ്ഞുടയ്ക്കലുമാവാം അത്. സാമൂഹ്യവ്യവസ്ഥയിൽ ക്യാൻസർ കാണുന്നതും ഇതേ സത്യദർശനത്തിന്റെ സ്വഭാവംതന്നെ.

### രണ്ട്

നഗരത്തിൽ ഒരു യക്ഷനിൽ പ്രവചിക്കപ്പെടുന്ന ഒന്നാണ് സംക്രമണത്തിലെ സ്നേഹദർശനം. നന്മ അതതു കാലങ്ങളിൽ ആ കാലത്തിനനുരൂപമായ അവതാരമെടുക്കുന്നു. സംക്രമണത്തിലും ഉദാത്തത്തിലും ആറ്റൂരിന്റെ സത്യദർശനം ക്രൂരവും ക്ഷുഭിതവുമാവുന്നുണ്ടെങ്കിൽ അത് നഗരത്തിൽ ഒരുയക്ഷൻ, മേഘരൂപൻ എന്നിവയിലെ ഭാവുകത്വത്തിന്റെ അനിവാര്യമായ സാദ്ധ്യതയാണ്. ഇക്കവിതകളെല്ലാംതന്നെ തന്റെ സങ്കീർണ്ണമായ വ്യക്തിത്വം സ്വയം വെളിപ്പെടാൻ സ്വീകരിക്കുന്ന സംയോജകങ്ങളാണ്. മധുരം മുതലുള്ള കവിതകൾ തന്റെ ആന്തരജീവിതത്തിന്റെ അനുസ്യൂതമായ ചരിത്രമാണ്.

### മൂന്ന്

സമകാലീന കവികളുടെ പൊതുവായ ആകർഷണങ്ങളോട് ഇക്കവി ഒട്ടുപ്പവും കാണിച്ചിട്ടില്ല. (3) മധുരത്തോടെന്നപോലെ സമാകർഷകങ്ങളായ(4) കാവ്യവിഷയങ്ങളോടും ഒരുതരം ചെടിപ്പാണ് ഇക്കവിക്ക്. കാവ്യങ്ങളിൽമാത്രം ജീവിക്കുന്ന വാക്കുകളെ ആറ്റൂർ തീർത്തും അവഗണിച്ചു. സാമ്പ്രദായിക ശയ്യയേയോ ശീലത്തേയോ അതിവർത്തിക്കുന്ന ഒരൗചിത്യബോധം ഇക്കവിക്ക് സ്വായത്തമാണ്. മൂന്നു ശതകങ്ങളിലെ കാവ്യജീവിതത്തിൽനിന്ന് ഇരുപതിൽത്താഴെ കവിതകൾമാത്രം രചിച്ച ഒരു കവിയുടെ നിഷ്ഠ, കവിത മേനിപറയലാവരുതെന്ന പ്രകടമായ പ്രസ്താവമാണ്. തികഞ്ഞ യാഥാർത്ഥ്യബോധമുള്ള ഒരു മനസ്സ് ബാലന്മാരെപ്പോലെ മോഹക്കാഴ്ചകൾക്ക് വഴിപ്പെടുകയില്ല. അയാൾക്ക് കവിതയിൽ അങ്ങനെ നിലതെറ്റാൻ വയ്യ; സ്വപ്നങ്ങളെ അങ്ങനെ സൽക്കരിക്കാനും. അതുകൊണ്ടാവാം കവികർമ്മത്തെക്കൂടി ഉദ്ദേശിച്ച് ആറ്റൂരിങ്ങനെ എഴുതുന്നത്.

"ഒരു വീടുണ്ടാക്കുവതെത്ര ഞെരുക്കം
കല്ലും മരവും കമ്പി സിമന്റും തേടി—
ച്ചുറയും തറയും മേൽപ്പുരയും വെ—
ച്ചൊരുവീടുണ്ടാക്കുവതെത്ര ഞെരുക്കം
.................................
നാലയൽപക്കത്തുള്ളവരെയും
ബന്ധുക്കളെയും, മിത്രങ്ങളെയും
ചെന്നുവിളിച്ചിട്ടെന്റെ കിനാവി-
ന്നെരിയും പുളിയും
പങ്കിട്ടീടുവതെത്ര ഞെരുക്കം."
(ഞെരുക്കം)

രചനാസംബന്ധമായ ഈ സവിശേഷതകളെല്ലാം വളരെ അർത്ഥവത്തായി ഈ പ്രകരണത്തിൽ അനുഭവപ്പെടുകയാണ്. സമകാലികമായ ആവേശങ്ങളിലേക്കു നിലതെറ്റിപ്പോകാതിരിക്കാൻ മാത്രം ശക്തമായ ഒരു പ്രേരണ, ഒരു കാവ്യദർശനം ഇക്കവിയെ എപ്പോഴും നിയന്ത്രിക്കുന്നു. 'നഗരത്തിൽ ഒരു യക്ഷൻ' എന്ന കല്പനയിലടങ്ങിയ വ്യതിരേകസ്വഭാവം രചനാപരമായ തനിമയുംകൂടി ആറ്റൂർ ബോധകമാക്കിയിട്ടുണ്ട്. ആ കാവ്യദർശനത്തിന് പലതലങ്ങളിൽ സാഫല്യമരുളുന്ന ഒന്നാണ് കാളിദാസ ലോകവുമായുള്ള ബന്ധുത്വം.

---

1. "നിന്നഭാവത്തിലനുഭവിക്കുന്നു ഞാ-
നന്നമയെപണ്ടു പിരിഞ്ഞതിൻവേദന"
—നഗരത്തിൽ ഒരു യക്ഷൻ

2. "പൊൻകോലം കേറ്റുവാൻകമ്പി-
ട്ടിലല്ലോ നിന്റെ മസ്തകം
ഇരുമ്പുകൂച്ചാൽ ബന്ധിക്ക-
പ്പെട്ടീലല്ലോപദങ്ങളും
ഉന്നംതെറ്റാത്ത തോക്കിന്നു-
മായിലാ നിന്നെ വീഴ്ത്തുവാൻ
കേമന്മാരോമനിച്ചാലും
ചെവിവട്ടംപിടിച്ചു നീ"
—മേഘരൂപൻ

3. "എല്ലാവീടും പടിഞ്ഞാട്ടു നോക്കുമ്പോൾ
എന്റെ വീടു കിഴക്കാണല്ലോ"
(സ്വകാര്യം)

4. "നീ സൂര്യം പാർത്ഥൻ
ഞാനുമല്ലല്ലോ, കഥ
കളിയല്ലല്ലോ, നമ്മൾ
രണ്ടുപാതകളായി"
(മധുരം)

മനുഷ്യരെ ഒഴിച്ചാൽ ജീവികളിൽ ബുദ്ധിവൈഭവത്തെക്കുറിച്ച്

ഇ ഗങ്ങളുടെ ബുദ്ധിവൈഭവത്തെക്കുറിച്ച് താരതമ്യപഠനങ്ങൾ നടത്തി വിലപ്പെട്ട പല വിവരങ്ങളും നമുക്ക നൽകിയ ഒരു പണ്ഡിതനായിരുന്നു ഡോക്ടർ സാൻഡേഴ്സൺ. ഒട്ടനവധി വന്യജീവികളെ അദ്ദേഹം തന്റെ വീട്ടിൽ വളർത്തിയിരുന്നു. അവയുടെ കൂട്ടത്തിൽ അദ്ദേഹത്തിന് ഏററവും വാത്സല്യമുണ്ടായിരുന്നത് ഒരു കൊച്ചു വാനരനോടായിരുന്നു. ജോൺ എന്നായിരുന്നു അവന്റെ പേർ. അപൂർവ്വസിദ്ധികളുള്ള ഒരു മൃഗം. സദാസമയവും സ്വതന്ത്രനായി സഞ്ചരിക്കുവാൻ സാൻഡേഴ്സൺ അവനെ അനുവദിച്ചിരുന്നു. ഇടയ്ക്കിടെ അദ്ദേഹത്തോടൊപ്പം ആഹാരം കഴിക്കാൻ അവൻ വീട്ടിലെത്തും. പക്ഷേ, താൻ എവിടെയായിരുന്നാലും, തന്റെ യജമാനൻ വീട്ടിലെത്തുന്ന വിവരം ഗ്രഹിക്കുകയും, ഉച്ചത്തിൽ ശബ്ദിച്ച് വീട്ടുകാരെ അക്കാര്യം അറിയിക്കുകയും ചെയ്യുക ജോണിന്റെ പതിവായിരുന്നു. അദ്ദേഹത്തെ കാണാനോ, കേൾക്കാനോ, വാസനകൊണ്ട് മനസ്സിലാക്കാനോ കഴിയാത്തവണ്ണം അകലങ്ങളിലാണെങ്കിൽപ്പോലും ഈ വാനരൻ എങ്ങനെ വിവരം കൃത്യമായി ഗ്രഹിച്ചിരുന്നുവെന്ന കാര്യം ഇന്നും ഒരതിശയമായിത്തന്നെ കരുതപ്പെടുന്നു. അദ്ദേഹത്തിന്റെ കാറിന്റെ ശബ്ദം, മററു കാറുകളുടേതിൽനിന്ന് വേർതിരിച്ചറിയാൻ ജോണിനു കഴിഞ്ഞിരുന്നുവെന്നും, അതുകൊണ്ടാണ് അവനു് ഒച്ചവച്ച് വീട്ടുകാരെ അറിയിക്കാൻ സാധിച്ചിരുന്നതെന്നും ചില പണ്ഡിതന്മാർ അവകാശപ്പെടുന്നു. വാനരന്മാരുടെ കൂട്ടത്തിൽ വലിപ്പം തീരെ കുറഞ്ഞ പിഗ്മി കുരങ്ങുകളുടെ തൊട്ടടുത്ത ബന്ധുവാണ് ടാമറിൻ. അതിന്റെ വർഗ്ഗത്തിൽപ്പെട്ട ഒരു കുരങ്ങായിരുന്നു സാൻഡേഴ്സന്റെ ഓമനയായ ജോൺ. രണ്ടു ജനുസ്സുകളിലായി ടാമറിന്റെ പതിമൂന്ന് ഇനങ്ങൾ ഇന്നു ജീവിച്ചിരിപ്പുണ്ട്. ഇക്കൂട്ടത്തിൽ 'താടിക്കാര'നും 'മീശക്കാര'നും, 'ചക്രവർത്തി'യും ഒക്കെപ്പെടും.

ഏറിയാൽ അര കിലോഗ്രാം ഭാരം. ഇരുപത്തഞ്ചു സെൻറിമീററോളം നീളം. ഏതാണ്ട് അത്രയുംതന്നെ നീളമുള്ള ഒരു വാലും കൂടിയായാൽ ടാമറിന്റെ ഏകദേശ അളവുകളായി. കുറുമ്പൻ ടാമറിൻ ആമസോണിന്റെ തീരങ്ങളിലാണ് താവളമുറപ്പിച്ചിരിക്കുന്നത്. ചുവപ്പനാകട്ടെ കൊളംബിയ — ഇക്വഡോർ— ബ്രസീൽ ബോർഡറുകളിലും. സൈക്കിളിന്റെ ഹാൻഡിൽബാർ പോലുള്ള മീശയുമായി ഒരു ബ്രൗൺ മീശക്കാരൻ ടാമറിനുണ്ട്. ഇവനും, ചക്രവർത്തി ടാമറിനും ബ്രസീലിന്റെ സമീപപ്രദേശങ്ങളിലാണ് ധാരാളമായുള്ളത്.

തെക്കെ അമേരിക്കൻ വനങ്ങളിലെ ഏററവും ഉയരം കൂടിയ മരങ്ങളിൽ കൂട്ടത്തോടെ കഴിഞ്ഞുകൂടുന്ന വാനരന്മാർ. ഒരു മരക്കൊമ്പിൽനിന്ന് അകലെയുള്ള വേറൊരു മരച്ചില്ലയിലേക്ക് അദ്ഭുതകരമായ വേഗത്തോടെ ചാടാൻ ഇവയ്ക്കു കഴിയുന്നു. എട്ടു പത്തു മീററർ അകലം ചാടിക്കടക്കുക എന്നതു് ടാമറിനെ സംബന്ധിച്ചേടത്തോളം അത്ര





അച്ഛന്റെ മുതുകിലേറിയൊരു സവാരി— മീശക്കാരൻ കുരങ്ങും കുട്ടികളും

# മീശക്കാരൻ കുരങ്ങ്

കെ. രാജേന്ദ്രബാബു എം. എസ്സി.

വലിയ കാര്യമൊന്നുമല്ല. നീണ്ടവിരലുകളും, വിരലുകളെ ഭാഗികമായി തമ്മിൽ ബന്ധിപ്പിക്കുന്ന നേർത്ത തൊലിയും പേന്റ് മരച്ചില്ലയിലെ പിടി മുറുക്കാനും, പാട്ടംപിഴച്ച് ചുവട്ടിലേക്ക് മറിഞ്ഞുവീഴാതിരിക്കാനും സഹായിക്കുന്നു. കൂട്ടിലടച്ചുവളർത്തുന്ന ടാമറിനുകൾക്കും കഴിയുന്നിടത്തോളം ഉയരങ്ങളിൽ കഴിയാനാണിഷ്ടം. തരംകിട്ടുമ്പോഴൊക്കെ കൂടുകളിലെ സീലിങ്ങിനുതൊട്ടു താഴെയായിത്തന്നെ ഇവ അള്ളിപ്പിടിച്ചിരിക്കും. വളരെ എളുപ്പം മനുഷ്യരോടിണങ്ങുന്ന ഒരു നിരുപദ്രവജീവിയായി പലരും ഈ വാനരനെ കരുതാറുണ്ട്. എന്നാൽ അപരിചിതരുടെ നേർക്ക് പല്ലും നഖവുമുപയോഗിച്ച് ആക്രമണങ്ങൾ അഴിച്ചുവിടാൻ ഇവനു വലിയ വിരുതാണ്. കടന്നാക്രമണങ്ങൾക്കൊരുങ്ങുന്നതിനു മുമ്പായി തന്റെ താടിരോമങ്ങളൊക്കെ നിവർത്തിപ്പിടിക്കുകയും, പല്ലിളിച്ചു കാണിക്കുകയും ഒപ്പം വല്ലാതെ ഒച്ചവയ്ക്കുകയും ചെയ്യും. പലപ്പോഴും ശത്രുവിന്റെ ദേഹത്തു് മാരകമായ മുറിവേല്പിക്കാൻ ഇവയ്ക്കു കഴിയുന്നു. ജോടിയായി മാത്രം സൂക്ഷിക്കാൻ പററിയ ഒരു വാനരനാണ് ടാമറിൻ. ഒരുപക്ഷേ, കൂട്ടത്തിൽ കഴിയാനിടയായാൽ ആണുങ്ങൾ തമ്മിലും, പെണ്ണുങ്ങൾ തമ്മിലും പൊരിഞ്ഞ പോരാട്ടങ്ങൾ ഉണ്ടാവുക സാധാരണമാണ്. ഇത്തരം സന്ദർഭങ്ങളിലൊക്കെ ബലഹീനന്റെ അന്ത്യത്തിലായിരിക്കും സംഗതികൾ ചെന്നവസാനിക്കുക. ഒരാണും, അതിന്റെ ഇണയും മാത്രം ഒന്നിച്ചു കഴിയുകയാണെങ്കിൽ അവ അന്യോന്യം സ്നേഹിച്ചും, സന്തോഷിച്ചും മാതൃകാദമ്പതികളായി കാലംപോക്കും.



ചുവപ്പുതാടിക്കാരൻ ടാമറിൻ, പോരിനുള്ള പുറപ്പാടാണ്

പൊതുവേ, എന്തുകിട്ടിയാലും തിന്നാൻ മടികാണിക്കാത്തവയാണ് ഈ വാനരന്മാർ. പച്ചിലകളും പൂമൊട്ടുകളും പഴങ്ങളും പൂച്ചികളുമൊക്കെ ഇവയുടെ പഥ്യാഹാരങ്ങളാണ്. പക്ഷേ, ഇക്കൂട്ടരിൽപെടുന്ന ചില ഇനങ്ങൾ പ്രത്യേക ആഹാരക്രമത്തിന് നിർബ്ബന്ധം പിടിക്കുന്നവയാണ്. പക്ഷികളെ മാത്രം പിടിച്ചു തിന്നുന്നവയും, ആഹാരത്തിനായി പഴവർഗ്ഗങ്ങളെ മാത്രം ആശ്രയിക്കുന്നവയും ഇവയുടെ കൂട്ടത്തിലുണ്ട്. കിളിപിടിയൻ ടാമറിന്റെ 'കൊലക്കടി' പ്രസിദ്ധമാണ്. ഏതാനും വാനരന്മാർ കിടക്കുന്ന കൂട്ടിലേക്ക് ഒരു പക്ഷിയെ ഇട്ടുകൊടുത്താൽ, കൂട്ടത്തിലെ ഒരെണ്ണം മാത്രം അതിനെ ഓടിച്ചു പിടിക്കും. മററുള്ളവ ശ്രദ്ധയോടെ രംഗം നിരീക്ഷിച്ചുകൊണ്ടിരിക്കുകയേയുള്ളു. തന്റെ പിടിയിലായ കിളിയുടെ കഴുത്തിൽ വിരലുകൾ അമർത്തിയശേഷം മിന്നൽപോലെ അതിന്റെ തലയ്ക്ക് ഒററക്കടി കൊടുക്കും.

വാനരന്മാരുടെ കൂട്ടത്തിൽ വലിപ്പം തീരെക്കുറഞ്ഞ പിഗ്മികളുടെ തൊട്ടടുത്ത ബന്ധുവാണ് ടാമറിൻ. ഉയരത്തിൽ കഴിയാനിഷ്ടപ്പെടുന്ന ടാമറിൻ എട്ടുപത്തു മീററർ അകലം നിസ്സാരമായി ചാടിക്കടക്കും.

തലയോട്ട് പൊട്ടിച്ച് തലച്ചോറിലേക്കു ചെല്ലുന്ന ഈ കടിയോടെ ക്ഷണം ആ പക്ഷി ചാകും. ചത്തുകഴിഞ്ഞ പക്ഷിയുടെ തല വിരലുകൊണ്ടു പിടിച്ചു കറക്കി, ചുണ്ട് തന്റെ മുഖത്തിനുനേരെ കൊണ്ടുവന്ന് ധൃതിയിൽ കടിച്ചു മുറിച്ച് തുപ്പിക്കളയും. എലി, തവള തുടങ്ങിയ ജീവികളെയും ഇവ ഒററക്കടിക്ക് കൊന്നുകളയാറുണ്ട്.

ഇണചേരാൻവേണ്ടി പ്രത്യേക സീസണുകൾ തെരഞ്ഞെടുക്കുന്ന സ്വഭാവം ടാമറിനുകൾക്കില്ല. ദീർഘകാലം മധുവിധു കൊണ്ടാടുന്നതിലും ഇക്കൂട്ടർക്കു താല്പര്യമില്ല. ഇണചേരണമെന്നു തോന്നുമ്പോൾ പെണ്ണ് തന്റെ വാൽപൊക്കി വളച്ചുപിടിക്കും. അപ്പോൾ അവളുടെ ലൈംഗിക ഗ്രന്ഥിയിൽ നിന്ന് പ്രത്യേക ഗന്ധം ബഹിർഗ്ഗമിക്കുകയും ചെയ്യും. എന്നിട്ടും ആൺകുരങ്ങ് അടുക്കുന്നില്ലെങ്കിൽ അവൾ നാക്കുനീട്ടിയും, അവന്റെ മുഖത്ത് നക്കിയും ഇണചേരാൻ അവനെ പ്രേരിപ്പിക്കും. ഇത്രയുമൊക്കെയാകുമ്പോൾ ഒരുവിധപ്പെട്ട ആണുങ്ങളൊക്കെ വീണതുതന്നെ. അവൻ മെല്ലെ അവളെ സമീപിച്ച് അവളുടെ വാസനയുള്ള വാൽ തന്റെ രണ്ടു കൈകൾക്കുമുള്ളിലാക്കി മണപ്പിക്കുകയും, പിന്നീട് ഒരു ദുർബ്ബല നിമിഷത്തിൽ അവ ലൈംഗിക ബന്ധത്തിൽ ഏർപ്പെടുകയുംചെയ്യും. നൂററിനാല്പതു ദിവസമാണു പെണ്ണിന്റെ ഗർഭധാരണകാലം. തൊണ്ണൂറു ശതമാനം ഗർഭിണികളും ഇരട്ട പ്രസവിക്കുകയാണു പതിവ്. ജനിച്ച പാടെ കുഞ്ഞുങ്ങൾ തള്ളയുടെ മുതുകിൽ കയറി അള്ളിപ്പിടിച്ചു കിടക്കും. ഈരണ്ടു മണിക്കൂർ ഇടവിട്ട് അവ മുലകുടിക്കാനിറങ്ങും. രണ്ടു ദിവസം മാത്രം പ്രായമായ ഒരു കുഞ്ഞിനെ കുടുംബാംഗങ്ങളൊക്കെ മാറിമാറി എടുത്ത് താലോലിക്കുന്ന ഒരു മനോഹരദൃശ്യം തനിക്കു കാണാനവസരമുണ്ടായതായി ജെ. ഫ്രാൻസ് എന്നൊരു വന്യമൃഗനിരീക്ഷകൻ രേഖപ്പെടുത്തിയിരിക്കുന്നു. കുഞ്ഞുങ്ങൾക്ക് ഒരാഴ്ച പ്രായമാവുമ്പോഴേക്കും, അവയെ സംരക്ഷിക്കുന്ന ചുമതല പൂർണ്ണമായും അച്ഛൻ ഏറെറടുക്കും. പിന്നെപ്പിന്നെ മുലകൊടുക്കേണ്ട സമയമാവുമ്പോൾ അമ്മ അടുത്തുചെന്ന് കൈനീട്ടുകയും അച്ഛൻ അതിനായി അവളെ ഏല്പിക്കുകയുംചെയ്യും. ഒരവസരത്തിൽ പതിനഞ്ചു മിനിട്ടോളം സമയം കുഞ്ഞുങ്ങൾ മുലകുടിക്കാനെടുക്കും. വിശപ്പടങ്ങിയാൽ ക്ഷണം അച്ഛന്റെ ചുമലിൽ വന്നു കിടക്കും. കുഞ്ഞ് അച്ഛന്റെ ഉടലിനോടൊട്ടിക്കിടക്കുന്നതു കണ്ടാൽ ആ പിതാവ് ഒരു സ്കാർഫ് ധരിച്ചിരിക്കുകയാണെന്നേ തോന്നൂ. പാലുകുടി മാറുന്നതിനുമുമ്പുതന്നെ അച്ഛൻ പഴങ്ങൾ പറിച്ച് മർദ്ദിച്ച് ചെറിയ കഷണങ്ങളാക്കി കുഞ്ഞുങ്ങൾക്കു കൊടുത്തുതുടങ്ങും. അഞ്ചുമാസം പ്രായമാകുന്നതോടെ സർവ്വതന്ത്ര സ്വതന്ത്രരായി നടന്നുതുടങ്ങുമെന്നുവരികിലും, നാലുവയസ്സാകുവോളം അവ മാതാപിതാക്കളോട് കൈനീട്ടി ഭക്ഷണം വാങ്ങിത്തിന്നാറുണ്ട്.

ഡിക്രൂസ് ലിമാ എന്നൊരു അമേരിക്കക്കാരന് ഒരു ചക്രവർത്തി ടാമറിൻ ഉണ്ടായിരുന്നു. സ്നേഹമൂറുന്ന മിഴികളുമായി അതു് പലപ്പോഴും അദ്ദേഹത്തെ നോക്കിത്തന്നെ ഓമനിക്കാനഭ്യർത്ഥിച്ചിരുന്നുവെന്നും, അടുത്തുചെന്നാലുടൻ ചൊറിഞ്ഞുകൊടുക്കാൻവേണ്ടി അതു തന്റെ വയറു കാണിച്ച് മലർന്നുകിടക്കുമായിരുന്നുവെന്നും അദ്ദേഹം പറയുന്നു.

# ആൽപ്സിൽ നിന്നുള്ള കുറിപ്പുകൾ

**ഇളം ചൂടുള്ള വെയിൽ. പുല്ലിന്റേയും പൂവിന്റേയും ഉന്മേഷകരമായ ഗന്ധം അക്കോർഡിയനിൽ ചിമ്പി ഏതോ പഴയ സംഗീതം ശ്രവിക്കുന്നു– ഒരിക്കലും മറക്കാനാവാത്ത ഒരു ഓർമ്മയായിത്തീർന്ന അനുഭവത്തെക്കുറിച്ച്.**

**രവീന്ദ്രൻ**

## രണ്ട്

"ദീസ് പീപ്പിൾ ആർ പെർഫോമിങ്" -കോടമഞ്ഞിലൂടെ ഞങ്ങളുടെ അവസാനത്തെ കപ്പ് വീഞ്ഞും വൃഥാവിലായ മനസ്താപത്തോടെ മടങ്ങുമ്പോൾ ഞാൻ ചിമ്പിയോടു പറഞ്ഞു: "ദേ ആർ പെർഫോമിങ് ആൻ ആൾട്ടർനേറ്റീവ് ലൈഫ് സ്റ്റൈൽ. പെർഫോമിങ് ആൻഡ് ഓവർ ഡൂയിങ് ദെയർ ഐഡിയ ഓഫ് ബാക്ക് റ്റു ദ നേച്ചർ.'

ആൽപ് റയീനിലെ അന്തേവാസികൾ മാസങ്ങളായിക്കാണും ജലസ്പർശമറിഞ്ഞിട്ട്. സ്വിസ്സ് സ്വഭാവത്തെ സംബന്ധിച്ചിടത്തോളം ഇത് വിചിത്രമാണ്. ദേഹശുദ്ധിയും പരിസരനൈർമ്മല്യവും ഞരമ്പുരോഗികളുടെ തീവ്രനിർബ്ബന്ധത്തോടെ സംരക്ഷിക്കുന്നവരാണ് സ്വിസ്സ് ജനത. ആൽപ്സിനെപ്പോലെ ശുദ്ധം Alpine pure എന്ന ആലങ്കാരികോക്തി അവർ ജീവിതത്തിൽ യാഥാർത്ഥ്യമാക്കിയിട്ടുണ്ട്. ലോകത്തിലെ ഏറ്റവും വൃത്തിയുള്ള സമൂഹമാണിത്. ജനീവയിലേയും ബേണിലേയും തെരുവീഥികളിൽ അതിപ്രഭാതങ്ങളുടെ കൊടുംതണുപ്പിൽ പരശ്ശതം ചൂലുകളുമായി പ്രവർത്തിക്കുന്ന ചുകന്ന ജാക്കറ്റുകൾ കാണുമ്പോഴും, വീടുകളുടെ ടെസ്റ്റ്ട്യൂബ് ശുചിത്വം കാണുമ്പോഴും ചിലപ്പോൾ ഈ വൃത്തിബോധം മതിഭ്രമം തന്നെയെന്ന് തോന്നും. ആൽപൈൻ താഴ്‌വരകളിൽ പക്ഷേ ഇത് പഴയ പാരമ്പര്യമാണ്. ജൂലിയസ് സീസ്സറുടെ അധിനിവേശസൈന്യം ബാഡൻ പട്ടണത്തിനടുത്ത് വിൻഡിഷിൽ ഒരു ആംപി തിയേറ്ററും സ്ഥിരം ശിബിരവും ഉണ്ടാക്കി തങ്ങുകയും ബാഡനിലെ ഉഷ്ണജല ഉറവകളെ ഒരു 'റോമൻ തെർമൽസ്പാ' ആയി പണിയുകയും ചെയ്ത കാലം തൊട്ട് റോമൻ സാമ്രാജ്യത്തിന്റെ സ്നാനക്രമം സ്വിറ്റ്സർലൻഡുകാരെയും ആവേശിപ്പിച്ചിട്ടുണ്ട്. പഴയ ക്രിസ്ത്യൻ വിരക്തിയും പല പ്രാകൃത ഭീകരവർഗ്ഗങ്ങളുടെ പടയോട്ടങ്ങളും സാമ്രാജ്യത്തിനൊപ്പം റോമൻ സ്നാനഘട്ടങ്ങളും സ്നാനശീലവും ഇടക്കാലത്ത് ക്ഷയിപ്പിച്ചു. എന്നാൽ മദ്ധ്യകാല ശതകങ്ങളിൽ കുരിശുയുദ്ധത്തിനു പോയി മടങ്ങിയ മാടമ്പിമാർ തുർക്കിസ്നാനത്തിന്റെ ശീലം പ്രചരിപ്പിച്ചപ്പോൾ കുളി വീണ്ടും ഒരു ദിനചര്യയായി. രണ്ടാം വിശുദ്ധ റോമൻ സാമ്രാജ്യത്തിന്റെ കാലത്ത് ആൽപൈൻ പ്രദേശങ്ങളിൽ പ്രബലങ്ങളായിത്തീർന്ന നിരവധി ക്രിസ്ത്യൻ മൊണാസ്റ്ററികൾ ദേഹശുദ്ധി അനുശാസിക്കുകയും ചെയ്തപ്പോൾ കുളി ഒരു ദൈവിക കർമ്മംപോലും ആയി. വെറും പ്രാപഞ്ചികമായ ദേഹശുദ്ധി ഒരു ഉത്തമ ക്രിസ്ത്യൻ മൂല്യമായി തെറ്റിധരിക്കേണ്ടതില്ലെന്ന് മതനവീകരണത്തിന്റെ അവധൂതന്മാരിൽനിന്ന് കുർബാന കൊണ്ട സ്വിസ്സ് സമൂഹം പിന്നീട് ഒരു ദീർഘകാലം കുളി ഉപേക്ഷിച്ചു. പതിനെട്ടും പത്തൊമ്പതും നൂറ്റാണ്ടുകളിൽ ഗുഹ്യരോഗങ്ങളെക്കുറിച്ചുള്ള ഭീതി പടരുകയും ചെയ്തതോടെ നിയന്ത്രണമില്ലാത്ത ലൈംഗികവേഴ്ചകൾക്കൊപ്പം പൊതുസ്നാന സങ്കേതങ്ങളും തീർത്തും വർജ്ജ്യമായി. പിന്നീട് ദേഹശുദ്ധിയേയും പരിസരശുചിത്വത്തെയും കുറിച്ച് സ്വിസ്സ് ജനത ഗൗരവമായി ചിന്തിക്കാൻ തുടങ്ങിയത് ആൽപ്സിലേക്കുള്ള ഇംഗ്ലീഷ് വിനോദസഞ്ചാരികളുടെ വർദ്ധനവോടു കൂടിയാണ്. കോളനികളിലെ കോളറയുടെയും മറ്റ് പകർച്ച വ്യാധികളുടെയും തിക്താനുഭവമുണ്ടായിരുന്ന ഇംഗ്ലീഷുകാർക്ക് അപൂർവ്വമായി പരിസരവൃത്തിബോധമുണ്ടായ കാലമാണത്. സ്വിസ്സ്–ജർമ്മൻ പ്രവിശ്യകളിൽ, തങ്ങളുടെ വഴിക്ക് കണ്ട നിശാവിശ്രമകേന്ദ്രങ്ങളെയും പുരാതനമായ തീൻ ഗൃഹങ്ങളെയും അവർ കണിശമായ ശുചിത്വം പരിശീലിപ്പിച്ചു. ഈ നൂറ്റാണ്ടിന്റെ തുടക്കത്തിൽ പാസ്ചറുടെ കണ്ടുപിടിത്തങ്ങളും വ്യാധിപ്പകർച്ചകളുടെ സ്വഭാവവും വെളിവായതോടെ ഭയന്ന സ്വിസ്സ് ജനത വെടിപ്പും വൃത്തിയും തിരക്കിയുള്ള തങ്ങളുടെ സാഹസങ്ങളിൽ പിന്നീടൊരിക്കലും പിൻതിരിഞ്ഞിട്ടില്ല.

ജീവിതം കഴുകി വൃത്തിയായി വയ്ക്കുവാൻ സജ്ജീകരിച്ചിട്ടുള്ള അനേകം യന്ത്രങ്ങളും ഗാഡ്ജറ്റുകളും സ്വിസ്സ് വിപണിയിൽ കിട്ടും. സ്കൂളുകളിൽ നിർബ്ബന്ധ പരിശീലന പാഠപദ്ധതികളുണ്ട്. ആഴ്ചയിലൊരിക്കൽ പള്ളിക്കൂടങ്ങളുടെ നീന്തൽക്കുളത്തിൽ അദ്ധ്യാപകന്റെ മേൽനോട്ടത്തിൽ കുളിക്കുവാൻ വിദ്യാർത്ഥികൾ നിർബ്ബന്ധിതരാണ്. അടുക്കളയിൽ ഉപയോഗിക്കുന്ന ചൂൽ എങ്ങനെ കഴുകി വൃത്തിയാക്കാമെന്നു നിർദ്ദേശിക്കുന്ന ഒരു പാഠപുസ്തകത്തിൽ പറയുന്നു: "ആദ്യമായി പൊടികളഞ്ഞ് കെട്ടുപിണഞ്ഞ നാരുകൾ വേർപെടുത്തുക. പിന്നീട് ബ്രഷും കൈപ്പിടിയും ഒരു അമോണിയാലായനിയിൽ കഴുകണം. അതിനുശേഷം വീട്ടിന്റെ പുറത്തു കൊണ്ടുപോയി ചൂലിന്റെ നാരുകൾ ചീകി വൃത്തിയാക്കണം. വെയിലേൽക്കാതെ തണലിൽ വച്ചാണിതു ചെയ്യേണ്ടത്. പിന്നീട് ചൂൽപ്പിടി മിനുസമായി മെഴുക് പുരട്ടി ഉണക്കുക..." ഈ നിർദ്ദേശങ്ങൾ മറന്നുപോവുന്ന ഒരു വിദ്യാർത്ഥി സ്വിസ്സ് സെക്കൻഡറി സ്കൂൾ കടക്കില്ല.

സ്വിസ്സ് ശുചിത്വബോധത്തിന് ഈ നൂറ്റാണ്ടിൽ ഏൽക്കുന്ന ആഘാതം ഒരു പക്ഷേ ഈ ബദൽ ജീവിതരീതികളിൽനിന്നും ഉപസംസ്കാരങ്ങളിൽ നിന്നുമാവും.

ജൂൺ പത്ത്. വ്യാഴം.

രാത്രി എപ്പോഴെന്നറിയില്ല, മഞ്ഞ് പെയ്തിരുന്നു. രാവിലെ എഴുന്നേറ്റ് പുറത്തു വന്നപ്പോൾ പലേടങ്ങളിലും കട്ടകെട്ടി കിടക്കുന്ന മഞ്ഞ്. ജൂണിൽ, ഇത്ര വൈകി ഇത് അവിചാരിതമാണെന്നു ചിമ്പി പറഞ്ഞു. ഉച്ച കഴിയുംവരെ കാലാവസ്ഥ ഇന്നലെയെന്നോണം തുടർന്നു. മുറ്റത്ത് ഒരു ജലവാഹിനിയിൽ നിന്ന് സദാ നിറഞ്ഞുകൊണ്ടിരിക്കുന്ന കൽത്തൊട്ടി സ്പർശിക്കാൻ കഴിയാത്തവിധം തണുത്തുറഞ്ഞു കിടക്കുന്നു.

ഈ കൊടുംതണുപ്പിൽ ചിമ്പിയും റൂഡിഗറും എഴുന്നേൽക്കും മുൻപ്, സാവ്ജെനിൽനിന്ന് ഏതാനും കർഷകർ തങ്ങളുടെ ട്രക്കുകളിൽ മരപ്പലകകളും പണിയായുധങ്ങളുമായെത്തി. പിയൂസിന്റെ നേതൃത്വത്തിൽ അവർ പന്നിക്കൂട് പണിയുവാൻ തുടങ്ങി. അവർ പതിനൊന്നു പേരുണ്ടായിരുന്നു. തങ്ങളുടെ വലിയ മഴക്കോട്ടുകളും തൊപ്പികളുമായി താഴെ നനഞ്ഞ ചളിയിൽ നിന്ന് അസാധാരണമായ ഊർജ്ജത്തോടെ പണിയെടുക്കുമ്പോൾ, മൂടൽമഞ്ഞിന്റെ തിരശ്ശീലയിൽ അവർ ഇരുണ്ട് വലിയ നിഴലുകൾ പോലെ കാണപ്പെട്ടു. സംസാരിക്കുമ്പോൾ വാക്കുകളെക്കാളേറെ അവർ പുകതുപ്പി.

ഉച്ചകഴിഞ്ഞതോടെ അന്തരീക്ഷം പെട്ടെന്ന് തെളിഞ്ഞു. ആൽപ്സിന്റെ ശിഖരങ്ങളെ മൂടിനിന്ന മേഘങ്ങൾ അലസമനസ്സോടെ കാറ്റിന് വഴങ്ങി. ഭീമമായ ഒരു സ്ഫടികതലത്തിലെന്നപോലെ ആകാശത്തിന് കുറുകെ സൂര്യൻ പ്രകാശിച്ചു. ചിമ്പി തന്റെ പഴയ അക്കോർഡിയനുമായി മുറ്റത്തിറങ്ങി. പർവ്വതവും പ്രകൃതിയും കഴുകിത്തുടച്ചപോലിരുന്നു. സ്വച്ഛമായ ആകാശത്തിന്റെ പശ്ചാത്തലത്തിൽ ആൽപ്സിന്റെ ശൃംഗങ്ങൾ സ്ഫുടവും നിഷ്കൃഷ്ടവുമായിക്കണ്ടു.

ഒരിക്കൽ, കഴിഞ്ഞ മേയ് മദ്ധ്യത്തിൽ, ഒരു ചെറിയ പൈപ്പർ വിമാനത്തിൽ ഞാൻ ഈ പർവ്വതശൃംഗങ്ങൾക്കു മുകളിൽ പറന്നിട്ടുണ്ട്. മറക്കില്ല. നല്ല തെളിച്ചമുള്ള ഒരു പ്രഭാതമായിരുന്നു അത്. ഒരു മിനോൾട്ടാ എക്സിക്യൂട്ടീവായ ഹൈറീൻ എന്ന സ്നേഹിത വിളിച്ചു. ആൽപ്പിനു മീതെ പറക്കാൻ ഒരു ക്ഷണം. ഏതോ സുഹൃത്ത് അവൾക്കു നൽകുന്ന പിറന്നാൾ സമ്മാനമാണ്. രണ്ടുപേർക്കു വരാം. വരുംവരായ്കകളെക്കുറിച്ച് ഓർക്കാതെ പാറ്റ് എന്ന ഫിലിം മ്യൂസിഷ്യൻ സുഹൃത്തിനെയുംകൂട്ടി ഞങ്ങൾ പുറപ്പെട്ടു. ബാഡനിലെ ഫ്ളയിങ് ക്ലബ്ബിന്റെ എയർസ്ട്രിപ്പിൽ നിന്നു പുറപ്പെട്ട് ആൽപ്സിന്റെ പ്രധാന ശിഖരങ്ങൾ ചുറ്റി വാലിസ് കാന്റണിൽ സിയോൺ നഗരത്തിലിറങ്ങുകയായിരുന്നു ഉദ്ദേശ്യം. സാധാരണഗതിയിൽ അറുപത്തഞ്ച് മിനിറ്റ് ദീർഘിക്കുന്ന ഒരു ഫ്ളൈറ്റ്. റൺവേയിൽ ഞങ്ങളുടെ ക്യാപ്റ്റൻ ഹാൻസ്യൂർക്ക് കാത്ത് നിന്നിരുന്നു. പൈപ്പർ വാരിയർ 2 എന്ന നാലുപേർക്കിരിക്കാവുന്ന കൊച്ചു വിമാനവും. കോക്ക്പിറ്റിൽ ക്യാപ്റ്റനു തൊട്ട് ഞാനിരുന്നു. പിന്നിൽ പാറ്റും ഹൈറീനും. ടേക്ക് ഓഫും ഫ്ളൈറ്റിന്റെ ആദ്യ പകുതിയും ആയാസരഹിതമായി. താഴെ അകന്നുപോകുന്ന ഗ്രാമങ്ങളുടെയും നഗരങ്ങളുടെയും ഹൃദ്യമായ ദൃശ്യം. ആൽപ്സിനോടടുത്തപ്പോൾ പക്ഷേ, അന്തരീക്ഷത്തിന്റെ സ്വഭാവം മാറി. ആകാശത്ത് പ്രതീക്ഷിച്ചതിലേറെ വായുസമ്മർദ്ദമുണ്ടായിരുന്നു. ഞങ്ങളുടെ കൊച്ചു പേടകം കാറ്റിൽ പെട്ടെന്നന്നവെ താഴ്ന്നും പൊങ്ങിയും കൊണ്ടിരുന്നു. ഈ പിറന്നാൾ സമ്മാനം ബുദ്ധിപൂർവ്വകമായില്ലെന്ന് ഞങ്ങൾ വിചാരിക്കാൻ തുടങ്ങി. പക്ഷേ, ഹാൻസിന് യാതൊരു ചാഞ്ചല്യവുമില്ല. അയാൾ കൂടെക്കൂടെ കൺട്രോൾ ടവറുമായി ബന്ധം വയ്ക്കുന്നുണ്ട്. മറ്റൊരാളുടെ ആത്മസ്ഥൈര്യം സ്വന്തം സാന്ത്വനമാവുന്ന അപൂർവ്വനിമിഷങ്ങളായിരുന്നു അവയെനിക്ക്. മുന്നിലുള്ള അനേകം കൺട്രോൾ ഡയലുകളിലെ നീക്കങ്ങൾ ശ്രദ്ധിച്ചുകൊണ്ടിരുന്നു, ഞാൻ. പാറ്റും അതേവരെ തോരാതെ സംസാരിച്ചുകൊണ്ടിരുന്ന ഹൈറീനും ശരിക്കും പകച്ച് നിശ്ശബ്ദരായിരിക്കുന്നു. ഹാൻസ് താഴെ ഞങ്ങൾ കടന്നു പോവുന്ന നഗരങ്ങൾ ചൂണ്ടിക്കാണിച്ചു.

ഗ്രിൻഡൽ വാൾഡ് താഴ്‌വാരം കടന്ന് കൂടുതൽ ഉയരത്തിലേക്ക്, മഞ്ഞുറഞ്ഞു കിടക്കുന്ന ശിഖരങ്ങളുടെ ദിക്കിലേക്ക് ഞങ്ങൾ പ്രവേശിച്ചു. ഐഗർ, മങ്ക്, യങ്ഫ്രൗ (കന്യക) എന്ന മൂന്നു പ്രസിദ്ധമായ കൊടുമുടികൾ ഞങ്ങൾക്കരികിലൂടെ കടന്നുപോയി. ഐഗർ അപകടകാരിയായ ഒരു പർവ്വത ശിരസ്സാണ്. അതിന്റെ വടക്കൻ പാർശ്വത്തിലൂടെ കയറാൻ ശ്രമിച്ച അനേകം പർവ്വതാരോഹകർ താഴെ വീണു മരിച്ചിട്ടുണ്ട്. ഗ്രെമ്മിപാസ് എന്നറിയുന്ന വിടവിലൂടെ സിയോൺ താഴ്‌വരയിലേക്ക് പ്രവേശിക്കും മുമ്പ് വലതുവശത്ത് ഹിമപ്രപഞ്ചത്തിൽ നിന്ന് പ്രൗഢമായി ഉയർന്നു നിൽക്കുന്ന 'മാഥർ ഹോൺ' എന്ന കൊടുമുടി. മാഥർ ഹോൺ കാണാത്തവർ ആൽപ്സ് കണ്ടിട്ടില്ലെന്നാണ്. പർവ്വതാഗ്രങ്ങളെയും അഗാധതയെയുംകുറിച്ച് അപൂർവ്വമായ അദ്ഭുതവും ഭീതിയും സൃഷ്ടിക്കുന്നു, ആ ഹിമശൃംഗങ്ങൾ. സിയോണിൽ നിന്നുള്ള മടക്കയാത്രയും സ്വസ്ഥമായിരുന്നില്ല. മേഘങ്ങളുടെ വഴിമാറി, ജനീവ, ബേൺ

സാവ്ജെനിലെ വീട്





ഹിമസാന്ദ്രതയാൽ പച്ചിലത്തഴപ്പുകൾ തേടിയിറങ്ങിയ കാലിക്കൂട്ടം

ബാസൽ, ബ്രൂഗ്ഗ് എന്നീ നഗരങ്ങൾക്ക് മുകളിലൂടെ പറന്ന് ബാസനിലെ എയർ സ്ട്രിപ്പിലെത്താൻ ഒന്നരമണിക്കൂറിലധികം സമയമെടുത്തു.

വൈകുന്നേരവും വെളിച്ചം മങ്ങാതെ കണ്ടപ്പോൾ ഞാൻ മലകളിറങ്ങി സാവ്ജെനിലെ റസ്റ്റോറൻറ്വരെ നടക്കാൻ തീർച്ചയാക്കി. നിരത്ത് ഒഴിവാക്കി ഒരു കുറുക്കുവഴിയിലൂടെ ഇറങ്ങുകയാണെങ്കിൽ ഏഴു കിലോമീററിലധികമില്ല, ഗ്രാമത്തിലേക്ക്. രാത്രിയിൽ മെയിൻ സാസ്സിലേക്കു വരുന്ന വല്ല കർഷകരുടെയും ട്രക്കുകളിൽ കയറി തിരിച്ചുവരാം. തെല്ലുനേരം ഗ്രാമത്തിലെ റസ്റ്റോറൻറിൽ ഒരു ബിയറുമായി ഇരിക്കാം. ഒന്നോ രണ്ടോ കുപ്പി വൈനുമായി മടങ്ങാം. ഒരു ലതർ ജാക്കറ്റും കുടയുമായി ഞാനിറങ്ങിയപ്പോൾ തൻെറ പഴയ അക്കോർഡിയനുമെടുത്ത് ചിമ്പിയും പുറപ്പെട്ടു. കുറച്ച് ഉരുളക്കിഴങ്ങും ഈർച്ചപ്പൊടിയും സമ്പാദിക്കണം.

ഇളം ചൂടുള്ള വെയിൽ. പുല്ലിൻെറയും പൂവുകളുടെയും ഉന്മേഷകരമായ ഗന്ധം. അക്കോർഡിയനിൽ ചിമ്പി ഏതോ പഴയ സംഗീതം ശ്രവിക്കുന്നു. ഞങ്ങൾക്കു മുന്നിൽ ഓടിക്കൊണ്ടും തിരിഞ്ഞു ചുററും വട്ടമിട്ടുകൊണ്ടും. ആസ്സു ഒരു വിശേഷപ്പെട്ട ഗായകസംഘമെന്നോണം ഞങ്ങൾ കുന്നുകളിറങ്ങി.

"വാട്ട് ഡു യു തിങ്ക് ഓഫ് ചിമ്പർലീൻ?" വന്നദിവസം തൻെറ ജർമ്മൻ നിരങ്കുശത്വത്തോടെ റൂഡിഗർ ചോദിച്ചിരുന്നു: "ഡസിൻറ് ഹി ലുക്ക് എ ബിററ് മേഡ്?"

ചിലപ്പോൾ ചിമ്പിയുടെ ഗ്രീക്ക് മുഖപ്രകൃതത്തിൽ അത്തരം ഒരു ലാഞ്ഛനയുണ്ട്. നിരുപദ്രവകാരിയായ ഒരു ചിത്തരോഗിയുടെ മുഖത്തു കാണുന്ന ദൈന്യം. താടിരോമങ്ങളുടെ അന്യധാതവം. എനിക്കും ചിമ്പിയെ പരിമിതമായ പരിചയമേയുള്ളൂ. മേയ് ആദ്യത്തിൽ ഒരു വൈകുന്നേരമാണ് ഞങ്ങൾ കണ്ടത്. യാദൃച്ഛികമായി സൂറിച്ചിൽ നീഡർ ഡോർഫ്സ്ട്രാസ്സിലെ ഒരു റസ്റ്റോറൻറിൽ. അന്ന് ചിമ്പി ലാററിനമേരിക്കയിൽ നിന്ന് മടങ്ങിയെത്തിയ ദിവസമായിരുന്നു.

ഒരു ചെറിയ സെയിലിങ് ബോട്ടിൽ മററൊരു സ്നേഹിതൻെറകൂടെ ചിമ്പി അത്‌ലാൻറിക് മുറിച്ചുകടന്നു. തെക്കൻ അമേരിക്കയിൽ എവിടെയോ സൂരിനാം എന്ന തുറമുഖത്താണവർ എത്തിയത്. അവിടെ ഒരു വൃദ്ധൻ ഡോക്ക് വെള്ളത്തിൽ മുങ്ങിപ്പോയതു വീണ്ടെടുക്കുവാൻ തുറമുഖാധികൃതർ ശ്രമിക്കുന്നുണ്ടായിരുന്നു. ചിമ്പിയും സ്നേഹിതനും അവരുമായി ഒരു കരാറുണ്ടാക്കി. ഡോക്ക് പൊക്കിയെടുത്തു മൂന്നാഴ്ച ദീർഘിച്ച ഒരൊന്നാംതരം ജോലി. പിന്നീട് ചിമ്പി സ്നേഹിതനെ പിരിഞ്ഞ് മെക്സിക്കോ, കൊളമ്പിയ, ചിലി എന്നിവിടങ്ങളിലെ നഗരങ്ങളിൽ വളരെക്കാലം അലഞ്ഞു. പെറുവിൽ ഒരു ബയോഗ്യാസ് പ്രോജക്ടിൽ യുനെസ്കോയെ സഹായിച്ചു. വഴിക്കു കിട്ടിയ ഒരു കാമുകിയുമായി ഒരു മാസക്കാലം കാലിഫോർണിയയിൽ പോയി താമസിച്ചു. ഒരു ലോറിയുമായി ആഗോളയാത്രയ്ക്കിറങ്ങിയ ഒരു ഫ്രഞ്ച് സംഘത്തിനോടൊപ്പം വീണ്ടും ദക്ഷിണ അമേരിക്കയിലേക്ക് തിരിച്ചു. യാത്രയ്ക്കിടെ പനാമയിൽ വച്ച് ഒരു സ്വിസ് കുടുംബത്തെ കണ്ടു. അവർക്കൊപ്പം മൂന്നുവയസ്സായ ഒരു പെൺകുട്ടിയുണ്ടായിരുന്നു, റാഹേൽ. റാഹേലിനെ സ്വിററ്സർലൻഡിലേക്ക് തിരിച്ചയക്കണം. കുട്ടിയെ സൂറിച്ചിലെത്തിക്കാമെങ്കിൽ ചിമ്പിയുടെ യാത്രച്ചെലവ് അവർ വഹിക്കും. അടുത്ത ഫ്ളൈററിൽ കുട്ടിയെയുംകൊണ്ട് ചിമ്പി അമേരിക്ക വിട്ടു.

ഏതാനും മണിക്കൂറുകൾ ഞങ്ങൾ ഒരുമിച്ചുണ്ടായിരുന്നു. പിരിയുമ്പോൾ ചിമ്പി പറഞ്ഞു: "ജൂൺ ആദ്യം ഞാൻ പശുക്കളെ മേയ്ക്കാൻ ആൽപ്സിൽ പോവും. സെപ്റ്റംബർ അവസാനം വരെ പർവ്വതങ്ങളിൽത്തന്നെയാവും. ഇടയ്ക്ക് താല്പര്യമുണ്ടെങ്കിൽ വല്ലപ്പോഴും ആൽപ്സിൽ വരൂ."

പിന്നീട് കഴിഞ്ഞ ആഴ്ചയാണ് ഞാൻ ചിമ്പിയെ വീണ്ടും കാണുന്നത്. അവിചാരിതമായി ഒരു രാത്രി ചിമ്പിയുടെ ടെലഫോൺ...നാളെ ആൽപ്സിലേക്ക് പുറപ്പെടുന്നു. വരാനുദ്ദേശിക്കുന്നുവെങ്കിൽ രാവിലെ പത്തിനു ഖുർ റെയിൽവേ സ്റ്റേഷനിൽ...

സ്വിററ്സർലൻറിലെ എല്ലാ പ്രവിശ്യകൾക്കും അവയുടേതായ വാററ് വ്യവസായവും സ്വന്തം ബിയറുകളുമുണ്ട്. ഒരു

## കാലിമേയ്ക്കാനിറങ്ങിയ ചിമ്പി







ശാലീനതയുടെ മുഖക്കുറിയായ സ്വിസ്സ് ഗ്രാമം

കാൻറണിലെ റസ്റ്റോറൻറുകൾ പ്രധാനമായും വിൽക്കുന്നത് ആ കാൻറണിൽ വാററുന്ന ബിയറും അവിടത്തെ പ്രാദേശിക വൈനുമായിരിക്കും. ഗ്രാമ്പുടൻ പ്രവിശ്യയിൽ കിട്ടുന്ന ബിയറാണ് കലൻഡാ. മററു പല ബിയറുകളെക്കാളും ഇതു മെച്ചമാണ്. ഈ കാൻറണിലൂടെ കടന്നുപോവുന്ന പല യാത്രകൾക്കിടയിലും വണ്ടി നിറുത്തി ഞങ്ങൾ ഒന്നു രണ്ടു കാർട്ടൺ കലൻഡാ വാങ്ങി കരുതാറുണ്ട്. സാവ്ജെനിലെ കൊച്ചു റസ്റ്റോറൻറിൽകിട്ടുന്ന പ്രധാന പാനീയം കലൻഡാ ബിയർതന്നെ.

വെയിൽ കണ്ട് നേരത്തെ പണി നിറുത്തിയ ഗ്രാമത്തിലെ കർഷകർ അനേകം ബിയർകുപ്പികളുമായി അവിടെ സമ്മേളിച്ചിട്ടുണ്ട്. ഹൊയ്...ഹൊയ്...അവർ സന്തോഷത്തോടെ ഞങ്ങളെ അഭിവാദ്യം ചെയ്തു. വളരെക്കാലം പരിചയമുള്ള ഒരു സ്നേഹിതയെപ്പോലെ പുഞ്ചിരിച്ചുകൊണ്ട് സുന്ദരിയായ പരിചാരിക രണ്ടു നിറച്ച ഗ്ലാസ്സുകളുമായി ഞങ്ങൾക്കു മുന്നിലുമെത്തി.

കർഷകർ വീണ്ടും അവരുടെ അദ്ധ്വാനഭാരത്തെക്കുറിച്ചു പരാതി പറയുവാൻ തുടങ്ങി. നഗരങ്ങളിൽ ജീവിതം കൂടുതൽ സ്വതന്ത്രവും ഉദാസീനവുമാണെന്നാണ് അവർ ധരിക്കുന്നത്. പക്ഷേ, സൂറിച്ചിലെയോ ബേണിലെയോ വീടുകളെപ്പോലെതന്നെ ആർഭാടങ്ങളും സൗഖ്യോപകരണങ്ങളും ഉള്ളവയാണ് സാവ്ജെനിലെ കർഷകവസതികൾ. ജീവിതനിലവാരത്തിൻെറയും സൗകര്യങ്ങളുടെയും കാര്യത്തിൽ വലിയ അന്തരമൊന്നുമില്ല. സ്വന്തമായി നിലവും വീടും കന്നുകാലികളും ട്രക്കുകളും കാറുകളും ഉൾപ്പെടെ നാനാവിധ കാർഷിക യന്ത്രസജ്ജീകരണങ്ങളുമുള്ള കർഷകരുടെ സാഹചര്യങ്ങളാണ് യഥാർത്ഥത്തിൽ കൂടുതൽ ഭേദം. എന്നാൽ നഗരങ്ങളിലെ ഒരു ശരാശരി തൊഴിലാളിയെ അപേക്ഷിച്ച് കൂടുതൽ മണിക്കൂറുകൾ അദ്ധ്വാനിക്കുവാൻ അവർ നിർബ്ബന്ധിതരാണ്. എല്ലാ കാർഷിക പ്രവർത്തനങ്ങൾക്കും സ്വിററ്സർലൻഡിൽ ഭാരിച്ചതോതിൽ ഗവൺമെൻറ് ധനസഹായം നൽകുന്നുണ്ട്. കൃഷി സ്വിററ്സർലൻഡിൻെറ ചീർത്ത സാമ്പത്തികഘടനയിൽ ഒരിക്കലും ലാഭകരമാവാനിടയില്ല. കൃത്രിമമായി വിലനിലവാരം ഉയർത്തിയും വൻതോതിൽ സബ്സിഡികൾ അനുവദിച്ചുമാണ് സ്വിസ് ഗവൺമെൻറ് കർഷക ഗ്രാമങ്ങൾ നിലനിറുത്തുന്നത്. കഴിഞ്ഞ യുദ്ധകാലത്ത് ആൽപ്സിലെ വഴികൾ അടഞ്ഞ സ്വിസ് പ്രവിശ്യകൾ ദുർഭിക്ഷതയുടെ വക്കോളമെത്തി. അതിൽപ്പിന്നീട് അടിസ്ഥാനഭക്ഷണാവശ്യങ്ങൾക്ക് പൂർണ്ണമായും ഇറക്കുമതി ആശ്രയിക്കുന്നത് ബുദ്ധിപൂർവ്വകമല്ലെന്ന് ബോദ്ധ്യമായി. ഈ കാർഷികനയത്തിന് കാരണം പഴയ കഠിനാനുഭവങ്ങളാണ്.

രാത്രി പത്തുമണി കഴിഞ്ഞിരിക്കുന്നു. പകൽവെളിച്ചം ഇനിയും മാഞ്ഞിട്ടില്ല. അകലെ താഴ്‌വരയ്ക്ക് മറുവശത്ത് ഫ്ളോൺസ് ഗ്രാമത്തിൽ ഒരു കർഷകഭവനത്തിനു മുകളിൽ പാറുന്ന സ്വിസ് പതാക ഇപ്പോഴും തെളിഞ്ഞു കാണുന്നുണ്ട്. ആൽപ്സിലെ വേനൽ ദിവസങ്ങൾ അതിദീർഘങ്ങളാണ്.

റൂഡിഗർ തൻെറ അനേകം സൂചികളും നൂൽച്ചുററുകളുമായി കഴിഞ്ഞ എല്ലാരാത്രികളിലുമെന്നപോലെ തുന്നൽപ്പണി തുടങ്ങിയിരിക്കുന്നു. പത്തു വർഷം മുൻപ് കാലിഫോർണിയയിലെ ഒരു സെക്കൻഡ്ഹാൻഡ് ഡീലറിൽനിന്ന് വാങ്ങിയതാണ് അയാളുടെ ഈ ജീർണ്ണിച്ച ട്രൗസർ.

ജൂൺ പതിനൊന്ന്. വെള്ളി.

തിരക്കുപിടിച്ച ഒരു രാത്രിയാണിത്. വൈകിയെങ്കിലും ഭക്ഷണത്തെക്കുറിച്ച് വിചാരിക്കാൻപോലും ആർക്കും ഇടകിട്ടിയിട്ടില്ല. പാൽ തിളപ്പിക്കാൻ കത്തിച്ച വലിയ അടുപ്പിൽ കനൽ എരിയുന്നുണ്ട്. റൂഡിഗർ അതിൽ ഉരുളക്കിഴങ്ങ് ചുട്ടെടുക്കുവാൻ ശ്രമിക്കുന്നു. ചുട്ട ഉരുളക്കിഴങ്ങും തക്കാളി സലാഡുമാവും ഇന്നു രാത്രി. ഒരുപക്ഷേ, പല രാത്രികളിലും ഇനി.

രാവിലത്തെ കറവ മെൻസാസ്സിൽ കഴിഞ്ഞ് ഇന്ന് ഉച്ചയോടെ പശുക്കൾ ആൽപ്സിലെത്തി. ചാററൽ മഴയിൽ അവയെ തെളിച്ചുകൊണ്ട് ഏതാനും കർഷകരും. ഇതേവരെ ഏതാണ്ട് നിശ്ശബ്ദവും ഉദാസീനവുമായിരുന്ന ആലകളും പരിസരവും പെട്ടെന്ന് സജീവമായിരിക്കുന്നു. പശുക്കളുടെ ഗന്ധം പൈൻകാടുകളെ വിഴുങ്ങിയപോലെ. ഞങ്ങളുടെ അടുക്കളയിലും കിടപ്പുമുറികളിലുമെല്ലാം എങ്ങനെന്നറിയില്ല ഈച്ചകൾ വന്നു നിറഞ്ഞിരിക്കുന്നു.

വൈകുന്നേരം, ആൽപ്സിലെ ആദ്യത്തെ കറവ തൃപ്തികരമായില്ലെന്ന് ചിമ്പി പറയുന്നു. മോട്ടോറിൽ പ്രവർത്തിക്കുന്ന ഒരുതരം വാക്വം പമ്പുപയോഗിച്ചാണു കറക്കുന്നത്. ഒരു പശുവിന്

ചുരുങ്ങിയത് അഞ്ചുമിനിററ്. പക്ഷേ, പല പശുക്കളെ പാൽ ചുരത്താൻ കൂടുതൽ സമയമെടുക്കുന്നു. രണ്ടുമൂന്നു ദിവസത്തിനകം മോട്ടോറിന്റെ ശബ്ദം കേൾക്കുന്നതോടെ അവ സന്നദ്ധമാവുമത്രേ. റൂഡിഗറിന് ഈ കറവയന്ത്രവുമായി തെല്ലും പരിചയമില്ല. അയാളുടെ ആദ്യ പത്തിഞ്ചുരൂപം പശുക്കളെ വിറളിപിടിപ്പിക്കുന്നവെന്ന് തോന്നി. അവ പലപ്പോഴും അയാൾക്ക് വഴങ്ങുന്നില്ല. "അയാം വെരി മച്ച് എക്സൈറ്റഡ് വിത്ത് മൈ ന്യൂ ജോബ്". റൂഡിഗറുടെ ഉത്സാഹം നശിച്ചിട്ടില്ല

എന്ത് ആഹ്ളാദവും സംതൃപ്തിയുമാണ് ചാണകത്തിന്റെ ഗന്ധവും ഈച്ചകളുടെ ആർപ്പും നിറഞ്ഞ ഈ തൊഴുത്തുകളിൽ റൂഡിഗറും ചിമ്പിയും അന്വേഷിക്കുന്നത്. ഏതാനും മാസങ്ങൾക്ക് മുമ്പുവരെ ഹാംബർഗിൽ നിന്നു പുറപ്പെടുന്ന ഒരു ജർമ്മൻ ദിനപത്രത്തിന്റെ അസിസ്റ്റന്റ് എഡിറ്ററായിരുന്നു റൂഡിഗർ. ഒരു ശരാശരി ജർമ്മൻകാരന്റെ സ്വപ്നമാവും അത്തരമൊരു ജോലിയും ജീവിതവും. റൂഡിഗർ പത്രത്തിൽ ബദൽ ജീവിത സാദ്ധ്യതകളെക്കുറിച്ച് എഴുതിക്കൊണ്ടിരുന്നു. ഒടുവിൽ തന്റെ പത്രപ്രവർത്തനത്തിന്റെ യുക്തിപൂർവ്വകമായ പരിണാമമെന്നോണം ഒരു വ്യത്യസ്തജീവിതം സ്വയം തിരഞ്ഞെടുത്തു. ജർമ്മനിയിലെയും സ്വിററ്സർലൻഡിലെയും യുവജനങ്ങൾക്കിടയിൽ ഇപ്പോൾ വളരെ പ്രചാരമുള്ള ഒരു പ്രയോഗമാണിത്. ആൾട്ടർനേററീവ് ലൈഫ് സ്റ്റൈൽ. ആൾട്ടർനേററീവ് സിനിമയേയും ആൾട്ടർനേററീവ് സാഹിത്യത്തേയും പോലെ. ആൾട്ടർനേററീവ് സംസ്കാരവും സമൂഹവും പാശ്ചാത്യ ജീവിതത്തെ എത്ര ആഴത്തിൽ അസ്വസ്ഥമാക്കുമെന്ന് അറിയാനിരിക്കുന്നേയുള്ളു.

പത്രം ഉപേക്ഷിച്ച് റൂഡിഗർ ആദ്യം ചെയ്തത് പർവ്വതത്തിന്റെ വിളി കേൾക്കുകയാണ്. ആൽപ്സിലെ വഴികളിലൂടെ യൂഗോസ്ലാവിയയിൽ നിന്ന് അയാൾ ഫ്രാൻസ് വരെ നടന്നുവത്രേ. പിന്നീട് കാലിഫോർണിയയിലേക്കു നീങ്ങി. അവിടത്തെ മലകളിൽ നടക്കുവാൻ. ആൽപ്സിലെ ആലകൾ അവിചാരിതമായി കൈവന്ന ഒരു ഭാഗ്യം പോലെ അയാൾക്കു ഹൃദ്യമായിരിക്കുന്നു.

ആൽപ്സിലെ ഈ ഇടയന്മാർ ദിവസത്തിൽ പതിനഞ്ചു മണിക്കൂറെങ്കിലും ജോലിചെയ്യേണ്ടിവരും. സാവ്ജെൻ ഒരു ആൽപ് സീസണിൽ ചിമ്പിക്കും സഹപ്രവർത്തകർക്കുംകൂടി നൽകുന്നത് 15,000 ഫ്രാങ്കാണ്. (75,000 രൂപ) മൂന്നു പേർക്കിടയിൽ അത് 5000മായി അവർ വീതിച്ചെടുക്കും. സൂറിച്ചിലോ മറെറവിടെയോ ഒരുമണിക്കൂർ ജോലിക്ക് പതിനഞ്ചും ഇരുപതിനുമിടയ്ക്ക് ഫ്രാങ്ക് സമ്പാദിക്കുന്ന ചിമ്പിയെപ്പോലെ ഒരാൾക്ക് ഈ വേതനം തുച്ഛമാണ്. പക്ഷേ, വേതനം പരിഗണിച്ചല്ല അവർ ആൽപ്സുകളിൽ വരുന്നത്. സാധാരണഗതിയിൽ ഇത്രയും കുറഞ്ഞ വേതനത്തിന് ആൽപ്സിൽ പണിയെടുക്കുവാൻ കർഷകർക്ക് ഇടയന്മാരെ കിട്ടില്ല. 'ബദൽ ഭ്രമം' അതിനാൽ അവരെ സംബന്ധിച്ചിടത്തോളം വലിയ അനുഗ്രഹമാണ്.

പുലർച്ച ആറുമണിക്കെഴുന്നേററ് പശുക്കളെ തൊഴുത്തിലേക്ക് കൊണ്ടുവരണം. ചിമ്പി പറഞ്ഞു. അത്രയും നേരത്തേ ആരാണ് ഉണരുന്നത്. ആൽപ്സിൽ ഒരു അലാം ക്ലോക്കില്ല. കഴിഞ്ഞവർഷമുണ്ടായിരുന്ന ക്ലോക്ക് സീസൺ കഴിഞ്ഞ് പശുക്കൾ ഗ്രാമത്തിലേക്കു മടങ്ങുന്ന ദിവസം പുലർച്ചെ കഠിനമായ പക നടിച്ച്, ഉപചാരപൂർവ്വം അവർ വെട്ടിനുറുക്കിയത്രെ. ആൽപ്സിലെ വേനൽ അവസാനിച്ച് എല്ലാവരും പിരിയും മുമ്പ് അവസാനം ആഘോഷിക്കുന്ന ഒരനുഷ്ഠാനമാണ് പ്രതീകാത്മകമായ ഈ കാലഹത്യ.

ഗോദാവരിയിലെ ബൈസൺ കുന്നുകളിൽ അപകടകരമായി അലയുന്ന ഇടയന്മാരെയും, ഇന്ത്യയുടെ പടിഞ്ഞാറൻ അതിർത്തിയിൽ, കച്ച് പ്രദേശത്തുനിന്ന് ചെമ്മരിയാടുകളെ മേച്ച് മദ്ധ്യേന്ത്യൻ വനഭൂമിയിലോളമെത്തുന്ന കച്ചിലെ ഇടയന്മാരെയും കുറിച്ച് ഒരിക്കൽ ഞാൻ ഇവരോടു പറയും.

(അവസാനിച്ചു)

# ച്ഛേ...പെഴച്ചൂ

കഥകളി ക്ലബ്ബ് മെമ്പർമാരാവുക ഇന്നൊരു മേനിയാണ്. കഥകളി കാണലോ അത്രം. ഈ അപവാദത്തിന് അപവാദമില്ലെന്നില്ല. പണ്ടുമുണ്ടായിരുന്നു ഇക്കൂട്ടർ. കഥകളി കാണൽ ആഢ്യത്വവും കേമത്തവുമായി കരുതിയിരുന്നവർ. മുമ്പിൽ 'ഝിഴ്ങ്ങസ്യ' എന്ന മട്ടിൽ ഇരിക്കും. എല്ലാം മനസ്സിലാകുന്നുണ്ടെന്നാണു നാട്യം. പിന്നെ 'അബദ്ധപ്പഞ്ചാംഗം' കെട്ടഴിക്കുകയായി. എന്നാൽ ഏറെക്കുറെ നല്ല ആസ്വാദകരായിരുന്നു സമുദായത്തിന്റെ മേൽത്തട്ടിലുള്ളവർ. അല്ലാത്തവരുമുണ്ട്. അത്തരം ഒരു നമ്പൂതിരിയുടേതാണ് ഈ കഥ. ഒന്നുകൂടി ഇതിൽ നിന്നു വ്യക്തമാകും. പഴയ ആശാന്മാരുടെ വിനയവും തെററുതിരുത്താനുള്ള വ്യഗ്രതയും.

എവിടെയോ അതിഗംഭീരമായ ഒരു കളി. എല്ലാ പ്രഗത്ഭന്മാരുമുണ്ട്. നിറഞ്ഞ സദസ്സ്. മുമ്പിൽത്തന്നെ സ്ഥാനം പിടിച്ചിരിക്കുന്നു ഒരു നമ്പൂതിരി. തേജസ്വി. ജന്മിത്തവും ആഢ്യത്വവും തുളുമ്പുന്ന രൂപഭാവങ്ങൾ. മുറുക്കിച്ചുവപ്പിച്ച് രസിച്ചാണ് ഇരിപ്പ്. കളിയോഗത്തിലെ പ്രധാന ആശാന്റെ വേഷമാണ്. തിരുമേനി ഒന്ന് ഇളകിയിരുന്നു. രംഗത്തു വേഷം വന്നു. ആട്ടം തുടങ്ങി. പിന്നെ ഒരേ നോട്ടമാണ്, ദൃഷ്ടിപറിക്കാതെ.

ചില കലാകാരന്മാർക്ക് ഒരു ശീലമുണ്ട്. ആരെങ്കിലും തന്നെ നന്നായി ശ്രദ്ധിക്കുന്നുണ്ടെന്നു മനസ്സിലാവുക, പിന്നെ വിസ്തരിച്ചാവും പ്രകടനം. അതു കുറച്ചൊന്ന് അയാളുടെനേരെ ആവുകയും ചെയ്യും. തിരുമേനിയുടെ ഇരിപ്പും നോക്കും ആശാന്റെ ദൃഷ്ടിയിൽപ്പെട്ടു. ഒന്നു 'ഗമ'കൂട്ടുകയും ചെയ്തു, താൻ ശ്രദ്ധിക്കപ്പെടുന്നുണ്ടല്ലോ. വിസ്തരിച്ചായി പിന്നെ ആട്ടം. പക്ഷേ, ആ മുഖഭാവം ആശാനെ പരിഭ്രമിപ്പിച്ചു. മുഖത്തേക്കങ്ങനെ നോക്കിയിരിക്കും. പെട്ടെന്ന് "ച്ഛേ.. പിഴച്ചു" എന്നാവും നാട്യം. പിന്നെ അസഹിഷ്ണുതയോടെ തലകുനിക്കും. വീണ്ടും അതുതന്നെ. ആ അഭിനയം ആശാനെ അമ്പരപ്പിച്ചു. തിരുമേനിയുടെ ഭാവഹാവങ്ങൾ മററു പലരും ശ്രദ്ധിക്കുന്നു. ആട്ടം നല്ല പന്തിയാവുന്നില്ലേ? കാണികൾ പിറുപിറുക്കുന്നുണ്ടോ? ആശാനു സംശയം. സ്വൈരം തീരെയില്ലാതായി. തിരുമേനിയുടെ 'നീരസ'ത്തിന് ഒരു മാററവുമില്ല. ആശാൻ എന്തെല്ലാമോ കാട്ടിക്കൂട്ടി. രംഗംവിട്ടു. പരസ്യമായി തിരുമേനിയെ മുഖം കാണിക്കാൻ ആശാനു മടി. ശകാരിച്ചാലോ?

രാവിലെ തിരുമേനി കുളക്കടവിലേക്കു പോവുകയായിരുന്നു. ആരുമില്ല. ആശാൻ പിന്നാലെ ചെന്നു. ഒച്ചയനക്കി. തിരുമേനി തിരിഞ്ഞുനിന്നു.

"ഉം...എന്താ?... കുഞ്ഞികൃഷ്ണൻ അല്ലേ?"

"റാൻ."

"ഇന്നലത്തെ" ആദ്യവസാനം നമുക്കങ്ട് പററീല്യാ."

"എന്തെങ്കിലും പാകപ്പിഴ..." ആശാൻ തലചൊറിഞ്ഞു.

"ഹേയ്...അങ്ങനെ ന്ന്വാല്യ...എന്നാ...ഇല്ല്യേ?...ഉവ്വ്."

"എന്താച്ചാ അരുളിച്ചെയ്യാം. വിടോണ്ട്"

"അല്ല, കുഞ്ചൂട്ടൻ പറഞ്ഞ്വോ, പുത്യേ കിരീടാ, അലുക്കൊക്കെ വെള്ള്യാ. ആയിരത്തഞ്ഞൂറെണ്ണംണ്ട്. കേമാ. എന്നൊക്കെ. എന്നാ എത്രഅലുക്കുണ്ടെന്ന് ഒന്ന് എണ്ണി തിട്ടപ്പെടുത്താംന്ന് നിരീക്യേ. പക്ഷേ, എണ്ണിങ്ങനെ വരുമ്പോ നീ എളകുവായി തല. അപ്പോ എണ്ണം പിഴയ്ക്കും. പിന്നേം നോം ആദ്യം തൊടങ്ങും. അപ്പോഴും എളക്കം. ഇങ്ങനെ മടുത്തു. നിന്റെ വേഷം കഴിഞ്ഞവരെ അതു തരായില്ല്യാന്നർത്ഥം. ഇനി കുഞ്ചൂട്ടൻ പറഞ്ഞത് പൊള്ള്യാണോ നേരാണോന്ന് ആദ്യേ നോക്കണം."

അടിമുതൽ മുടിവരെ ഒരു വിറയങ്ങു കേറി ആശാന്. പക്ഷേ, തിരുവായ്ക്ക് എതിർവായ് ഇല്ലല്ലോ അന്ന്. ആശാൻ തിരിഞ്ഞു നടന്നു.

**കലാമണ്ഡലം കേശവൻ**

# ഹാക്കിൻസ് ലോകത്തിലേക്കു കടന്നുവരൂ-ഏറ്റവും മികച്ച പ്രഷർ പാചകത്തെപ്പറ്റി എല്ലാം മനസ്സിലാക്കൂ.

## ഇത്രയേറെ സ്വാദിഷ്ഠവിഭവങ്ങൾ ഹാക്കിൻസ് പ്രഷർകുക്കറിൽ പാചകം ചെയ്യാമെന്ന് നിങ്ങൾക്കറിയാമായിരുന്നോ?

പായസം

പുലാവ്

മട്ടൻ റോസ്റ്റ്

നിങ്ങളുടെ വീട്ടിൽ പ്രഷർപാചകം ചെയ്യുന്ന വിഭവങ്ങൾ അത്ര നന്നല്ലെന്നുണ്ടോ? രുചി പോരാ എന്നു തോന്നാറുണ്ടോ? ഇഷ്ടപ്പെട്ട ഭക്ഷണം പാചകം ചെയ്യാൻ മണിക്കൂറുകളോളം ചെലവഴിക്കുന്നുണ്ടോ? ഇന്ധനത്തിനായി ധാരാളം പണം ചെലവാകാറുണ്ടോ?

എങ്കിലിതാ, ഒരു സന്തോഷവാർത്ത! പ്രഷർ കുക്കർകൊണ്ട് പരമ്പരാഗതമായ വിഭവങ്ങൾ ഉണ്ടാക്കുന്നതിനെപ്പറ്റി ഹാക്കിൻസ് കുക്കറി അഡ്‌വൈസറി സർവ്വീസ് വർഷങ്ങളോളം നടത്തിയ ഗവേഷണത്തിന്റെ ഫലമായി ഭാരതീയർക്കിഷ്ടപ്പെട്ട വിവിധ വിഭവങ്ങൾ ഇപ്പോൾ വേഗം തയ്യാറാക്കാം.

ഓരോ ഹാക്കിൻസ് പ്രഷർ കുക്കർ വാങ്ങുമ്പോഴും പാചകരീതികളും നിർദ്ദേശങ്ങളും മലയാളത്തിൽ വിവരിക്കുന്ന ഒരു പുസ്തകം നിങ്ങൾക്കു കിട്ടും. പാചകം ചെയ്തു പരിശോധിച്ച 127 സ്വാദിഷ്ഠ വിഭവങ്ങളുടെ പാചകരീതി അതിലുണ്ട്. മാത്രമല്ല, പല പട്ടണങ്ങളിലും ഹാക്കിൻസ് പ്രയോഗ പ്രദർശന കേന്ദ്രങ്ങൾ ഉണ്ട്; രുചിയുള്ള ഭക്ഷണം വേഗം പാചകം ചെയ്യുന്നതെങ്ങിനെയെന്ന് അവർ സസന്തോഷം പറഞ്ഞുതരും.

ഹാക്കിൻസ് പലതരത്തിൽ-ഇഷ്ടപ്പെട്ടതു തെരഞ്ഞെടുക്കുക. ഭക്ഷണത്തിന് പല വിഭവങ്ങളും വേണ്ടേ? അപ്പോൾ ഒന്നിലധികം പ്രഷർ കുക്കർ ഉള്ളതു നല്ലതാണ്. ഓരോ വിഭവവും പാചകം ചെയ്യാൻ വേണ്ട സമയം വ്യത്യസ്തമാണ്. അതുകൊണ്ട്, ഒരേ പ്രഷർ കുക്കറിൽ ഒരേ സമയം എല്ലാ വിഭവങ്ങളുംകൂടി പാചകം ചെയ്യാൻ ബുദ്ധിമുട്ടാണ്.

വിവിധ മോഡലുകളിലുള്ള ഹാക്കിൻസ് പ്രഷർ കുക്കർ ഉണ്ടെങ്കിൽ, ആവശ്യത്തിനനുസരിച്ച് ശരിയായ അളവിലുള്ളതു് ഉപയോഗിക്കാം. അപ്പോൾ ഇന്ധനവും കൂടുതൽ ലാഭിക്കാം. **ലോകത്തിലെ പ്രഷർ കുക്കർ നിർമ്മാതാക്കളിൽ ഏറ്റവുമധികം മോഡലുകൾ നൽകുന്നതു് ഹാക്കിൻസ് നിർമ്മാതാക്കളാണ്. 2 ലിറ്റർ മുതൽ 22 ലിറ്റർ വരെ 10 വ്യത്യസ്ത വലിപ്പങ്ങളിലായി 33 മോഡലുകളിൽ ഹാക്കിൻസ് കിട്ടുന്നു. ഇഷ്ടപ്പെട്ട മോഡലുകൾ നിങ്ങൾക്കു തെരഞ്ഞെടുക്കാം.**

ഹാക്കിൻസ് ഏതും, ഏറ്റവും മെച്ചം നിങ്ങൾ തെരഞ്ഞെടുക്കുന്ന മോഡൽ ഏതുമാകട്ടെ! ഹാക്കിൻസ് മികച്ചതാണ്. സവിശേഷമായ ഡിസൈൻ, തികഞ്ഞ ശ്രദ്ധയോടെയുള്ള ഗുണനിയന്ത്രണം, ഇവയൊക്കെ നിങ്ങൾക്കു പ്രയോജനപ്പെടും. ഹാക്കിൻസ് ഈടു നിൽക്കുന്നു; സുരക്ഷിതമാണ്. അതുകൊണ്ട് വിവരമുള്ള വീട്ടമ്മമാർക്കൊക്കെ ഹാക്കിൻസ് ആണ് മറ്റെല്ലാറ്റിനെക്കാളും ഇഷ്ടം. മാർക്കറ്റ് റിസേർച്ചിലൂടെ ഇതു തെളിഞ്ഞിട്ടുണ്ട്.

ഭാരതത്തിൽ ആകെ 118 അധികൃത സർവീസ് കേന്ദ്രങ്ങൾ ഹാക്കിൻസിനുണ്ട്. അവിടെ സൗജന്യമായ വിദഗ്ദ്ധ സേവനം നിങ്ങൾക്കു ലഭിക്കുന്നു. സീൽ ചെയ്ത അസൽ സ്പെയർ പാർട്ടുകളും അവിടെ കിട്ടും.

ഹാക്കിൻസ് വാങ്ങാൻ ആദ്യം കൊടുക്കേണ്ടതു് 90 രൂപ മാത്രം. ഹാക്കിൻസ് അധികൃത ഹയർ-പർച്ചേസ് വ്യാപാരിയിൽനിന്ന് ആദ്യ തവണയായി 90 രൂപ കൊടുത്താൽ ഹാക്കിൻസ് പ്രഷർ കുക്കർ വാങ്ങാം. (ബാക്കി ആറു തുല്യ പ്രതിമാസ തവണകളായി കൊടുത്താൽ മതി)

നിങ്ങളുടെ അടുത്തുള്ള ഹാക്കിൻസ് ഹയർ-പർച്ചേസ് വ്യാപാരിയുടെ മേൽവിലാസം വേണോ? ഈ പരസ്യത്തിൽ കൊടുത്തിരിക്കുന്ന 8 സ്വാദിഷ്ഠവിഭവങ്ങളുടെ പാചകരീതി അടങ്ങിയ ഒരു സൗജന്യ ലഘുപുസ്തകം വേണോ? ഹാക്കിൻസ് പാചകത്തെയും സേവനത്തേയും പറ്റി എന്തെങ്കിലും അറിയാൻ ആഗ്രഹമുണ്ടോ?

ഈ വിലാസത്തിൽ എഴുതുക: മാനേജർ, ഹാക്കിൻസ് കുക്കറി അഡ്‌വൈസറി സർവീസ് ഗ്രൂപ്പ് 2i പ്രഷർ കുക്കേഴ്സ് & അപ്ലയൻസസ് ലിമിറ്റഡ്, പി. ഒ. ബോക്സ് 6481, ബോംബെ 400 016.






വിശ്വസനീയമായ

# ഹാക്കിൻസ്®

## മികച്ച പ്രഷർ കുക്കർ മികച്ച പാചകത്തിന്.

# തെങ്ങുകൃഷിയുടെ ഭാവി

## ആർ. ഹേലി

ദക്ഷിണ ഏഷ്യയിലെ കോടിക്കണക്കിന് ജനങ്ങളുടെ ഏററവും ഓമനപ്പെട്ട നാണ്യവിളയായ തെങ്ങിൻെറ ഭാവി ഇരുണ്ടതോ പ്രകാശമാനമോ? സസ്യപ്രജനനവും മികച്ച കൃഷിരീതികളുംവഴി കേരോല്പാദനം അഞ്ചിരട്ടിവരെ ഉയർത്താമെന്ന് ശാസ്ത്രീയനേട്ടങ്ങൾ വ്യക്തമാക്കുന്നുണ്ടെങ്കിലും മാറി മാറിവരുന്ന സാമ്പത്തിക സാമൂഹ്യക്രമങ്ങൾ ഉയർത്തുന്ന വെല്ലുവിളികളെ കേരവൃക്ഷത്തിൻെറ പരിചരണത്തിൽ ഏർപ്പെട്ടിരിക്കുന്ന കൃഷിക്കാരും വിവിധ രാജ്യങ്ങളും എങ്ങനെ നേരിടും എന്നതിനെപ്പററി ലണ്ടൻ കേന്ദ്രമായി പ്രവർത്തിക്കുന്ന ഒരു സംഘടനയുടെ രണ്ടു വിദഗ്ദ്ധർ നടത്തിയ ശ്രദ്ധേയമായ പഠനങ്ങൾ തെങ്ങുകൃഷിയുടെ ആഗോളഭാവിയെപ്പററി പല വിവരങ്ങളും വെളിച്ചത്തു കൊണ്ടുവന്നിരിക്കുന്നു.

ഭൂപ്രകൃതിയും കാലാവസ്ഥയും ലോകത്തിൽ എവിടെയെല്ലാം തെങ്ങുകൃഷിയെ അനുകൂലിക്കുന്നുണ്ടോ അവിടെയെല്ലാം മനുഷ്യർ ഇതിനകം കേരവൃക്ഷങ്ങൾ എത്തിച്ചുകഴിഞ്ഞിരിക്കുന്നു എന്നതാണു പ്രഥമ നിഗമനം. കൃഷിചെയ്യുന്ന രാജ്യങ്ങളിലെല്ലാം ഗൃഹാവശ്യങ്ങൾക്ക് നീർച്ചോലം ഉപയോഗപ്പെടുത്തിയിട്ടു മാത്രമേ വിപണിയിലേക്കു നാളികേരം ഇപ്പോഴും എത്തിക്കപ്പെടുന്നുള്ളു. വിപണിയിലാകട്ടെ ശ്രദ്ധിക്കപ്പെടുന്ന ഏററവും പ്രധാനപ്പെട്ട കേരോല്പന്നങ്ങൾ വെളിച്ചെണ്ണയും കൊപ്രയുമാണ്. പക്ഷേ, വെളിച്ചെണ്ണയുടെയും അതുവഴി തേങ്ങയുടെയും വിലയെ ക്രമീകരിക്കുന്നതു് വിപണിയിലെ സസ്യഎണ്ണകളുടെ ലഭ്യതയാണ്. അതിനാൽ എണ്ണക്കുരുക്കളുടെ മൊത്തത്തിലുള്ള ഉല്പാദന വിപണന പ്രക്രിയയായിരിക്കും തെങ്ങുകൃഷിയുടെ ഭാവി നിശ്ചയിക്കുന്ന ഒരു പ്രധാന ഘടകം.

വികസ്വരരാജ്യങ്ങളിൽ ഇപ്പോൾ ഒരാളിൻെറ പ്രതിവർഷ എണ്ണയുപയോഗം അഞ്ചു കിലോഗ്രാമത്രേ. എന്നാൽ സാമ്പത്തികമായ ജീവിതസൗകര്യങ്ങൾ വർദ്ധിക്കുമ്പോൾ ഇതു് 25 മുതൽ 30 കിലോ വരെയായി ഉയരും. അതിനാൽ വികസ്വരരാജ്യങ്ങളിലെ എണ്ണയുപയോഗം ഉയരാനും തദ്വാരാ ആവശ്യം വർദ്ധിക്കാനുമുള്ള വിപുലമായ സാദ്ധ്യതയുണ്ട്. പക്ഷേ, അതു് പൊതുവായ സമ്പദ്ഘടനയുടെ വളർച്ചയെ ആശ്രയിച്ചാണിരിക്കുന്നതെന്ന കാര്യം വിസ്മരിക്കാൻ വയ്യ. തെങ്ങിനും വെളിച്ചെണ്ണയ്ക്കും ഈ സ്ഥിതിവിശേഷത്തെ എത്ര സമർത്ഥമായി ചൂഷണം ചെയ്യാൻ കഴിയും എന്ന കാര്യത്തിലും സംശയമുണ്ട്. കാരണം, നട്ടുകഴിഞ്ഞാൽ വിളവെടുത്തുതുടങ്ങാൻ തെങ്ങിന് കുറഞ്ഞതു് എട്ടുപത്തു കൊല്ലം വേണ്ടിവരുന്നില്ലേ?

പുതിയ സങ്കരയിനങ്ങൾ ഒരു പരിധിവരെ വേഗത്തിൽ വിളവ് നൽകുമെങ്കിലും ദക്ഷിണ പൂർവ്വേഷ്യയിൽ കാണുന്ന റബ്ബർ കൃഷിയിൽനിന്നും എണ്ണപ്പനക്കൃഷിയിലേക്കുള്ള കുതിച്ചുചാട്ടം പിന്നെയും തെങ്ങിൻെറ ശോഭനഭാവിക്ക് മങ്ങലേല്പിക്കുന്നു കന്നുകാലിത്തീററകൾ നിർമ്മിക്കാൻ എണ്ണക്കുരുക്കളുടെ ഉല്പാദനം പെരുക്കിയേ പററൂ. ഇതു് വൈയവസായിക രാജ്യങ്ങളുടെ ആവശ്യമായതിനാൽ മററ് എണ്ണക്കുരുക്കളുടെ കൃഷി പൊതുവിൽ ശക്തിപ്പെടാൻ ഇടയുണ്ട്. എണ്ണപ്പനക്കൃഷി വിപുലമാകുന്നതോടെ തെങ്ങിന് കൂടുതൽ പ്രയാസം നേരിട്ടേക്കും. കാരണം, ഒരു ഹെക്ടറിൽനിന്നും എണ്ണപ്പന തേങ്ങയേക്കാൾ കൂടുതൽ എണ്ണതരുന്നു. മാത്രവുമല്ല വെളിച്ചെണ്ണ ഉപയോഗിക്കുന്നവർ 'പാം ഓയില്'മായി വേഗത്തിൽ പൊരുത്തപ്പെടുന്നുമുണ്ട്.

വെളിച്ചെണ്ണയ്ക്കു് പ്രകൃതി ഒരു പ്രയാസം കൂടി നൽകിയിട്ടുണ്ട്. തണുപ്പുമേഖലകളിൽ വെളിച്ചെണ്ണ ദ്രാവകമായി നിൽക്കില്ല. പകരം കട്ടിയായിരിക്കും. സോപ്പു വെട്ടുന്നതുപോലെ കട്ടയായി വെട്ടിയാണ് എണ്ണ ചില്ലറ വിൽക്കുന്നതു്. അതിനാൽ വെളിച്ചണ്ണ 'ഹാർഡ് ഓയിൽ' എന്ന നിലയിലാണ് സാർവ്വദേശീയ രംഗത്തു് അറിയപ്പെടുന്നതു്. 'കട്ടി എണ്ണയ്ക്കു്' വിപണിയിൽ വില കുറവാണ്. ഇതും തേങ്ങയുടെ ഭാവിയെ ബാധിക്കുമോ എന്നു സംശയിക്കപ്പെടുന്നു.

ശാസ്ത്രം വളരെയേറെ പണിപ്പെട്ടാലും പ്രകൃതിയെ കീഴടക്കാൻ പററില്ലല്ലോ? വെളിച്ചെണ്ണയുടെ ചില പ്രത്യേക സിദ്ധികൾ അതിനെ പല രംഗങ്ങളിലും അജയ്യമായിത്തന്നെ ഇപ്പോഴും നിലനിറുത്തുന്നു. സോപ്പുനിർമ്മാണത്തിന് ഏററവും അത്യന്താപേക്ഷിതമായ രണ്ടു അമ്ലങ്ങൾ ഇതിൽ സമൃദ്ധമാണ്. അതുപോലെ മരുന്നു നിർമ്മാണരംഗത്തും സുഗന്ധതൈലനിർമ്മാണമേഖലയിലും വെളിച്ചെണ്ണയില്ലാത്ത ഒരു കാലത്തെപ്പററി സ്വപ്നം കാണാൻ കൂടി കഴിയില്ല. ഇത്തരം ഉല്പന്നങ്ങളുടെ പ്രധാന ഉപഭോക്താക്കൾ സമ്പന്നരാജ്യങ്ങളായതിനാൽ അവക്കും തെങ്ങുകൃഷിയുടെ ഭാവിയുടെ കാര്യത്തിൽ ഉൽക്കണ്ഠയും താല്പര്യവും ഉണ്ടത്രെ! തെങ്ങുകൃഷിയുടെ ഭാവി ശോഭനമാകാനുള്ള ഒരു വലിയ രംഗം ഇതാണ്.

തേങ്ങയുടെ ഉല്പാദനം വർദ്ധിപ്പിക്കുകയെന്നതു് എളുപ്പപ്പെട്ട കാര്യമല്ല. 120 കൊല്ലം വളരുന്ന മരത്തിനെ മെരുക്കുക പ്രയാസമാണ്. സാധാരണ, ഹെക്ടറിൽനിന്നും വർഷത്തിൽ 1.2 ടൺ കൊപ്രയാണ് കിട്ടുക. സങ്കരയിനത്തെങ്ങുകൾ ശാസ്ത്രീയമായി വളർത്തിയാൽ ഇതു് ആറു ടൺ ആക്കാമെന്ന് പരീക്ഷണങ്ങൾ തെളിയിക്കുന്നു. പക്ഷേ, ദശലക്ഷക്കണക്കിന് കൃഷിക്കാർ മുന്നോട്ടു വന്നാലേ ഇതു സാദ്ധ്യമാകൂ. മലയൻ ഡ്വാർഫും വെസ്റ്റ് ആഫ്രിക്കൻ ടാളും ചേർത്തുണ്ടാക്കിയ 'പോർട്ട് ബൗററ് 121' എന്ന സങ്കരയിനം തെങ്ങിനമാണ് ഇപ്പോൾ ലോകത്തിൽ ഏററവും മികച്ച വിളവു തരുന്നതു്. ഇതു് ലോകം മുഴുവൻ പരത്താൻ എത്രകാലംകൊണ്ടു കഴിയും?

യഥാർത്ഥ അത്യുല്പാദനശേഷിയുള്ള തെങ്ങിനങ്ങളുടെ വിപുലമായ പ്രചാരം 'ടിഷ്യൂ കൾച്ചർ' തെങ്ങുകൃഷി രംഗത്തു് വിജയിക്കുംവരെ ആകാശകുസുമമായി നിലനിൽക്കുകയേയുള്ളൂ. എണ്ണപ്പനയുടെ കാര്യത്തിൽ ശാസ്ത്രം ഈ മേഖലയിൽ നേടിയ വിജയം വൻപിച്ച പ്രതീക്ഷ കേരഗവേഷകർക്ക് നൽകിയിട്ടുണ്ട്.

ഇതിനെയെല്ലാം നിഷ്പ്രഭമാക്കുന്നതാണ് രോഗങ്ങൾ പരത്തുന്ന ഭീതി. ചിലപ്പോൾ ഇവയാണ് തെങ്ങുകൃഷിയുടെ ഭാവി നിശ്ചയിക്കുന്നതെന്നു തോന്നും വിധമാണ് പഠനം സൂചിപ്പിക്കുന്നതു്. പശ്ചിമ ആഫ്രിക്കയിലെ 'ലീതൽ യെല്ലോയിങ്', ട്രിനിഡാഡിലെയും തെക്കേഅമേരിക്കയിലെയും 'ഹാർട്ട് റോട്ട്', ഇന്ത്യയിലെ 'വേരു ചീയൽ' തുടങ്ങിയവ ഞെട്ടിപ്പിക്കുന്ന കേരരോഗങ്ങളാണ്. സുമാട്രയിലും പനാട്ടുവിലും രോഗങ്ങൾ കീറാമുട്ടിയായിത്തീർന്നിരിക്കുന്നു. അതു തെങ്ങുകൃഷിക്കാരെ കൂടുതൽ ശാപാസം മുട്ടിക്കുകയാണ്.

തെങ്ങിൻതോട്ടത്തിൽനിന്നുള്ള ആദായം വർദ്ധിപ്പിക്കാൻ അവയോടൊപ്പം മററു വിളവുകളും കൂടിച്ചേർത്തു വളർത്തുകയെന്ന സമ്പ്രദായത്തിന സാർവ്വദേശീയ അംഗീകാരം കിട്ടിക്കഴിഞ്ഞിരിക്കുന്നു. മലേഷ്യയിൽ കൊക്കോയും തെങ്ങുംകൂടി കൃഷിചെയ്താൽ എണ്ണപ്പന കൃഷിയേക്കാൾ ആദായകരമാണെന്ന് കണ്ടിരുന്നു. (കൊക്കോ വിപണിയിൽ വന്ന വില ഇടിവിനുശേഷമുള്ള നില അവിടെ എന്താണെന്നറിവില്ല).

തെങ്ങുകൃഷിയുടെ രംഗത്തു് എന്നപോലെതന്നെ വിഭവോപയോഗത്തിൻെറ രംഗത്തും പുതിയ പുതിയ പഠനങ്ങളും അവയെ അടിസ്ഥാനമാക്കിയുള്ള പരിഷ്കാരങ്ങളും ശക്തിപ്പെടുത്തണമെന്നാണ് പഠനം ശുപാർശചെയ്യുന്നതു്. തെങ്ങുകൃഷിയുടെ കാര്യത്തിലും കേരോല്പന്നങ്ങളുടെ രംഗത്തും ലോകബാങ്കും, ലോക ഭക്ഷ്യകാർഷികസംഘടനയും യുണൈറ്റഡ് നേഷൻസ് ഡെവലപ്മെൻറ് പ്രോജക്ടും മററും കൂടുതൽ ശ്രദ്ധ നിക്ഷേപിച്ചുതുടങ്ങിയിട്ടുണ്ടെന്ന കാര്യം പഠനത്തിൽ പ്രത്യേകം എടുത്തു പറഞ്ഞിട്ടുണ്ട്.



അനുകരണമെന്ന ജയിലറയിൽ തളയ്ക്കപ്പെട്ട ശാസ്ത്രഭാരതം—
സാധുമോഹൻെറ ചിത്രപ്രദർശനത്തിൽനിന്ന്

**സ്വയം കബളിപ്പിക്കുവാൻ മുഖംമൂടികളണിയുന്ന നാം, ഇന്ത്യൻ പ്രതിസന്ധിയുടെ യാഥാർത്ഥ്യം കാണാൻ വിസമ്മതിക്കുന്നുവെന്നു തെളിയിക്കാനുള്ള ശ്രമമായിരുന്നു സാധു മോഹൻ എന്ന കേരളീയ സന്ന്യാസിയുടെ ചിത്രപ്രദർശനം. അദ്ദേഹത്തിൻെറ കാഴ്ചപ്പാടുകൾ കണ്ടെത്തുകയാണ് ഒ. വി. ഉഷ.**

ഇന്ത്യൻ പ്രതിസന്ധിയുടെ സ്വരൂപത്തെ ഒരു ചിത്രപ്രദർശനത്തിലൂടെ സാധുമോഹൻ എന്ന ഒരു കേരളീയ സന്ന്യാസി ഡെൽഹിയിലെ വിശ്വയുവക് കേന്ദ്രത്തിലും തുടർന്ന് ഐ. ഐ. ടി, മെഡിക്കൽ ഇൻസ്റ്റിററ്യൂട്ട് എന്നിവിടങ്ങളിലും അവതരിപ്പിക്കുകയുണ്ടായി. പ്രദർശനത്തിൻെറ തുടക്കം ഒരു ചർച്ചയോടുകൂടിയായിരുന്നു. ചർച്ചയിൽ ഡെൽഹിയിലെ പല ബുദ്ധിജീവികളും — വൈദ്യശാസ്ത്രജ്ഞന്മാർ, മനശ്ശാസ്ത്രജ്ഞന്മാർ, എഴുത്തുകാർ— പങ്കെടുക്കുകയുണ്ടായി.

നാല്പതോളം ചിത്രങ്ങളും അവയെ ബന്ധിപ്പിക്കുന്ന ചെറു കുറിപ്പുകളുമടങ്ങിയ ഈ പ്രദർശനത്തെ സാധുമോഹൻ വിളിച്ചിരിക്കുന്നത് "The masks we wear when things go wrong" എന്നാണ്. നാം നമ്മെത്തന്നെ കബളിപ്പിക്കാൻ അനേകം മുഖംമൂടികളണിഞ്ഞിരിക്കുന്നുവെന്നും പ്രതിസന്ധിയുടെ യാഥാർത്ഥ്യം കാണാൻ വിമുഖത കാണിക്കുന്നുവെന്നുമാണ് അദ്ദേഹത്തിൻെറ നിഗമനം. എന്താണിതിന്റെ കാരണം? ഒരു ജനതയെന്ന നിലയ്ക്ക് എന്താണ് നമുക്കു വന്നുപെട്ടിരിക്കുന്നത്? എന്തോ സംഭവിച്ചിട്ടുണ്ടെന്നുള്ളത് തീർച്ചയാണ്. അല്ലെങ്കിൽ നമ്മുടെ വികസനപ്രവർത്തനങ്ങൾ തികഞ്ഞു ഫലിക്കാതിരിക്കുകയില്ലല്ലോ. ഉറുപ്പിക, ക്ഷയിക്കുന്ന ചന്ദ്രക്കലപോലെ നിത്യവും തേഞ്ഞ് വിലയില്ലാതായിത്തീരുകയുമില്ല. ലക്ഷ്മീദേവി, ധനദേവത, കായവും ചാരായവും പരസ്യപ്പെടുത്താൻ കലണ്ടറുകളിൽ നിലയിറങ്ങി വരുന്നതും ആ കലണ്ടറുകളെ നാമാരാധിക്കുന്നതും മറെറാന്നുകൊണ്ടുമല്ല.

സ്വാതന്ത്ര്യത്തിൻെറ മുപ്പത്തിനാലുവർഷങ്ങളിലൂടെ പണിപ്പെട്ടു സഞ്ചരിച്ചെത്തിയിരിക്കുന്ന ഈ പതനത്തിൽനിന്ന് നാമിനി എങ്ങോട്ടാണ്? സ്വാതന്ത്ര്യദിനാഘോഷച്ചടങ്ങുകളിൽ, രാഷ്ട്രപതി, വിദേശത്തിൽ ജനിച്ച മിഗ്ഗ്, ജഗ്വാർ തുടങ്ങിയ വിമാനങ്ങളെ വണങ്ങുന്നതിൻെറ വലിയ സൂചനകളെക്കുറിച്ച് ബോധമില്ലാതെ, ഏതോ വിശ്വാസത്തിൻെറ ഭ്രാന്തയിൽ നമ്മളൊഴുകിപ്പോവുകയാണ്.

നമ്മുടെ സർഗ്ഗശക്തിക്ക് പാടേ ഒരു കുറവു വന്നതാണ് അടിസ്ഥാനകാരണമായി സാധുമോഹൻ കാണുന്നത്. മുത്തു മുങ്ങിയെടുക്കുന്നവരുടെ വൈദഗ്ധ്യത്തോടെ, പ്രപഞ്ചഗതിയുടെ നിയമങ്ങൾ ജ്ഞാനതപസ്സിലൂടെ കണ്ടെടുക്കുന്നതത്രെ മാനവധർമ്മം. അതുതന്നെ മനുഷ്യൻെറ സർഗ്ഗകർമ്മവും. നമ്മുടെ ശാസ്ത്രജ്ഞന്മാരുടെ ശ്രമങ്ങൾ ഈ തലത്തിലല്ലെന്ന് സാധുമോഹൻ സമർത്ഥിക്കുന്നു.

ഉഷ: ശാസ്ത്രത്തിൽ നിന്ന് ഉദാഹരണങ്ങളെടുത്ത് താങ്കൾ ആധുനിക ഭാരതത്തിൻെറ നില ഭംഗിയായി വിശകലനം ചെയ്യുന്നു. എന്തുകൊണ്ടാണ് ശാസ്ത്രത്തെക്കുറിച്ചുമാത്രം പറയുന്നത്?

സാധുമോഹൻ: ആധുനിക ജീവിതത്തിൻെറ തുടിപ്പുതന്നെ—ശാസ്ത്രത്തിൻെറ തുടിപ്പുതന്നെ ശാസ്ത്രത്തിൻെറ ശൈലിയിലാണ്. അതുകൊണ്ട് ശാസ്ത്രത്തിൻെറ ഭാഷ ഇന്ന് എല്ലാവർക്കും സ്വീകാര്യവുമാണ്. എല്ലാവർക്കും സ്വീകാര്യമായ, മനസ്സിലാകുന്ന, രീതിയിൽ എൻെറ കാഴ്ചപ്പാട് അവതരിപ്പിക്കാൻ ശ്രമിക്കുന്നു എന്നുമാത്രം.

ഉഷ: പാശ്ചാത്യൻെറ സർഗ്ഗശക്തിയുടെ പ്രസരമാണ് ഇന്ത്യയിലെങ്ങും, ലോകത്തുപോലും, എന്നാണല്ലോ പ്രദർശനത്തിലെ കുറിപ്പുകളിൽക്കൂടി വ്യക്തമാക്കിയിരിക്കുന്നത്. അവരെ സ്തുതിക്കുകയും നമ്മെ താഴ്ത്തിക്കാണുകയുമാണോ താങ്കൾ ചെയ്യുന്നത്? പടിഞ്ഞാറൻ നാടുകളിൽ ഇന്ന് യുവതലമുറ, ശാസ്ത്രപുരോഗതിയിൽ നിന്നുത്ഭവിച്ച കെടുതികളെക്കുറിച്ച് വിഷമിക്കുന്നു. കിഴക്കൻ നാടുകളിലെ പുരാതനജ്ഞാനവഴികൾ തേടിപ്പിടിക്കാൻ അവർ വരുന്നുമുണ്ട്.

സാധുമോഹൻ: പാശ്ചാത്യനെ സ്തുതിക്കുകയല്ല എൻെറ ഉദ്ദേശ്യം. പാശ്ചാത്യസമൂഹത്തിൽ ശാസ്ത്രം ഒരു ഭീഷണിയായി മാറിയതായും അറിയാം. ശാസ്ത്രത്തെ വിവരമില്ലാതെ ഉപയോഗിച്ചതിൽനിന്നുള്ള ആപത്തുകൾ. അതവിടെ നിൽക്കട്ടെ. നമുക്കാദ്യം നാം നിൽക്കുന്നയിടത്തെക്കുറിച്ചൊരു ബോധമുണ്ടാവുക— ഉണ്ടാക്കുക.

ഉഷ: അപ്പോൾ ആധുനികശാസ്ത്രത്തെക്കുറിച്ച്—അതിൽ ഭാരതത്തിൻെറ നിലയെക്കുറിച്ച് ഇവിടെ പറഞ്ഞിട്ടുള്ളതിനെ ഒന്നു വിശദീകരിച്ചാൽ കൊള്ളാം.

സാധുമോഹൻ: ആധുനിക ശാസ്ത്രം നമ്മെ സംബന്ധിച്ചിടത്തോളം ഒരു പകർത്തലാണെന്നു പറയുകയാണിവിടെ ചെയ്തിട്ടുള്ളതെങ്കിലും വിഷയം അതല്ല—



സാധു മോഹൻ
സമീപം പ്രൊഫസർ: ഫരീന

ഭാരതത്തിൻെറ സംയുക്ത മനസ്സാണ് Collective mind). ഈ അടുത്തകാലത്ത് ഭാരതത്തിൻെറ സംയുക്തമനസ്സിൽ നിന്നുരുത്തിരിഞ്ഞ, ഭാരതത്തിൻേറതായ, ഒരു വൻനേട്ടവും കാണാനില്ല. ഈ ഇല്ലായ്മ നമ്മുടെ സർഗ്ഗശക്തിയുടെ ഗതിരോധത്തെയോ, ഒരുകണക്കിന് താല്ക്കാലിക നഷ്ടത്തെയോ, തെളിയിക്കുന്നു. പകർത്തലുകാരാവുന്നത് ഇതുകൊണ്ടല്ലേ? ഉപകരണങ്ങളും അവ കൈകാര്യം ചെയ്യുന്ന മുറകളും പണം കൊടുത്തും മാനം വിററും വാങ്ങുന്നു—പകർത്തുന്നു. തെററാണെന്നല്ല പറയുന്നത്. നമ്മുടേതായി ഒന്നുമില്ലെങ്കിൽ ജീവിതത്തിനു വേണ്ട സാമഗ്രികളിങ്ങനെ ഒപ്പിച്ചെടുത്തല്ലേ പററൂ.

ഉഷ: നമ്മുടെ പേരുകേട്ടവരായ ജെ. സി. ബോസ്, മേഘനാദ് സാഹ, സി. വി. രാമൻ മുതലായ ശാസ്ത്രജ്ഞന്മാർ പോലും സമൂഹത്തെ മാററിമറിക്കാൻ പ്രാപ്തിയുള്ളവരായിരുന്നില്ല എന്നാണല്ലോ പറയുന്നത്. എന്നാൽ ശാസ്ത്രത്തിൻെറ തലത്തിൽ മാത്രമല്ലല്ലോ സർഗ്ഗചൈതന്യം. അരൊബിന്ദൊ, രമണമഹർഷി, വിവേകാനന്ദൻ ഇവരെല്ലാം സർഗ്ഗധനരല്ലേ?

സാധുമോഹൻ: ശരിയാണ്. മരണത്തിനു തുല്യമായ ഉറക്കത്തിൽനിന്ന് നമ്മെ ഉണർത്താൻ വിവേകാനന്ദനും രമണനുമൊക്കെ, മററുള്ളവരെക്കാളുമേറെ, ശ്രമിച്ചിട്ടുണ്ട്. പക്ഷേ നമ്മളുണർന്നുവോ? സമൂഹത്തിൽ സമൂലപരിവർത്തനം വല്ലതും വന്നുവോ? ഈ വിപ്ലവങ്ങളെല്ലാം നമ്മുടെ ഒഴുക്കിൽ നാം ചേർത്തു എന്നല്ലാതെ ഒഴുക്ക് മാറിയൊഴുകിയില്ലല്ലോ.

ജെ. സി. ബോസിനെയും മററും കുറിച്ച് ഞാൻ പറഞ്ഞതൊന്നുകൂടി വിശദീകരിക്കണമെന്നുതോന്നുന്നു. നോബൽ സമ്മാനം നേടിയവരാണവരെല്ലാം. ശരിയാണ്. നിഷ്പക്ഷമായി ചിന്തിച്ചുനോക്കൂ. ആരാൻെറ തോട്ടത്തിൽ ചെടിവച്ചുവളർത്തിയ തോട്ടക്കാരനു കിട്ടുന്ന ചെറിയ പാരിതോഷികം പോലെയല്ലേ ഉള്ളൂ ഇത്? ഭാരതീയ സമൂഹത്തിൽ പരിവർത്തനത്തിനുതകുന്ന എന്തെങ്കിലും അവരുടെ കണ്ടുപിടിത്തങ്ങളിൽ നിന്നുടലെടുത്തതായി കാണുന്നില്ല. എന്നുമാത്രമല്ല ഈ കണ്ടുപിടിത്തങ്ങൾ കൊച്ചു നീർച്ചാലുകൾ പോലെ പാശ്ചാത്യശാസ്ത്രസമുദ്രത്തിൽ ചെന്നു ലയിക്കുന്നു. ഇന്നു നാം പാശ്ചാത്യനിൽ നിന്നു വാങ്ങുന്ന പലതിലും നമ്മുടെ സാഹയും രാമനുമൊക്കെ കാണും. നോബൽസമ്മാനത്തിൻെറ ആഹ്ളാദത്തിൽ നാം വാസ്തവം കാണാൻ മറക്കുന്നു.

എങ്ങനെയുള്ള കണ്ടുപിടിത്തങ്ങളാണ് സമൂഹപരിവർത്തനപ്രാപ്തിക്കു വേണ്ടത്? വാർഷികസമ്മാനച്ചടങ്ങുകൾക്കതീതരായ ഒരു കൂട്ടരുണ്ട്. മാനവചരിത്രത്തിൻെറ

(ശേഷം 53-ാം പേജിൽ)



## കഥ

# മുഖത്തോടു മുഖം

ഉണ്ണിക്കൃഷ്ണൻ തിരുവാഴിയോട്

മഴ തോർന്നിട്ടേറെയായിട്ടില്ല. ഇടവഴിക്കരികിൽ ഇടതൂർന്നുനിൽക്കുന്ന ഇല്ലിക്കാടുകളിൽനിന്ന് കാനൽത്തുള്ളികൾ വീഴുന്നതു് കേൾക്കാം. അയഥാർത്ഥമായൊരു താളാത്മകത ആ തുള്ളികളിൽ തുടിച്ചുനിൽക്കുന്നതുപോലെ.

മഴയുടെ ഗന്ധം കാററിൽ തങ്ങിനിൽക്കുന്നു. മഴയ്ക്കും മരണത്തിനും ഒരേ മണമാണെന്നു് തോന്നുന്നു. വളർച്ചയുടെ പടവുകളിൽ മരണത്തെ മുഖത്തോടുമുഖം കണ്ടപ്പോഴെല്ലാം മഴ ഒരനിവാര്യതയായി ചാറിനിന്നതാവാം ആ തോന്നലിന്നാധാരം. പിന്നീടെപ്പോഴോ, മഴയ്ക്കും പിറവിക്കും ഒരേ ഗന്ധമാണെന്നു് തോന്നിയിട്ടുണ്ടു്. ഓലച്ചൂട്ട് കത്തിച്ച്, ചരൽ നിറഞ്ഞ പറമ്പുകടന്നു്, കുത്തിയൊഴുകുന്ന തോടിന്റെ കുറുങ്ങനെയുള്ള പിടിവള്ളിയില്ലാത്ത പാലം കടന്നു്, പാടവും വരമ്പും വേർതിരിച്ചറിയാനാവാത്ത പാടശേഖരം നീന്തി, പേററിച്ചിയെ കൊണ്ടുവരേണ്ടിവന്നപ്പോഴെല്ലാം, മഴയുടെ സാന്നിദ്ധ്യം ഒരു സാന്ത്വനംപോലെ, മുന്നറിയിപ്പുപോലെ തനിക്കകമ്പടി നിന്നിരുന്നു പല്ലോ. പൊക്കിൾക്കൊടിയററതിലുള്ള ദുഃഖം ഒരു പൊട്ടിക്കരച്ചിലായി മഴയുടെ ഇരമ്പത്തിൽ അലിഞ്ഞില്ലാതായതു് ഓർമ്മയുടെ പഴുതുകളിലെവിടെയോ കൈമോശം വന്നിരിക്കുന്നു.

ഇരുട്ടും ഈർപ്പവും ഇഴുകിനിന്ന ഇടവഴിയിലൂടെ, അടിതെററാതെ ഒഴുകി നീങ്ങുക ഉദ്ദേശിച്ചത്ര ക്ലേശകരമായിരുന്നില്ല. ഏതോ അദൃശ്യശക്തി പിന്നിൽ നിന്നു മെല്ലെ മെല്ലെ മുന്നോട്ടു തള്ളുന്നുണ്ടായിരുന്നു. മാത്രമല്ല ഈ ഇടവഴി അവസാനിക്കുന്നതു് വെളിച്ചവും കാററും മുകളിൽ വിശാലമായ ആകാശവുമുള്ള ഒരു തുറസ്സിലേക്കാണെന്ന അറിവ് ഒരുത്തേജകവുമായിരുന്നു. ജനിക്കുന്നത്രയും അനായാസതയോടെ അടിവച്ചടിവച്ച് മുന്നോട്ടു നടന്നു. ചുമലിലെ ഭാരത്തിന് ഒരു തൂവലിന്റെ ഭാരമേ തോന്നിയുള്ളു, ആദ്യത്തിൽ.

ഓരോ അടിവയ്ക്കുന്തോറും ചുമലിലെ ഭാരം ഏറിവരുന്നതായി തോന്നി. ജീവൻ തുടിച്ചുനിൽക്കുമ്പോൾ, വളർച്ചയുടെ ഭാഗമായി പ്രകൃതിയുടെ നിയാമകമായ പ്രത്യേകതോതിൽ തൂക്കം കൂടുന്നു. ജീവൻ കൂടുവിട്ടകന്ന പഴുതിലൂടെ ജീർണ്ണത ഒരു പകപോക്കലിന്റെ വ്യഗ്രതയോടെ അകത്തു കയറുന്നു. പിന്നെ കാലത്തിന്റെ ഓരോ മാത്രയിലും ഭാരം ഇരട്ടിക്കുകയായി. അതോ തന്റെ തോന്നലാണോ? കോടിയിൽ പൊതിഞ്ഞ ഈ ഭാരം, മലഞ്ചരിവിലൂടെ ഊർന്നിറങ്ങുന്ന ഹിമപർവ്വതത്തെപ്പോലെ കാണെക്കാണെ വലുതാവുകയാണോ? മുളങ്കോണിയുടെ മററു മൂന്നററങ്ങും ചുമക്കുന്നവർക്കും ഈ ഭാരക്കൂടുതൽ അനുഭവപ്പെടുന്നുണ്ടാവുമോ?

മുളയുടെ അററം ഇടത്തെ ചുമലിൽ നിന്നു് വലത്തേ ചുമലിലേയ്ക്കാക്കണോ?

പച്ച മുളയുടെ മണവും മിനുപ്പും. ഇളം മുളയുടെ മിനുസം. ഗർഭിണിയുടെ അടിവയർപോലെ. ചുമലിലെ ഭാരത്തിൽ നിന്നു് ശ്രദ്ധ തിരിക്കാൻ വഴിയരികിൽ തിങ്ങിനിൽക്കുന്ന മുളങ്കൂട്ടങ്ങളെക്കുറിച്ചോർത്തു. കാലവർഷം കഴിയാറായിരിക്കുന്നു. ആണ്ടോൾ പൊട്ടുന്ന കാലം. മുളയുടെ എടുത്തു പിടിച്ചതുപോലെയുള്ള വളർച്ച എന്നും ഒരു വിസ്മയമായിരുന്നു.

കന്നിമണ്ണിന്റെ യൗവനത്തിൽ പെട്ടെന്നൊരു രാത്രിയുടെ നിഗൂഢതയിൽ നക്ഷത്രമേൽക്കുകയായി. പിന്നെ വളർച്ചയുടെ തീക്ഷ്ണമായ നിർബ്ബന്ധം സഹിക്കാനാവാത്ത നിമിഷത്തിൽ ആർദ്രമായ വേദനയത്രയും അഭിശപ്തമായൊരു നേർത്ത പഴുതിലേക്കാവാഹിക്കുകയായി.

ഒരിക്കലെങ്കിലും ആ വളർച്ചയുടെ രഹസ്യം നേരിൽ കാണണമെന്നാഗ്രഹിച്ചു. വെറും കൗതുകം ഒരുത്സുകതയായി നിർബ്ബന്ധമായി വളർന്നു. സ്വന്തം വളർച്ചയുടെ ഏതോ വഴിത്തിരിവിൽ അതു് കണ്ടറിയാൻ തന്നെ തീർച്ചയാക്കി. ഏററവും അടുത്ത മുളങ്കൂട്ടങ്ങളുള്ളതു് വെള്ളാരൻ കല്ലുകൾ നിറഞ്ഞ കുന്നിൻപള്ളയിലാണു്. അവിടെയാണു് കമ്മാളരുടെ ചുടലയും.

ഇല്ലിക്കൂട്ടത്തിൽ കാററിളകിയെന്നു് തോന്നുന്നു. കാനൽത്തുള്ളികൾ തുരുതുരെ വീണു, അദൃശ്യമായ ഏതോ കൈകൾ ഒരുപിടി ചരൽ വാരിയെറിഞ്ഞതുപോലെ.

കോടിക്കച്ച നനഞ്ഞ മണമുയർന്നു.

പച്ചമുളയുടേയും, കോടിയുടേയും, മഴയുടേയും കൂടിക്കലർന്ന മണം.

ജീർണ്ണതയുടെ...

മൃതിയുടെ...

ഭാരം വീണ്ടും ഇരട്ടിച്ചുവോ?

ഇരുളിന്റെ സാന്ദ്രത, നേർത്ത വെളിച്ചത്തിന്റെ ഒരു വൃത്തമായകലെ കാണാം.

ചുമലൊന്നു് മാറാതെ വയ്യെന്നായി.

മുക്തിയുടെ കവാടം ഇനിയും അകലെ.

വെട്ടുകല്ലിൽ വരിയൊലിച്ചുണ്ടായ കുഴികളിൽ വെള്ളത്തിനു് ഇളം ചൂടു്.

കർക്കിടക രാവുകളുടെ ആർദ്രമായ ഇരുട്ടിൽ അവിടെ പുകയില്ലാത്ത നീലവെളിച്ചം നൃത്തം ചെയ്യുന്നതു് കാണാം. പൊട്ടിപ്പിശാചിന്റെ മരണനൃത്തം.

ആകാശം മേഘാവൃതമായിരുന്നു. ഒരു പകുതി ചന്ദ്രന്റെ വിളർത്ത മുഖം കാററിലോടുന്ന മേഘങ്ങൾക്കിടയിൽ ഒളിഞ്ഞും തെളിഞ്ഞും കാണാം. ഇല്ലിക്കൂട്ടങ്ങൾക്കരികെ കാത്തിരുന്നു, മണ്ണിന്റെ നഗ്നത പിളരുന്നതും, മുളയുടെ കൂമ്പ് വിജൃംഭിതമാകുന്നതും കാണാൻ.

എത്രനേരം കാത്തിരുന്നുവെന്നറിഞ്ഞുകൂടാ. കാത്തിരുന്നു് കണ്ണ് കഴച്ചപ്പോൾ മയങ്ങിയെന്നു തോന്നുന്നു. ഉണർന്നപ്പോൾ അകലെ വെള്ളിപൊട്ടിയിരുന്നു. മഴക്കാറൊഴിഞ്ഞ ആകാശത്തിൽ നക്ഷത്രങ്ങൾ തിളങ്ങുന്നു. നേർത്ത വെളിച്ചത്തിൽ കണ്ടു—അവിടവിടെ മുളങ്കൂമ്പുകൾ, സ്വയംഭൂക്കളെപ്പോലെ. തലേന്നു് ഒരു ചാൺ മാത്രം നീളമുള്ളതു് ഇപ്പോൾ ഒരു മുഴമായിരിക്കുന്നു.

അതേ, വളർച്ച അതിപ്പോഴും വിസ്മയമായി അവശേഷിക്കുന്നു.

ഇടവഴി ഇനിയും അവസാനിക്കുന്നില്ല. ചുമലിലെ ഭാരം കൂടുകതന്നെയാണു്. ഭാരം ചുമക്കുന്ന മററു മൂന്നുപേർ മൗനമാണു്. അവർക്കെന്തെങ്കിലും സംസാരിക്കാമായിരുന്നു. ഇടവഴിയുടെ ഓരങ്ങളിൽ തട്ടി അവരുടെ കാലൊച്ചയുടെ പ്രതിധ്വനി കേൾക്കാം.

അതോ തന്റെ തന്നെ ചുവടുവയ്പുകൾക്കാണോ മാറ്റൊലിയുണ്ടാവുന്നതു്?





# ചാതകപ്പക്ഷി

ചൈത്ര്യമാസത്തിലെ കടുത്തചൂടിലാണു് ചാതകങ്ങൾ വെള്ളത്തിനായി കരഞ്ഞു വിളിക്കുന്നതു്.

എന്തിനാണിവ ഇങ്ങനെ കരയുന്നതു്? ഹിമാചല പ്രദേശങ്ങളിലെ ആൾക്കാർ ഇതിന്റെ ശരിയായ കാരണം പറയുന്നുണ്ടു്.

ഒരമ്മയും, മകളും, മകന്റെ ഭാര്യ (മരുമകൾ)യും ഒന്നിച്ചു താമസിക്കുകയാണു്. മകളും മരുമകളും കാളപൂട്ടാൻ പോയി.

നല്ല വേനൽ. ഉച്ചയായപ്പോൾ കാളകൾ കുഴഞ്ഞു. അനങ്ങില്ല.

പെട്ടെന്നാണു് കുന്നിൻചരുവിൽ ചെണ്ട മുഴങ്ങുന്നതു കേട്ടതു്. അതൊരു പൂജാഘോഷയാത്രയായിരുന്നു. ഘോഷയാത്ര കാണാൻ പെണ്ണുങ്ങൾ അങ്ങോട്ടോടിപ്പോകാനായി കാളകളെ വയലിൽ വിട്ടിട്ടു് വീട്ടിലേക്കു പാഞ്ഞു.

"നിങ്ങൾ കാളകൾക്കു വെള്ളം കൊടുക്കണം. മകളുടെ ജോലിയാണതു്."

അവർ മടങ്ങിവന്നു് കാളകളെ കുളത്തിലേക്കടിച്ചു. പക്ഷേ, അവ അനങ്ങിയില്ല. മകൾ കാളകളെ തല്ലി, വീട്ടിലേക്കു പായിച്ചു. ഒടുവിൽ അവൾ ഉത്സവം കാണാനും പോയി. മരുമകൾ കാളയ്ക്കു വെള്ളം കൊടുത്തിട്ടാണു പോയതു്.

പക്ഷേ, മുമ്പേ വന്ന മകളാണു നല്ലവൾ എന്നു് അമ്മ വിചാരിച്ചു. മരുമകളെ അവർ ചീത്ത പറഞ്ഞു.

അന്നു രാത്രി, മകളുടെ കാളകൾ ദാഹിച്ചു വലഞ്ഞു ചത്തു.

ചത്തുവീഴുന്നതിനു മുമ്പ് കാളകൾ മകളെ ശപിച്ചു.

അവൾ മരണാനന്തരം ദാഹിച്ചു വലയുന്ന പക്ഷിയായി ജനിക്കട്ടെ എന്നു്. കുറേച്ചെന്നപ്പോൾ മകൾ മരിച്ചു. അവളാണു് ചാതകപ്പക്ഷി—മഴവെള്ളം മാത്രം കുടിക്കാൻ വിധിക്കപ്പെട്ട ചാതകപ്പക്ഷി.

എൻ. എം. നമ്പൂതിരി

ആ ഊഷ്മളത നുകർന്നുകൊണ്ടു് തവളകളുടെ സംഘഗാനം.

തൊട്ടടുത്തു് ചുമലൊപ്പിച്ച് നടന്നിരുന്ന ആൾ തവളകളുടെ വഴുപ്പുള്ള മുതുകിൽ ചവിട്ടി താഴെ വീണുവെന്നു തോന്നുന്നു. അല്ലെങ്കിൽ മഞ്ചത്തിന്റെ ഭാരം വീണ്ടും ഇരട്ടിച്ചതാവാം.

ഇല്ലിമുളകളുടെ സൂചിയിലകൾക്കിടയിലൂടെ ആകാശത്തിന്റെ നുറുങ്ങുകൾ കാണാം.

ഇലകളിളകുമ്പോൾ ആ നുറുങ്ങുകൾ ദീപ്തിവുകയും, ഒഴുക്കിൽ കൊളുത്തിവിട്ട അസംഖ്യം മൺചിരാതുകളിലെ മററത്തിരിനാളങ്ങളെപ്പോലെ വിറകൊള്ളുകയും ചെയ്യു

കാൽ വഴുതിയപ്പോൾ ഇടവഴിയുടെ ചുമരിൽ പിടിച്ചു പൂപ്പലിന്റെ മാർദ്ദവം വിരൽത്തലപ്പിൽ. പരിചയിച്ചു മറന്ന ഏതോ മണം. പെട്ടെന്നോർമ്മ വന്നു. വെള്ളത്തണ്ടുകൊണ്ടു് സ്ലേററ് മായ്ക്കുമ്പോഴത്തെ മണം.

ഏതോ ശൈശവസ്മൃതിയിലൂടെ ഓർമ്മകൾ പിറകോട്ട്. അപ്പോഴും കാലുകൾ ഇടറിയിടറി മുന്നോട്ടുതന്നെ.

എന്നിട്ടും വെളിച്ചത്തിന്റെ വൃത്തം ഒരു മൃഗതൃഷ്ണയായകലെ.

പിന്നിലുണ്ടായിരുന്ന രണ്ടുപേരും വഴുതിവീണിരിക്കണം. ഇപ്പോൾ ഭാരമത്രയും തന്റെ ചുമലിൽത്തന്നെ.

ക്ഷീണിച്ച മനസ്സിൽ ചിക്കിച്ചികഞ്ഞു നോക്കി. ആരായിരുന്നു കൂടെയുണ്ടായിരുന്നതു്?

ഒരു മുഖച്ഛായപോലും ഓർമ്മിക്കാനാവുന്നില്ല.

കാററും വെളിച്ചവും മേഘരഹിതമായ ആകാശവും ഇനിയും ദൂരെ.

കൈകാലുകൾ തളരുന്നു.

ചുമലിലെ ഭാരം വർദ്ധിക്കുന്നു.

പെട്ടെന്നോർമ്മിക്കാൻ ശ്രമിച്ചു. ആരുടെ ജഡമാണു് താൻ ചുമക്കുന്നതു്?

കത്തിച്ച നിലവിളക്കിന്റെ പ്രകാശവൃത്തം മുഖത്തിനു് ചുററും പരിവേഷമണച്ചിരുന്നു. ആ തിളക്കത്തിൽ മുഖച്ഛായ മനസ്സിൽ തെളിഞ്ഞില്ല.

ഈ ഇടവഴിയിലെ ഇഴുകുന്ന ഇരുട്ടിൽ ആ മുഖം കാണണമെന്നു് തോന്നി. പതുക്കെ ഭാരം താഴെയിറക്കി.

കാനൽത്തുള്ളികൾ വീണു് നനഞ്ഞിരുന്ന കോടി മാററി.

സൂചിയിഴകളിലൂടെ പെട്ടെന്നു് ഊർന്നുവീണ വെളിച്ചത്തിന്റെ ധൂളികളിൽ ആ മുഖം എനിക്കു് വ്യക്തമായി കാണാം.

അതേ. എന്റെ മുഖം.





## കഥ

# ഒരില മരണത്തിന് ഒരാട് മുമ്പ്

## തോമസ് ജോസഫ്

ഒരു മുറിയുടെ അകപ്രദേശം വെളിവായി വരുമ്പോൾ വെളുപ്പുപാടകൾക്കുള്ളിൽ ചില നിശ്ചലദൃശ്യങ്ങൾ തെളിയുന്നു. ഒരു മേശയുടെ ചുററും മൗനം മൂടിപ്പുതച്ചിരുന്ന മൂന്നു രൂപങ്ങൾ. വെളുപ്പുവസ്ത്രങ്ങൾ ധരിച്ച സുന്ദരിയായ ഒരു സ്ത്രീ. അവളുടെ അരികിലായി അഞ്ചുവയസ്സു തോന്നിക്കുന്ന ഒരു ആൺകുട്ടി. അവർക്കഭിമുഖമായി ചെമ്പൻ താടിക്കാരനായ ഒരു യുവാവ്. മേശയുടെ നടുവിലായി ഒരു മൺകൂജ. ഒരു പ്ലാസ്റ്റിക് പൂച്ച. പിന്നീടെല്ലാം നിശ്ചലതകളിൽ ആണ്ടുപോകുന്നു. ഭിത്തിയിൽ തൂക്കിയിരുന്ന ചില ചിത്രങ്ങളിൽ നിശ്ചലമായ ജലാശയപ്പരപ്പുകൾ. യേശുവിൻെറ അവസാനത്തെ അത്താഴം. ജലം പകരുന്ന കൈകൾ. കുടിക്കുന്ന ചുണ്ടുകൾ. പുറത്ത് ജാലകത്തിനപ്പുറത്തു നിന്നുനോക്കുമ്പോൾ പൂച്ചയുടെ ശിരസ്സുമാത്രം. കാററിൽ ആടിക്കൊണ്ടിരുന്നു മറെറാന്നും ആർക്കും കണ്ടെത്താനാവുന്നില്ല. വെളുത്ത വസ്ത്രം പുതച്ചിരിക്കുന്ന സ്ത്രീയുടെ ലോകവും രഹസ്യങ്ങളും രക്തം പുരണ്ട ചരിത്രങ്ങളും വെളുപ്പിൽ മുങ്ങിക്കിടക്കുന്നു...

ഈ ലോകത്തു ജീവിക്കുന്ന ഏതൊരുവൻെറയും സത്യമെന്തെന്ന് ആർക്കും വിധി കല്പിക്കാനാവാത്തതുകൊണ്ട് ഈ കുറിപ്പുകൾ വെറുതെ അസത്യ പ്രസ്താവനകൾ മാത്രമായി വായനക്കാർ കണക്കിലെടുക്കുക. മേശയ്ക്കു ചുററും വിശ്രമിച്ചിരുന്ന മൂന്നു രൂപങ്ങൾക്കൊപ്പം മററു നിശ്ചലദൃശ്യങ്ങളും അവിടെ സ്ഥാപിക്കപ്പെട്ടതിൻെറ ചരിത്രം അറിവുള്ളവരായി ആരും ശേഷിക്കുന്നില്ല. സ്ത്രീയുടെ വെളുത്ത കൈവിരലുകൾ ചിലപ്പോഴെല്ലാം കൂജയിൽ തൊട്ടു. ഒരു ചില്ലു ഗ്ളാസ്സിലേക്കു പകർന്ന ജലം യുവാവിനു നേരെ നീട്ടപ്പെട്ടു. ശബ്ദമില്ലാതെ അയാളതു കുടിച്ചുതീർത്തു. വീണ്ടും കൈകളും ചുണ്ടുകളും പൂർവ്വനിശ്ചലത കൈവരിക്കുന്നു. നീണ്ടു ചെമ്പിച്ച താടിയും തോളററം വളർന്നുകിടന്ന മുടിയും യുവാവിൻെറ മുഖത്ത് പീഡിതമായ ഒരു പ്രകാശം വീഴ്ത്തി. ഈ മൂന്നു രൂപങ്ങളും യേശുവിൻെറ അവസാനത്തെ അത്താഴവുമായി സാമ്യപ്പെട്ടുവന്നു...പുറത്ത് ആകാശത്ത് സായാഹ്നം തീക്കനലുകൾ കൂട്ടിയിട്ടു. സൂചിയിലകൾ കൊഴിയുന്ന ശബ്ദം. കാററിൻെറ അനവരതമായ ശബ്ദത്തിൽ പൊലിയുന്നു...

വളരെ പെട്ടെന്ന് അവർ നിശ്ചലതയിൽ വീഴുന്ന കാലടിയൊച്ചകൾ ഓരോ മിടിപ്പുകളാക്കി അനങ്ങിത്തുടങ്ങി. മഞ്ഞുകട്ടകൾ ഉറഞ്ഞുകൂടിയ വൻഭാരങ്ങളായി അവർ പുറത്തേക്കു വന്നു. പുൽച്ചെടികൾക്കു നടുവിലൂടെ ഇഴഞ്ഞു നീങ്ങിയ ഒററയടിപ്പാതയിലൂടെ അവർ ഒരേ ക്രമത്തിൽ നീങ്ങി. വരണ്ട ഭൂമികൾ പ്രത്യക്ഷപ്പെട്ടുതുടങ്ങി. വരൾച്ചയുടെ കാൽച്ചുവട്ടിൽ നേർത്ത ജലാശയപ്പരപ്പ്. നൂററാണ്ടുകൾക്കുമുൻപ് ഉറച്ചുപോയ ഒരു കപ്പൽ. കുട്ടിയുടെ ചിന്തയിൽ മുങ്ങിപ്പോകുന്ന ഒരു കലാസ്സുവഞ്ചി. കടലാസ്സുവഞ്ചിയുണ്ടാക്കി ജലവിതാനത്തിനു മുകളിലൂടെ ഒഴുക്കിവിടണമെന്ന് കുട്ടി ആഗ്രഹിച്ചു. കുട്ടി അമ്മയോടും യുവാവിനോടുമൊപ്പം വെറുതെ നടക്കുകമാത്രംചെയ്തു. കുററബോധത്തിൻെറ ഇരുട്ടിലൂടെ അവർ നീങ്ങുന്നു. അവരുടെ ലോകങ്ങളിൽ അവർ ഓരോരുത്തരും പരാജിതരും തടവുശിക്ഷയ്ക്കു വിധിക്കപ്പെട്ടവരുമായി.

ജലാശയത്തിലേക്ക് കണ്ണുകൾനട്ട് കല്ലുകൾക്കു മുകളിൽ അവർ ഊമകളായി. പടിഞ്ഞാറ് അസ്തമയം അരങ്ങേറുന്നു. കൊല്ലപ്പെട്ടവൻെറ ചോര ആകാശഭിത്തികളിൽ ആളിപ്പടരുന്നു. പാറിവരുന്ന ഇരുളിൽ അവർ തിരിച്ചുനടന്നു. ഒരു വഴിക്കവലയിൽവച്ച് യുവാവ് അമ്മയോടും കുട്ടിയോടും യാത്ര പറഞ്ഞുപിരിഞ്ഞു. ഒരു വലിയ ശൂന്യത പരത്തി അയാളുടെ നിഴൽ മാഞ്ഞുപോയി. കുട്ടി അമ്മയോട് അയാളെക്കുറിച്ചു ചോദിക്കാൻ തുടങ്ങി. അമ്മ നിശ്ശബ്ദമായി മകൻെറ ഓരോ ചോദ്യവും തള്ളിക്കളഞ്ഞു. കുട്ടി തളർച്ചയിലേക്കുവീണു പിൻവാങ്ങി. അവർ പഴയ മുറിയിലെത്തി. കുട്ടി കസേരയിലിരുന്നു. മേശപ്പുറത്ത് പൂച്ചയുടെ ശിരസ്സ് കറങ്ങിത്തിരിയുന്നു. കൂജയുടെ അരികിലായി ഒരു വെളുത്ത മെഴുകുതിരി കൊളുത്തപ്പെട്ടു. കുട്ടി പൂച്ചയോടു മാത്രമായി രഹസ്യഭാഷണങ്ങളിൽ മുഴുകി. അമ്മ അത്താഴം വിളമ്പി. കുട്ടി എല്ലാം നിഷേധിച്ചു. ജലംപകർന്നിരുന്ന ചില്ലുഗ്ളാസ് തട്ടിത്തെറിപ്പിച്ചു. സാവധാനം കുട്ടി ഉറക്കത്തിലേക്കുചാഞ്ഞു. കുട്ടിയുടെ സ്വപ്നങ്ങളിൽ ഒരു കടലാസ്സുവഞ്ചി മുങ്ങിത്താഴ്ന്നു.

നിലത്തു ചിതറിക്കിടന്ന ചില്ലുകളിൽ കത്തുന്ന മെഴുകുതിരി നാളങ്ങളുടെ നിര. ശവപ്പെട്ടി. ശവപ്പെട്ടിയിൽ അവളുടെ ഭർത്താവ് ഉറങ്ങിക്കിടക്കുന്നു. മുപ്പത്തഞ്ചുകാരിയായ അവളെ ഈ ഓർമ്മ പൊട്ടിക്കുന്നു. അവൾ കിടപ്പുമുറിയിലേക്കു കടന്നു. ഭിത്തികളിൽ വന്യമൃഗങ്ങളുടെ കിതപ്പും നഖക്ഷതങ്ങളും അവൾ കണ്ടെത്തി. കരയുന്ന ശബ്ദത്തിൽ ഒരു പഴയ പാട്ട് അവൾ മൂളിത്തുടങ്ങി. പെട്ടെന്ന് അവളതു മറന്നു. കൊഴുത്തുകിടന്ന പ്രകാശത്തിൽ കണ്ണാടിയിൽ അവളുടെ പ്രതിബിംബം അവളെ അദ്ഭുതപ്പെടുത്തി. മുപ്പത്തഞ്ചുകാരിയായ വിധവ. മരണവസ്ത്രംപോലെ തൂവെള്ള സാരി. മറന്നുപോയ പല കാര്യങ്ങളും ഓർമ്മയിലേക്കു തിക്കിത്തിരക്കിയെത്തി. മുലക്കണ്ണുകളിൽ മുലപ്പാലിൻെറ കാരുണ്യം ഉറവയെടുക്കുന്നു. സംവത്സരങ്ങളുടെ ഒരു ചുഴലി തടിച്ച തുടകൾക്കുള്ളിൽ മുഴക്കത്തോടെ പറന്നുതുടങ്ങി. ജാലകത്തിനു പുറത്ത് ദൈവങ്ങളുടെയും പ്രേതാത്മാവുകളുടെയും വിസ്മയിപ്പിക്കുന്ന രാത്രി. കണ്ണിമകളിൽ ഉറക്കം കനത്തുവന്നു. കുഷ്ഠത്തിൻെറ ഉണക്കവിരലുകൾ ഉയർത്തിനിന്ന ശൂന്യമായ വൃക്ഷശിഖരങ്ങൾക്കു താഴെ അവൾ നിന്നു. അവളുടെ കുട്ടി ഒരു ഉണ്ണിമിശിഹായെപ്പോലെ, വാൽ മുറിഞ്ഞുപോയ പട്ടത്തിനു പിറകെ നടന്നു മറഞ്ഞു. ആദത്തിൻെറ നഗ്നതയുമായി യുവാവ് ഒഴുകിയെത്തുന്നു. ഭൂമി ഒരു പറുദീസയാകുന്നു. അവളിൽ ഉറവകൊള്ളുന്ന ആഹ്ലാദത്തിൻെറ ജലത്തുടിപ്പ്. പെട്ടെന്ന് യുവാവിന് ക്രിസ്തുവിൻെറ ഛായ കൈവരുന്നു. അവൾ ഞെട്ടിയുണരുന്നു. പുറത്ത് വേപ്പുമരങ്ങളിൽ പൊററകൾ നിറഞ്ഞ ശിഖരങ്ങളിൽ സൂര്യൻ വെളുത്ത വയലിൻ കമ്പികൾ മീട്ടുന്നു. രൂപവും ലക്ഷ്യവുമില്ലാതെ അവൾ ചില കൃത്യങ്ങളിൽ മുഴുകാൻ തുടങ്ങി. കുട്ടിയെ കുളിപ്പിച്ചു വൃത്തിയാക്കി. വിലകൂടിയ വസ്ത്രങ്ങൾ ധരിപ്പിച്ചു. ഒരു പാവയെ ലാളിക്കുന്ന നിസ്സംഗതയോടെ അവളിൽനിന്നും ഒന്നുരണ്ടു വാത്സല്യശബ്ദങ്ങൾ പുറത്തേക്കു ചാടി. അവൾ കുട്ടിയുടെ തോളിൽ പുസ്തകസഞ്ചി തൂക്കിയിട്ടു. കുട്ടി പ്ലാസ്റ്റിക് പൂച്ചയോടു യാത്ര പറഞ്ഞു...

പതിവു കാഴ്ചകളിലൂടെ അവർ നേഴ്സറിയിലെത്തി. കുട്ടി ഗേററിനപ്പുറത്ത് കടന്നപ്പോൾ അവൾ തിരിച്ചുനടന്നു. അടുത്തു ചെയ്യാൻ പോകുന്ന കൃത്യമെന്തെന്ന് അവൾക്കറിയില്ല. വളരെക്കാലങ്ങളായി ഉള്ളിലും പുറത്തും നിറയുന്ന ഗന്ധങ്ങളും സ്മരണകളും അവളെ ഒരു ആൾരൂപമാക്കുന്നു. കാലത്തോളം പഴക്കമുള്ള ഒരുപമയോട് താരതമ്യപ്പെടുത്തി ചരിത്രകാരൻ അവളെ ഒരുപ്പുതൂണാക്കി മാററുന്നു. ഇപ്പോൾ, നടന്നുപോകുന്ന അവളുടെ സ്ത്രീരൂപം കരചരണങ്ങളിൽ ഒരു ബൊമ്മയുടെ നിശ്ചേതനകളിൽ അലിയുന്നു. ചലനങ്ങളിൽ സജീവത നിറയ്ക്കാനായി അവൾ ചെയ്തുകൂട്ടുന്ന കൃത്യങ്ങൾ ഓരോ തമാശയിലേക്കു വഴുതിപ്പോകുന്നു. ഇപ്പോൾ അവൾ ദേവാലയനടയിൽ കുമ്പിട്ടു. വെളുപ്പു മൂടിപ്പുതച്ച് പ്രാർത്ഥിച്ചു. സിമിത്തേരിയിൽച്ചെന്ന് ഭർത്താവിൻെറ ശവക്കല്ലറയ്ക്കരികിൽ നിന്നു. കല്ലറയുടെയുള്ളിൽനിന്ന് കൈകാലുകൾ നിവർത്തി സ്വാഗതംചെയ്യുന്ന രൂപത്തിൽ ഒരു പൊള്ളമുഴക്കം അവളുടെ ദേഹത്തു കെട്ടിമറിഞ്ഞു. മുഴക്കം ഒരു ദീനവിലാപമായി അവസാനിച്ചപ്പോൾ അവൾ തിരികെ നടന്നു. ഇവിടെ

(ശേഷം 53-ാം പേജിൽ)

## കഥ

# നഗരത്തെ കുഞ്ഞുമണികൾ

## രഘുനാഥ് പലേരി

പ്രിയപ്പെട്ട പെൺകുട്ടിക്ക്,

നീയും ഒരുപക്ഷേ, ഓർക്കുന്നുണ്ടാവും

ഇന്ന് റിപ്പബ്ലിക്ക് ദിനമാണ് റിപ്പബ്ലിക്ക്ദിനവും സ്വാതന്ത്ര്യദിനവും രക്തസാക്ഷിദിനവും മററും ഓരോ വ്രതനാളുകൾപോലെ നമുക്കു ചുററും വരികയുംപോവുകയും ചെയ്യുന്നു. ഇത്തരം ദിനങ്ങളെല്ലാം പഴയ ഡയറിയിൽ ഞാൻ കുറിച്ചുവച്ചിട്ടുണ്ട്. പക്ഷേ, നീ മരിക്കൽ സൂചിപ്പിച്ചതുപോലെ അതിൻെറ യഥാർത്ഥതീയതികൾ ഞാൻ ഇനിയും കുറിച്ചുവച്ചിട്ടില്ല.

നഗരത്തിൽ എത്തിയ ഉടനേ കത്തെഴുതണമെന്നു നീ പറഞ്ഞത് ഇപ്പോഴും എൻെറ ഓർമ്മയിൽ നിൽക്കുന്നു. നീ വീണ്ടും വീണ്ടും പറയുകയുണ്ടായി. നേരത്തെ എഴുതണം. എന്നാലേ കിട്ടൂ. അന്ന് റിപ്പബ്ലിക്ക് ദിനമായതുകൊണ്ട് ഒരു പക്ഷേ, തപാൽ ഇല്ലെങ്കിലോ?

നീ പറഞ്ഞതും, പാടുപെട്ട് പാടുപെട്ട് എന്നെ ഓർമ്മിപ്പിച്ചതും ശരിയാണ്. നോക്കൂ, ഇന്ന് റിപ്പബ്ലിക്ക് ദിനമാണ്.

ഒരു ഇന്ത്യൻ നഗരത്തിന് ബന്ത് ആചരിക്കാൻ ഇതിലുംഅർത്ഥവത്തായ മറെറാരു ദിനം ഉണ്ടെന്ന് എനിക്കു തോന്നുന്നില്ല. നോക്കൂ, ഇന്നു ബന്താണ്.

നഗരത്തിൽ തപാലില്ല. തപാലെന്നല്ല ഒന്നുമില്ല. നഗരം നിറയെ കടൽക്കാററു മാത്രം. അടച്ച പീടികയ്ക്കരികിലെ പഴകിയ നിഴലുകളിൽ വരാത്ത ബസ്സു കാത്തുനിൽക്കുന്ന യാത്രക്കാർ. നിൻെറയും എൻെറയും മുഖമുള്ള യാത്രക്കാർ.

ഈ നഗരത്തിൽ ഇന്ന് എവിടെയോ പതിനൊന്ന് തീപ്പിടിത്തങ്ങളുണ്ടായി. പഴകി ദ്രവിച്ച എത്രയോ കെട്ടിടങ്ങൾ പെട്ടെന്ന് നിലംപൊത്തി. എത്ര തീവണ്ടികളാണ് റെയിലുകൾമാറി ഓടിയത്. വഴിമദ്ധ്യേ മരിച്ചുവീണവർ ആശുപത്രികളിലെ മോർച്ചറിയിൽ ശ്മശാന

ത്തിൽ വൈദ്യുതിവരുന്നതും കാത്ത് മലർന്നു കിടക്കുന്നു.

നീളൻ ഞൊറിവുകൾപോലെ കരയിൽ വന്നു കയറുന്ന തിരമാലകൾ. കടൽനികത്തിയെടുത്ത ഉയർന്ന കെട്ടിടത്തിന്റെ മുകളിൽ നിന്നും താഴേക്ക കൊഴിയുന്നത് പൂവുകളോ, അതോ പിറകിൽ ഓടിയെത്തുന്നവരെ ഭയന്ന് ആത്മഹത്യചെയ്യുന്ന പെൺകുട്ടികളോ...

ഇന്ന് റിപ്പബ്ളിക്കാണ്.

ഈ ദിവസത്തിന്റെ അന്തസ്സിന് ഗവണ്മെന്റ് നൽകിയ ആശംസാ സന്ദേശത്തിന്റെ നമ്പർ എന്താണ്. ഇരുപതോ ഇരുപത്തൊന്നോ....

Wish you a best Repubic! അങ്ങനെയാണോ അതോ?...

Republic on your path. Best wishes! അങ്ങനെയാണോ!

ഹേ റിക്ഷക്കാരാ...എന്നെ ഒന്ന് ആ തെരുവുവരെ കൊണ്ടുപോകൂ. ഒഴിഞ്ഞ നിരത്തിലൂടെ വളകൾ വിതുമ്പുന്ന അടച്ചിട്ട ജാലകങ്ങൾക്ക മുന്നിലൂടെ പതുക്കെ നീങ്ങുന്ന റിക്ഷയിൽ ഇരുന്നുകൊണ്ട് നിങ്ങൾ പാടാറുള്ള ആ പ്രേമഗാനം ഒന്നുകൂടി പാടൂ...

ഇന്നലെ ഒരു കുഴൽക്കിണർപോലെയായിരുന്നു നഗരത്തിലെ ഈ വേശ്യാത്തെരുവ്. കിണറിന്റെ ആരംഭത്തിലും അടിയിലും ഓരോ പൊലീസ്പോസ്റ്റുകൾ. അവിടെ മുററത്തിരുന്ന് ഭംഗിയായി വെററില മുറുക്കുന്ന പൊലീസുകാർ. തെരുവിന്റെ ഇരുവശങ്ങളിലും നിരനിരയായി പെൺകുട്ടികൾ. എന്റെ ഭാഷ പറയുന്നവരും നിന്റെ ഭാഷ പറയുന്നവരും. നിരനിരയായി ദീപാവലി വിളക്കുകൾപോലെ. ഏതോ നഗരത്തിൽ ഞാൻ കണ്ട പൂക്കാരിസ്ത്രീയുടെ മുന്നിലെ കൊട്ടയിൽനിറച്ച കദംബമാലപോലെ പലതരം പൂക്കൾ...പലതരം കൈവളകൾ...

വേറെ ജോലിയൊന്നും ഇല്ലാത്തതുകൊണ്ടാവും അയാൾ റിക്ഷ തെരുവിലൂടെ സാവകാശം ചവിട്ടിയത്. എങ്ങോട്ടുപോകണമെന്നൊന്നുമില്ലല്ലോ. എവിടെയെങ്കിലും എത്തണമെന്നൊന്നുമില്ലല്ലോ. ഇന്നു റിപ്പബ്ളിക്കാണല്ലോ സ്നേഹിതാ.

അപ്പോഴാണത് എന്റെ കണ്ണിൽപ്പെട്ടത്. റിക്ഷക്കാരന്റെ കൈവിരലുകളാണ് അതു ചൂണ്ടിക്കാണിച്ചുതന്നത്.

വേശ്യാത്തെരുവിലെ കെട്ടിടങ്ങളിലൊന്നിന്റെ മുകളിലെ അഴിക്കൂടിന്മേൽ പുറത്തെ കടൽക്കാററിൽ ആടി ഒരു പക്ഷിയെപ്പോലെ തൂങ്ങിനിൽക്കുന്ന നമ്മുടെ രാഷ്ട്രത്തിന്റെ കൊടി...

എന്റെയും നിന്റെയും ദേശീയപതാക. ആരോ ശ്രദ്ധാപൂർവ്വം അതിന്റെ മടക്ക് നിവർത്തിയിരിക്കുന്നു. ഞങ്ങൾ വളരെ നേരം ആ കൊടി നോക്കിനിന്നു. പിന്നീട് ഞങ്ങളുടെ ശ്രദ്ധ അതിന്റെ നടുവിലെ അശോകചക്രത്തിൽ മാത്രമായി മാറി.

നീ ആ അശോകചക്രം ഇതുവരെ ശ്രദ്ധിച്ചിട്ടില്ല അല്ലേ...

നോക്കൂ, ഇപ്പോഴതു ഒരു പെൺകുട്ടിയുടെ നനഞ്ഞ കൃഷ്ണമണിപോലെയുണ്ട്.







# പാർക്കിൽ ഒരു ബെഞ്ച്

## ഡി. വിനയചന്ദ്രൻ

പാർക്കിലെ ഒരു ബെഞ്ച് നാം എങ്ങനെ അളക്കും?
നമ്മുടെ വിരൽകൊണ്ടോ
എതിരേ ഇരിക്കുന്ന പെണ്ണിന്റെ മുലകൊണ്ടോ
അപ്പുറത്തെ വടവൃക്ഷത്തിന്റെ തണൽകൊണ്ടോ
ഉറങ്ങിക്കിടക്കുന്ന സിംഹത്തിന്റെ ഉയരംകൊണ്ടോ
പാർക്കിലെ ഒരു ബെഞ്ച് നാം എങ്ങനെ അളക്കും?
വട്ടംവട്ടംപോകുന്ന കുടുംബക്കാരുടെ
വരവും പോക്കും കൊണ്ടോ
ഇടംവലംനോക്കി മൂത്രമൊഴിക്കുന്ന
ഇണ്ടളയപ്പന്റെ 'ഇസ്സാര'ത്തിൽനിന്നോ.
പാർക്കിലെ ഒരു ബെഞ്ച് നാം എങ്ങനെ അളക്കും?
ഉദ്യോഗംകഴിഞ്ഞു് കശപിശ കലക്കുന്ന കാക്കകൾ
വില്പനയ്ക്കെത്തിയ കപ്പലണ്ടിക്കാർ
വേശ്യമാർ ചൂടിയ ജമന്തിപ്പൂക്കൾ
ഒരുശ്രൂപസ്സു് ഒരുലക്ഷം ഭാഗ്യക്കുറി
കശ്ശസിലേക്കുള്ള വഴി എങ്ങോട്ടാണെന്ന
അപരിചിതന്റെ ചോദ്യം
ഓർക്കാപ്പുറത്തു് ഒരു കൊതുകിന്റെ കടി.
പാർക്കിലെ ഒരു ബെഞ്ച് നാം എങ്ങനെ അളക്കും?
ആരുടെയോ വണ്ടി ഇരമ്പിപ്പായുന്നു
ഒരുവരി എറുമ്പുകൾ ഇഴഞ്ഞുനീങ്ങുന്നു
ഒരുതുള്ളി മഴ ഉച്ചിയിൽ വീഴുന്നു
മറവിൽ ചെറുക്കന്റെ കൈയ്
പെണ്ണിന്റെ വയർ തലോടുന്നു
മൈക്കിൽ ഒരു പ്രേതം ഒച്ചവയ്ക്കുന്നു.
ഒരുപാസ്സുററ് സിഗററിൽ ഒരെണ്ണം ബാക്കി,
എന്റെ മുമ്പിലൂടെ പോകുന്ന പെണ്ണ്
എന്നെ നോക്കി ചിരിക്കുന്നു
പാർക്കിലെ ഒരു ബെഞ്ച് നാം എങ്ങനെ അളക്കും?
അകലെ ഒരു കുട്ടകാരൻ ഏകനായിരിക്കുന്നു
എന്റെ മനസ്സിൽ ഫൗസ്റ്റിലെ ഒരു വരിതേടുന്നു
കാററടിച്ചു് ഒന്നരണ്ടില വീണു
ഇളകിയ മരത്തിൽനിന്ന് ഇളകിപ്പറന്ന കിളികൾ
പിന്നെയും ഇരുപ്പുറപ്പിച്ചു
മാവിൻചുവട്ടിൽ ഉറങ്ങിക്കിടന്നവർ
തിരിഞ്ഞു കിടന്നു.
ഒട്ടകത്തിന്റെ രൂപംപോയി ഒരു മേഘം
തോരണയുദ്ധത്തിലെ ഹനുമാനായി
ഒരു മേഘം ഒരു പെണ്ണിനെപ്പോലെ
ഒററയ്ക്കു നടക്കുന്നു
ഒരു വെള്ളിക്കൊക്കിനു പിറകേ
പത്തു വെള്ളിക്കൊക്കുകൾ പറന്നുപോകുന്നു.
പാക്കിലെ ഒരു ബെഞ്ച് നാം എങ്ങനെ അളക്കും?
ഒരു ഭ്രാന്തിയുടെ പ്രാക്കു കേട്ടു കുട്ടികൾ ഓടുന്നു
സ്തൂപികാഗ്രവൃക്ഷത്തിന്റെ നിഴൽ
അവനേക്കാൾ നീളുന്നു
ദേവതാശില്പം പെണ്ണിനെ മടിയിലേററി ലാളിക്കുന്നു
മതിലിൽ വിപ്ലവകാരിയുടെ മാഞ്ഞുപോകുന്ന വരികൾ
ഞാൻ എന്റെ വലതുകാൽ
ഇടതുകാലിന്റെ മുകളിൽ കയററിവച്ചു.
പാർക്കിലെ ഒരു ബെഞ്ച് നാം എങ്ങനെ അളക്കും?
ഐസ്ക്രീമിന്റെ ബെൽ മുഴങ്ങുന്നു
ടൂറിസ്ററുകൾ അതിനെ പൊതിയുന്നു
ചെറുപ്പക്കാർ അവരെ കമൻറടിക്കുന്നു
അതുകേട്ട് അവർ ഐസ് നുണയുന്നു
ആണും പെണ്ണും ഐസ് നുണയുന്നു
ഒരു വെള്ളക്കാരിയുടെ കാൽവണ്ണയിൽ
തേളിന്റെ പടം.
ഇപ്പോൾകേട്ട വാർത്തയിൽ
ഇന്ത്യൻ ഉറുപ്പികയുടെവില വീണ്ടുംകുറഞ്ഞു
അമേരിക്കയും റഷ്യയും യുദ്ധമില്ലാക്കരാർ ഒപ്പുവച്ചു
ക്യൂബയും കൊക്കോകോളയും റഷ്യയിലല്ലെന്ന് അമേരിക്ക
പോളണ്ടും പോളാർബെയറും സ്റ്റേററ്സിലല്ലെന്ന് റഷ്യ.
വാർത്ത കഴിഞ്ഞു് കൗതുകവാർത്ത:
ഒരു ചുണ്ടെലി രണ്ടു മുഖ്യമന്ത്രിമാരെ പ്രസവിച്ചു.
കൈവരിയിലിരുന്നു തരിച്ച കൈയ്
ഞാൻ കുടഞ്ഞു.
പാർക്കിലെ ഒരു ബെഞ്ച് നാം എങ്ങനെ അളക്കും?
ഒരു ഭിക്ഷക്കാരൻ പത്തുപൈസ ചോദിച്ചു
അമ്പതുപൈസകൂടി ഉണ്ടായിരുന്നെങ്കിൽ
എനിക്കുവീനസിന്റെ പാവ വാങ്ങാമായിരുന്നു
പാർക്കിലെഒരുബെഞ്ച് നാം എങ്ങനെ അളക്കും?
വിലാമരങ്ങൾക്ക പടിഞ്ഞാറ്
വിടപറയുന്ന വൈകുന്നേരത്തിന്റെ വിരൽപ്പാട്.
എന്റെ വിരൽ മുറിഞ്ഞു.
പാർക്കിലെ ഒരു ബെഞ്ച്
ഏകാകിയുടെ ഒരുതുള്ളി രക്തംകൊണ്ട് അളന്നു.



# നോവൽ

## പന്ത്രണ്ട്

ഞങ്ങൾ നിശ്ശബ്ദം നടന്നു. താൻ കണ്ടിട്ടില്ലാത്ത ഭാവിവധുവിനെക്കുറിച്ച് ചിന്തിച്ചുകൊണ്ട് അയാൾ. എന്റെ ക്ഷീണത്തേയും അറിയാത്ത രോഗത്തേയും കൂട്ടിനു പിടിച്ചുകൊണ്ട് ഞാനും. ഞങ്ങളിരുവരും മററവന്റെ ഉള്ളിലെ ലോകത്തെ സ്പർശിക്കാൻ ആഗ്രഹിച്ചില്ല. എന്റെ ഡിവിഷന്റെ മുമ്പിലെത്തിയപ്പോൾ പതിവില്ലാത്തവിധം എന്റെ തോളിൽ കൈവച്ചുകൊണ്ട് അയാൾ ഇത്രയും പറയുകമാത്രം ചെയ്തു: "ശരി, എന്നാൽ നാം ഇനിയും കാണും, തീർച്ച." അയാളുടെ തൊണ്ട ഇടറുന്നുണ്ടായിരുന്നുവെന്ന് തോന്നി. എന്റെ തോളിൽ അയാളുടെ കൈയുടെ സ്നേഹം നിറഞ്ഞ സമ്മർദ്ദവും ഞാൻ അറിഞ്ഞു. ഇനി രണ്ടുമാസത്തിനുശേഷമേ അയാൾ വരൂ. തനിക്ക് പരിചയമില്ലാത്ത ഒരു സ്ത്രീയേയുംകൊണ്ട്. അതിനിടയിൽ രോഗബാധിതനായ എന്റെ ദിവസങ്ങൾക്ക് ഒരു തീർച്ചയുമില്ല.

ക്ലോക്കിലെ വാച്ചിൽ നോക്കിക്കൊണ്ട് ഞാൻ ഷോപ്പിലൂടെ തിടുക്കത്തിലൊന്ന് കറങ്ങി. ഒരു ഊഴമെത്തിക്കംവിധം. മുറിയിൽ മടങ്ങിയെത്തിയപ്പോൾ ആദ്യത്തെ ഷിഫ്ടിന്റെ റിപ്പോർട്ട് മേശപ്പുറത്തുണ്ടായിരുന്നു. അതിലൂടെ ഓടിച്ചൊന്നു നോക്കി. എല്ലാം കൃത്യം. പ്രോഗ്രാമും ടാർഗററുമനുസരിച്ച്. കൂടുതലുമില്ല, കുറവുമില്ല. ചുവന്ന വരയുടേയും നീല വരയുടേയും സുഖവിവാഹം. അതെടുത്ത് ഷിഫ്ട് റിപ്പോർട്ടുകളുടെ ഫയലിൽവച്ചു. എന്നിട്ട് മുമ്പേ തയ്യാറാക്കിവച്ചിരുന്ന കടലാസുകളെല്ലാം ഒപ്പിട്ട് റാക്കിൽ വച്ചു. ഡാക്ക് ഫയൽ നോക്കി. സർക്കലറുകളും നോട്ടീസുകളും നോട്ടീസ് ബോർഡിലിടുവാൻ കൊടുത്തയച്ചു. എല്ലാം തീർന്നപ്പോൾ തപാലിൽ വന്ന 'മെക്കാനിക്കൽ എഞ്ചിനീയറിങ്' എന്ന മാസികയുടെ റാപ്പർ പൊളിച്ച് മറിച്ചുനോക്കി. അപ്പോഴേക്കും വെൽഫെയർ സർവീസിന്റെ ആൾക്കാരും വർക്കേഴ്സ് യൂണിയന്റെ പ്രതിനിധികളും ക്രെയിനിന്റെ അടിയിൽപ്പെട്ട് മരിച്ച ഇറക്ഷൻ ഫിറററുടെ കുടുംബത്തിനുവേണ്ടി പിരിവിന് വന്നു. യൂണിയന്റെ ആവശ്യപ്രകാരം അയാളുടെ മകന് കമ്പനി ഇറക്ഷൻ ഫിറററുടെ ജോലികൊടുത്തിട്ടുണ്ട്. എങ്കിലും ഒരു മരണത്തിന്റെ നഷ്ടം ബാക്കിയാണല്ലോ. ഞാൻ എന്റെ വിഹിതം കൊടുത്തു. അവർ പോയപ്പോൾ രണ്ടാമത്തെ ഷിഫ്ടിലെ ഷിഫ്ട് എൻജിനീയർ കയറിവന്നു. ഞാൻ അയാളോട് എന്തെങ്കിലും റിപ്പോർട്ട് ചെയ്യാനുണ്ടോ എന്നു ചോദിച്ചു. ഇല്ല, അയാൾ പറഞ്ഞു. മെഷീനുകൾക്കൊന്നും കുഴപ്പമില്ല. പണിക്കാരെല്ലാം ഹാജരുണ്ട്. എല്ലാം സ്വസ്ഥം, ശ്രേ... "പ്രൊഡക്ഷൻ കൺട്രോളർ ആവശ്യപ്പെട്ടിരുന്ന ഒരു സ്പെഷ്യൽ റിപ്പോർട്ട്," ഞാൻ അയാളോടു പറഞ്ഞു: "ടൈപ്പ് ചെയ്യാൻ അയച്ചിട്ടുണ്ട്. കിട്ടിയാൽ നിങ്ങൾതന്നെ ഒപ്പിട്ട് അയച്ചുകൊള്ളൂ. എനിക്ക് ഇന്ന് അല്പം നേരത്തെ പോകണം."

അയാൾ പോയപ്പോൾ ഞാൻ ജനലിലൂടെ കെമിക്കൽ പ്ലാന്റിലെ പുകക്കുഴലുകൾ നോക്കി. ഇപ്പോൾ അവ നേരെയായിരിക്കുന്നു. ഏററവും വലിയ കുഴലിൽ നിന്ന് ഏററവും കനത്ത പുക, അതിലും ചെറിയതിൽ നിന്ന് കുറവ്. ഏററവും ചെറിയതിൽനിന്ന് ഒന്നുമില്ല. എല്ലാം പഴയപടി. ഞാൻ കസേരയിൽ ഒന്ന് ചാഞ്ഞു നിവർന്നു. കസേരയുടെ കൈയിൽ കൈത്തണ്ടയൂന്നി സീററിൽ നിന്നുയരാൻ തുടങ്ങി. വേണ്ടെന്നുവച്ചു. വയ്യ, വ്യായാമമല്ല, വിശ്രമമാണ് എനിക്കാവശ്യം. വിശ്രമിക്കാൻ അറിഞ്ഞുകൂടെങ്കിൽ ആലസ്യം. വിരോധമില്ല. എന്റെ പണിയെല്ലാം തീർന്നിരിക്കുന്നു. മേശ വൃത്തിയാണ്. ദിവസം ചായുവാൻ തുടങ്ങിയിരിക്കുന്നു. വാച്ചിൽ മണി മൂന്നര. കലണ്ടറിൽ തീയതി പതിനെട്ട്. നാളെ ഞായറാഴ്ച. ഇനിയങ്ങോട്ട് വേനലാണ്.

## ആനന്ദ്

വേനൽ...

ഞാൻ കസേരയിൽനിന്നെണീററ്, കൊളുത്തിൽനിന്ന് തൊപ്പിയൂരി തലയിൽവച്ച്, വന്ദാവൻകൊണ്ടുവന്ന കളിപ്പാട്ടത്തിന്റെ പെട്ടിയുമെടുത്ത് ആശുപത്രിയിലേക്ക് പോകുന്ന പാതയിലൂടെ നടന്നു.

പാത ദൂരെ ഒരിടത്ത് റെയിൽവേ ലൈനിനെ മുറിച്ചു കടക്കുന്നുണ്ട്. അതിലൂടെ ഒരു എഞ്ചിൻ ആറേഴ് ഓപ്പൺ വാഗണുകൾ വലിച്ചുകൊണ്ടു പോയി. അതിന്റെ ശബ്ദം ഇങ്ങോട്ടെത്തിയില്ല. ഓരോ വാഗണും ഒരു പ്രത്യേക സ്ഥലത്തെത്തിയപ്പോൾ, വെയിൽ പതിച്ച് അതിലുണ്ടായിരുന്ന സാധനം ഒരു മിന്നൽ പോലെ വെട്ടിത്തിളങ്ങി. എല്ലാ വാഗണിലും ഒരേ സാധനമാണ് കയററിയിരുന്നത്. അപ്പുറത്തുള്ള ഫാക്ടറിയുടെ പൂർത്തിയായ ഏതോ ഉല്പന്നമാണ്. അടുത്തായിരുന്നെങ്കിൽ അറിയാമായിരുന്നു. സാരമില്ല. അവയെല്ലാം കടന്നുപോയിക്കഴിഞ്ഞപ്പോഴേക്കും ഞാൻ ആശുപത്രിയിലേക്കുള്ള തിരിവ് തിരിഞ്ഞുകഴിഞ്ഞു. ആശുപത്രിയിൽ ചെന്നാൽ രാവിലെ പരിക്കുപററിയ മനുഷ്യന്റെ അവസ്ഥ അറിയാം. ഡോക്ടറോടു ചോദിക്കണം.

എവിടെയായിരിക്കും കേടുപററിയത്? ഒരു പിടിയുമില്ല. പാവം മനുഷ്യൻ. രക്തമൊലിപ്പിച്ച്, ഒടിഞ്ഞതോ ചതഞ്ഞതോ ആയ അംഗങ്ങളുമായി കിടക്കുന്നുണ്ടാകും. ശിരസ്സിലെ പരിക്കാണെങ്കിൽ ബോധം നശിച്ചേക്കും. ഷോക്കുകൊണ്ട് രക്തധമനികൾ ഏതെങ്കിലും പൊട്ടിയാൽ വായിലൂടെയും മൂക്കിലൂടെയും രക്തം വരും. വലിയ പരിക്കുകളിൽ രക്തനഷ്ടം കൊണ്ടുതന്നെ പലപ്പോഴും മുറിവുപററിയവൻ മരിക്കുന്നു.

കമ്പനി ആശുപത്രിയുടെ മുമ്പിൽ ഒരു ചെറിയ തോട്ടമുണ്ട്. ഇന്നു രാവിലെ മാലി കാണിച്ചുതന്ന പൂക്കളെല്ലാം അവിടെ മുമ്പിൽത്തന്നെ പല തടങ്ങളിൽ കണ്ടു. ഞാൻ അവയുടെ പേരുകൾ ഓർക്കുവാൻ ശ്രമിച്ചു. വേണ്ടെന്നുവച്ചു.

ഡോക്ടറുടെ പരിശോധനമുറി മുമ്പിൽ. പിന്നിൽ ഇരുപതു ബെഡ്ഡുകളുള്ള വാർഡ്. അതു ഞാൻ കണ്ടിട്ടില്ല. പരിശോധനമുറിയിലും ക്ലിനിക്കിലുമായി കഴിഞ്ഞുപോന്നു എന്റെ ഇവിടത്തെ ഇടപാടുകൾ. ഞാൻ പരിശോധനമുറിയുടെ വശത്തെ വെയിററിങ് റൂമിൽ കയറി നേരെ കസേരയിൽ താണു. മണി നാലാകാൻ ഇനിയും സമയമുണ്ട്.

ഇവിടെ ഇങ്ങനെ കാത്തിരിക്കുമ്പോൾ ഓരോ തവണയും എന്റെ ശ്രദ്ധ ആകർഷിക്കുക മുറിയുടെ മൂലയിൽ വച്ചിട്ടുള്ള ഒരു ആധുനികശില്പമാണ്. ഇരുമ്പിന്റെ ഫ്ളാററും തകിടും കമ്പിയും ആങ്കിളുമെല്ലാം വെൽഡ്ചെയ്ത് ഉണ്ടാക്കിയ ഒന്ന്. എന്തിനാണ് അതിന്റെ ശില്പി അതു് അങ്ങനെ ഉണ്ടാക്കിയതെന്ന് ഞാൻ അദ്ഭുതപ്പെടും. പണ്ടാണ് മനുഷ്യർ ഇങ്ങനെയൊക്കെ ചെയ്യാറ്. കല്ലിനെ, മരത്തെ, ലോഹത്തെപ്പോലും ഉരുക്കിയടിച്ചു യോജിപ്പിച്ച് രൂപപ്പെടുത്തിയെടുക്കും. ഇന്ന് അങ്ങനെ വിഷമമുള്ള മാർഗ്ഗങ്ങൾ ആരു സ്വീകരിക്കും? എല്ലാററിനേയും എല്ലാററിനേയും പൊടിച്ച്, ഉരുക്കി, ദ്രാവകമാക്കി മോൾഡുകളിൽ ഒഴിച്ച് കാസ്റ്റ് ചെയ്യുകയാണ് ഇന്നത്തെ രീതി. എളുപ്പം ആർക്കുംചെയ്യാം. ഒരേ ആകൃതിയിൽ തീരെ വ്യത്യാസമില്ലാതെ എത്രയെണ്ണം വേണമെങ്കിലും ഉണ്ടാക്കാം. അല്ലെങ്കിൽ ആ വെറും വിഷമത്തോടുള്ള താല്പര്യമൊന്നുകൊണ്ടുമാത്രമായിരിക്കുമോ ആ മനുഷ്യൻ ഇതു ചെയ്തത്? എനിക്കു മനസ്സിലായില്ല. മനസ്സിലാകായ്ക എന്ന ഒന്ന് അവിടെ എല്ലാററിലും അലിഞ്ഞു കിടന്നു. ജനലിൽക്കൂടി പുറത്തെ തോട്ടവും അതിലെ പേരറിയാത്ത പൂക്കളുടെ മനസ്സിലാകുന്ന സൗന്ദര്യവും ഞാൻ നോക്കിയിരുന്നു. അവയുടെ സൗന്ദര്യം എന്നെ എന്തിനോ വ്യാകുലനാക്കി.

അങ്ങനെ എത്ര നേരം ഞാൻ ഇരുന്നു കാണും? മയങ്ങിപ്പോയെന്നു തോന്നുന്നു. ഡോക്ടറുടെ 'ഹലോ!' എന്ന ശബ്ദമാണ് എന്നെ ആ അജ്ഞതയുടെ മയക്കത്തിൽനിന്ന് ഉണർത്തിയത്. "ക്ഷമിക്കണം. ഒരു രോഗിയുടെ അവസ്ഥ ഇത്തിരി ആശങ്കാജനകമാണ്," അയാൾ പറഞ്ഞു; "ഞാൻ ഒരു പതിനഞ്ചുമിനിട്ടിനകത്തുവരാം. ഇതാ, ഇതെല്ലാം നോക്കിക്കൊള്ളൂ." ഷെൽഫിൽനിന്ന് കുറെ ചിത്രമാസികകൾ അയാൾ എടുത്ത് എനിക്കുതന്നു. "അല്ലെങ്കിൽ വിശ്രമിക്കണമെങ്കിൽ, ഇതാ ഇങ്ങോട്ടുപോരൂ. എന്റെ മുറിയിലേക്ക്. ഇവിടെ ഒരു ഈസിചെയററുണ്ട്."

"സാരമില്ല ഡോക്ടർ. ഈ ചൂടാണ്," ഞാൻ പറഞ്ഞു: "വല്ലാത്തൊരു കാലാവസ്ഥ, മനുഷ്യനെ തളർത്തുന്നു."

അയാൾ അതു ശ്രദ്ധിച്ചില്ല. ചിത്രമാസികകളോടുകൂടി അയാൾ എന്നെ കൈപിടിച്ച് അയാളുടെ മുറിയിലേക്കു കൊണ്ടുപോയി.

ഡോക്ടറുടെ ഈസിചെയറിലിരുന്നു ഞാൻ മാസികകളുടെ പേജുകൾ മറിച്ചു. കട്ടിയുള്ള ആർട്ട്പേപ്പറിൽ, കണ്ണുകളിൽ ഇത്തിരിപോലും ഉരസലുണ്ടാക്കാത്ത ഭംഗിയായ വർണ്ണങ്ങളിൽ പ്രിന്റ് ചെയ്ത ചിത്രങ്ങൾ. ഉയരത്തിന്റെ നീലനിറം താവിയ സ്കൈ സ്ക്രേപ്പറുകൾ. വിശാലത തോന്നിക്കുന്ന ടെലിവിഷൻ സെററുകൾ. ടൂത്ത് പേസ്റ്റ്, സിഗററ്, മാർട്ടിനി, ചിരിക്കുന്ന മുഖങ്ങൾ, വികസിച്ച കണ്ണുകൾ, സംഗീതം, ആഹ്ലാദം, വിജയം...പതിനഞ്ചു മിനിട്ടുകൾ.

ഡോക്ടർ വന്നില്ല. ഈ പതിനഞ്ചു മിനിട്ടുകൾക്കുള്ളിൽ ആ രോഗി മരിച്ചുകാണും. അഥവാ, മരിക്കാതേയും മരിക്കുമോ എന്നറിയാതേയും കിടക്കുകയായിരിക്കും ഇപ്പോഴും. ഞാൻ എഴുന്നേററ്, മാസികകൾ മടക്കിവച്ച് മുറിയിൽക്കൂടി ചുററി നടന്നു. ചുമരിൽ തൂക്കിയിട്ടിരിക്കുന്ന ഒരു ഫാർമസ്യൂട്ടിക്കൽ കമ്പനിയുടെ പടം നോക്കി. പണ്ട് വൈദ്യന്മാർ മഹർഷിമാരായിരുന്നകാലത്ത് ഒരു മഹർഷി ആശ്രമത്തിൽവച്ച് നടത്തുന്ന ശസ്ത്രക്രിയയുടെ പടം. ശിഷ്യന്മാർ രോഗിക്ക് രക്ഷപ്പെടാൻ വയ്യാത്തവിധം അയാളുടെ കൈയും കാലും തലയും അമർത്തിപ്പിടിച്ചിരിക്കുന്നു. ഞാൻ കലണ്ടർവിട്ട് പിന്നേയും നടന്നു. അവസാനം ഷെൽഫിൽനിന്ന് 'ക്ലിനിക്കൽ മെത്തേഡ്സ്' എന്ന ഒരു പുസ്തകമെടുത്ത് വീണ്ടും കസേരയിൽ വന്നിരുന്നു.

ജീവിക്കുന്ന രോഗികളെ കണ്ടും പഠിച്ചും ചികിത്സിച്ചും ലഭ്യമാകുന്ന അറിവിനെ ആധാരമാക്കിയുള്ള ചികിത്സാരീതിക്ക് ക്ലിനിക്കൽ രീതി എന്ന് പറയുന്നു. ഗ്രന്ഥകാരൻ അതിന് എക്സ്പെരിമെന്റലും അക്കാഡമിക്കും ആയ രീതികളെ അപേക്ഷിച്ചുള്ള മേന്മ വിവരിക്കുന്നു. ഓരോ രോഗത്തിനും അതിന്റെ ലക്ഷണങ്ങൾ മാത്രമല്ല, സാഹചര്യങ്ങളുമുണ്ട്. അതുകൊണ്ട് ലക്ഷണങ്ങൾ തുടക്കമോ അവസാനമോ അല്ല. എന്നാൽ ലക്ഷണങ്ങളിലാകുന്നുതാനും ഓരോ കേസിന്റെയും ചാവി. കാരണം അവ അതിന്റെ തുടക്കമായ സാഹചര്യങ്ങളിലേക്കും അവസാനമായ രോഗത്തിലേക്കും ഉള്ള വാതിലുകൾ തുറക്കുവാൻ സഹായിക്കുന്നു. അനുഭവത്തിൽ നിന്നെടുത്ത കഥകളും ഒട്ടേറെ രോഗികളുടെ ചിത്രങ്ങളുംകൊണ്ട് അയാൾ പേജുകൾ നിറച്ചിരിക്കുന്നു. വികൃതവും ബീഭത്സവുമായ മുഖങ്ങളും ശരീരങ്ങളും. മംഗോളിസമെന്നരോഗം ബാധിച്ചയാളുടെ കണ്ണുകൾ ഇരുവശത്തും മേലോട്ട് ചെരിഞ്ഞും മൂക്കും ചെവിയും പതിഞ്ഞും ചെറുതായും, നാക്ക് അററം തുറിച്ചും ഇരിക്കുന്നു. ടെററനസ് രോഗിയുടെ ഭാവം, പകുതിയടഞ്ഞ കണ്ണുകളും വീർത്ത കവിളുകളും കൂട്ടിപ്പിടിച്ച ചുണ്ടുകളുംകൊണ്ട് ഒരു രഹസ്യം നിറഞ്ഞ പുഞ്ചിരിപോലെയാണ്. ഡീ ഹൈഡ്രേഷൻ, മൈക്സോഡിമ, ഹൈപ്പർ തൈറോഡിയിസം. നിവർന്നു നില്ക്കാൻ വയ്യാതെയായിരിക്കണം ഒരാൾ വില്ലുപോലെ വളഞ്ഞ് ശരീരത്തെ പീഠത്തിൽ കുത്തിനിറുത്തിയ കൈകളിൽ താങ്ങിനിൽക്കുന്നു. അങ്ങനെ നിന്നുകൊണ്ട് അയാൾ വളരെക്കൊല്ലം ജീവിച്ചുവത്രെ. ഹോപ്കിൻ ഹോപ്കിൻസ് എന്ന ഒരു വെയിൽസുകാരൻ 1754-ൽ തന്റെ പതിനേഴാമത്തെ വയസ്സിൽ വാർദ്ധക്യവും ജരയും ബാധിച്ച് മരിച്ചുപോയി. അയാൾക്ക് മരിക്കുമ്പോൾ പന്ത്രണ്ടു റാത്തൽ മാത്രമേ തൂക്കമുണ്ടായിരുന്നുള്ളു. ജീവിതത്തിൽ ഒരിക്കലും പതിനേഴിൽക്കൂടുതൽ ഉണ്ടായിരുന്നില്ല. മരണശേഷം അയാളെ ലണ്ടനിൽ ഒരു കൗതുകവസ്തുവായി പ്രദർശിപ്പിച്ചുപോന്നു. ഹോപ്കിൻ ഹോപ്കിൻസ് ഭക്ഷിക്കാഞ്ഞിട്ടല്ല. അയാൾക്ക് വിശപ്പും ഉണ്ടായിരുന്നു. പക്ഷേ, പുറമെനിന്നുള്ള പോഷകവസ്തുക്കളൊന്നും സ്വീകരിക്കാൻ അയാളുടെ ദഹനേന്ദ്രിയങ്ങൾക്ക് കഴിഞ്ഞില്ല. കൂടുതൽ ഭക്ഷണം അയാൾക്ക് കൂടുതൽ വളർച്ചയായിത്തീർന്നില്ല. അതുകൊണ്ട് അയാൾ സ്വന്തം ശരീരത്തിനകത്ത് അടച്ചു കിടന്ന് സ്വന്തം പേശികളെ ആഹാരമാക്കി ജീവിക്കാൻ നിർബ്ബന്ധിതനായി. പാവം ഹോപ്കിൻസ്! താൻ പ്രവർത്തിക്കുന്നുവെന്നും വളരുന്നുവെന്നും വലുതാകുന്നുവെന്നും അയാൾ വിശ്വസിച്ചു. പക്ഷേ, അയാൾ അറിഞ്ഞില്ല, താൻ വളരുന്നതു തന്നെത്തന്നെ അശിച്ചുകൊണ്ടാണെന്നു. സ്വന്തം നാശത്തിൽക്കൂടിയുള്ള നിലനില്പേ തനിക്കുള്ളുവെന്ന്. പ്രവർത്തിക്കുക എന്നുവച്ചാൽ തനിക്ക് നശിക്കുക എന്നാണർത്ഥമെന്ന്. ജീവിക്കുക എന്നുവച്ചാൽ മരിക്കുക. ഹോപ്കിൻ ഹോപ്കിൻസ് മഹാസ്വാർത്ഥിയായിരുന്നു. ഡിപ്രിസിയേഷൻ മാത്രം അറിയുന്ന ഒരു മെഷീൻ. അതുകൊണ്ട് താൻ കൊട്ടാരമെന്നു കരുതി പണിയാൻ ശ്രമിച്ച തന്റെ വീട് തനിക്ക് ശവകുടീരമായി...

ഡോക്ടർ വാതിൽക്കൽ നിന്നുതന്നെ മാപ്പുചോദിച്ചുകൊണ്ടു കടന്നുവന്നു. എനിക്കെന്തെങ്കിലും അസുഖമുണ്ടായോ? ഞാൻ ഇരുന്നു മടുത്തുവോ?

"ഡോക്ടർ, പടർന്നുപിടിക്കുന്ന ഒരു മഹാമാരിയുടെ നടുവിൽ പെട്ടിരിക്കുന്ന ഒരു മനുഷ്യനെ സങ്കല്പിക്കൂ," ഞാൻ പറഞ്ഞു: "കഴിഞ്ഞുപോകുന്ന ഓരോ മണിക്കൂറും അയാൾക്ക് വിലപ്പെട്ടതാണ്, നേട്ടമാണ്. മറിച്ച് രോഗം ബാധിച്ചുകഴിഞ്ഞ ഒരുവനോ? രോഗത്തിൽ കഴിയുന്ന ഓരോ മണിക്കൂറും അവന് നഷ്ടമാകുന്നു. മടുപ്പിന്റെ ഈ ഓപ്ടിമം പോയിന്റിന്റെ ഏതുഭാഗത്താണ് ഡോക്ടർ, ഞാൻ? ദയവായി പറയൂ!"

"ഏതായിരിക്കാം ആ മഹാമാരി?" അയാൾ തന്റെ വാടിയ മുഖത്ത് ഒരു പുഞ്ചിരികൊണ്ടുവരാൻ വൃഥാവിൽ ശ്രമിച്ചുകൊണ്ട് കസേരയിൽ വന്നിരുന്നു. കൈയിലുണ്ടായിരുന്ന വലിയ ഒഞ്ഞക്കവർ മേശപ്പുറത്തുവച്ച് അതിന്മേൽ തന്റെ രണ്ടു കൈകളും ഊന്നി തലയാട്ടിക്കൊണ്ട് തുടർന്നു: "ഇല്ല, ഒരു മഹാമാരിയുടെ പ്രശ്നം തീർച്ചയായും ഇല്ല. ഉള്ളതൊക്കെ എന്തായാലും ഒററപ്പെട്ട കേസുകളാണ്."

(തുടരും)

നീണ്ടകഥ

# രാജമ്മയുടെ തത്ത

വി. ടി. ഇന്ദുചൂഡൻ

## എട്ട്

എന്തിനാണ് രാജമ്മ ഇങ്ങനെ വ്യസനിച്ചുകൊണ്ടിരിക്കുന്നത് എന്ന് അവരും അദ്ഭുതപ്പെട്ടു. മാതാപിതാക്കന്മാരെ പിരിയുന്നതുകൊണ്ടാണെന്നായിരുന്നു ഇന്നലെ വിചാരിച്ചത്. പക്ഷേ, അതല്ല കാരണമെന്ന് സുമിത്രയ്ക്ക് ഇപ്പോഴും തോന്നി. അച്ഛനമ്മമാരുടെ വീട്ടിലേക്കു കഷ്ടിച്ച് അരനാഴിക ദൂരമേയുള്ളു. എപ്പോഴും വേണമെങ്കിലും അങ്ങോട്ടുപോയി അവരെ കാണാമല്ലോ.



പെട്ടെന്ന് സുമിത്രയുടെ തലച്ചോറിൽ ഒരു ചോദ്യം ഉയർന്നുവന്നു. ഇവൾക്ക് ഈ കല്യാണം ഇഷ്ടമല്ലെന്നുണ്ടോ? വേറെ വല്ലവരേയും കല്യാണം കഴിക്കണം എന്നായിരുന്നുവോ ആഗ്രഹം? സുമിത്ര അനന്തരാമനെപ്പറ്റി ആലോചിച്ചു. ഇവർ തമ്മിൽ എന്തൊക്കെയോ സംസാരിച്ചിട്ടുള്ളതായി ചില സൂചനകൾ കുറച്ചുകാലംമുമ്പ് രാജമ്മയുടെ സംസാരത്തിൽ നിന്നുതന്നെ സുമിത്രയ്ക്കു ലഭിച്ചിരുന്നു. ഏതായാലും രണ്ടുദിവസംകൂടി കാത്തശേഷം അണ്ണനോട് വിവരങ്ങൾ പറയാമെന്ന് സുമിത്ര മനസ്സിൽ കരുതി. തല്ക്കാലം ഒന്നും മിണ്ടിയില്ല.

രംഗയ്യരുടെ മഠത്തിൽ ഒരു പുതിയ പ്രശ്നം ഉദ്ഭവിച്ചു. രംഗയ്യർ പുറത്ത് എവിടേയോ പോയിരിക്കുകയായിരുന്നു. ചിത്തി അമ്പലത്തിൽ പോയിരിക്കുന്നു. ഉമ്മറത്തു നാണാസ്വാമി ഇരിക്കുന്നുണ്ട്. അദ്ദേഹം പാർവ്വതിയെ കണ്ടപ്പോൾ വിളിച്ച് ചെല്ലപ്പെട്ടികൊണ്ടുവരാൻ പറഞ്ഞു. പാർവ്വതി ചെല്ലപ്പെട്ടി കൊണ്ടുപോയി കൊടുത്തപ്പോൾ നാണാസ്വാമി ആ സ്ത്രീയോട് ഒരു കാര്യം ചോദിക്കാനുണ്ടെന്ന് ഗൗരവത്തിൽ പറഞ്ഞു. എന്താണ് ഈ മനുഷ്യൻ ചോദിക്കാൻ പോകുന്നതെന്നുള്ള ഉൽക്കണ്ഠയോടുകൂടി പാർവ്വതി കാത്തുനിന്നു.

ഇവിടെ ഒരു നല്ല തത്തമ്മ ഉണ്ടായിരുന്നുവല്ലോ എന്ന് നാണാസ്വാമി വർത്തമാനം തുടങ്ങിയപ്പോൾ പാർവ്വതി ഒന്നു ഞെട്ടി. പാർവ്വതി എന്തിനാണ് തത്തമ്മയെ ശാരദയുടെ വീട്ടിൽ കൊണ്ടുപോയി ഒളിപ്പിച്ചത് എന്ന് നാണാസ്വാമി ചോദിച്ചു. പാർവ്വതി ആദ്യം ഒന്നു പരുങ്ങിയെങ്കിലും പെട്ടെന്ന് ഒരു ന്യായം കണ്ടുപിടിച്ചു. കല്യാണത്തിരക്കിൽ അതിനെ ആരും ഉപദ്രവിക്കണ്ടല്ലോ എന്നു കരുതി ശാരദയുടെ മഠത്തിൽ കൊണ്ടുപോയി സൂക്ഷിച്ചതാണെന്ന് പാർവ്വതി പറഞ്ഞു. അപ്പോൾ നാണാസ്വാമി പഴയ റെവന്യൂ ഇൻസ്‌പെക്ടറുടെ ഭാഷ ഉപയോഗിക്കാൻ തുടങ്ങി. തിരക്കിൽനിന്ന് തത്തമ്മയെ രക്ഷിക്കാനാണെങ്കിൽ കൂട് സഹിതമല്ലേ കൊണ്ടുപോകേണ്ടത് എന്ന് അദ്ദേഹം ചോദിച്ചു.

ഈ ചോദ്യത്തിന് പാർവ്വതിക്ക് മറുപടിയൊന്നും ഉണ്ടായിരുന്നില്ല. അവർ അമ്പരന്നുനിന്നു. താൻ എല്ലാ രഹസ്യങ്ങളും അറിഞ്ഞുവെന്നും രംഗയ്യരോട് താൻ വിവരങ്ങൾ പറയാൻ പോകുകയാണെന്നും നാണാസ്വാമി താക്കീതുചെയ്തു. ഈ കള്ളക്കടിയൻ പട്ടർ ഇതെല്ലാം അറിയാൻ എങ്ങനെ ഇടയായി എന്ന് പാർവ്വതി അദ്ഭുതപ്പെട്ടു. ശാരദ ഇതെല്ലാം ഇയാളോട് പറഞ്ഞതായിരിക്കുമോ? അങ്ങനെയാണെങ്കിൽ ശാരദ ഒരു ചതിയാണല്ലോ ചെയ്തത്!

നീമതി സാലകനന്ദ
ബ്രോസ്ഥനീ...

എന്ന് നാണാസ്വാമി അപ്പോൾ ഒരു പാട്ട് പാടാൻ തുടങ്ങുകയും പല്ലവി മാത്രം പാടി നിറുത്തി വയ്ക്കുകയുംചെയ്തു. എന്നിട്ട് "ഇത് എന്ന രാഗം തെരിയുമാ?" എന്ന് പാർവ്വതിയോട് ചോദിച്ചു. പാർവ്വതി "തെരിയാതു്" എന്നു പറഞ്ഞു.

"ഇതു് താൻ ആനന്ദഭൈരവി" എന്ന് നാണാസ്വാമി ശാരദയെ സംഗീതശാസ്ത്രം പഠിപ്പിക്കാൻ തുടങ്ങി. "ഉള്ളെ വേലൈ ഇരുക്കു, പോയ്‌വരട്ടുമാ?" എന്ന് പറഞ്ഞുകൊണ്ട് പാർവ്വതി യാത്ര പറഞ്ഞപ്പോൾ നാണാസ്വാമി എഴുന്നേറ്റ് തടഞ്ഞുനിറുത്തി. തത്തയുടെ കാര്യം രംഗയ്യരെ അറിയിക്കട്ടെ എന്നുള്ള ചോദ്യത്തിന് മറുപടിയൊന്നും പറഞ്ഞില്ലല്ലോ എന്ന് നാണാസ്വാമി പാർവ്വതിയെ ഓർമ്മപ്പെടുത്തി.

അപ്പോഴേക്കും അമ്പലത്തിൽ പോയിരുന്ന ചിത്തി തിരിച്ചുവന്നു. പാർവ്വതി ചിത്തിയെ അകത്തേക്ക് മാടിവിളിച്ചുകൊണ്ട് പോയി. നാണാസ്വാമിയുടെ ഭീഷണിയെപ്പറ്റി ധരിപ്പിച്ചു. നാണാസ്വാമിക്ക് ഇരുപത്തിയഞ്ച് ഉറുപ്പിക കൊടുക്കാൻ രണ്ടുപേരുംകൂടി നിശ്ചയിക്കുകയും പാർവ്വതി അയാൾക്ക് പണം കൊണ്ടുപോയി കൊടുക്കുകയും ചെയ്തു. നാണാസ്വാമി ഒരു പച്ചച്ചിരിയോടുകൂടി ഉറുപ്പിക വാങ്ങി തന്റെ മുഷിഞ്ഞ ഷർട്ടിന്റെ പോക്കറ്റിൽ ഇട്ടശേഷം പുറത്തേക്കിറങ്ങി.

പഞ്ചായത്ത് നിരത്തിൽക്കൂടി നടന്ന് ഒരു വീടിന്റെ പടിക്കൽ എത്തിയപ്പോൾ പടികടന്ന് ഒരാൾ കൈയിൽ ഒരു സഞ്ചി തൂക്കിപ്പിടിച്ചുകൊണ്ട് പുറത്തേക്ക് വരുന്നത് കണ്ടു. അടുത്തുവന്നപ്പോൾ അത് ഗോപാലപ്പണിക്കർ ആണെന്ന് മനസ്സിലായി. ഏതാണ്ട് അറുപതു വയസ്സായ പണിക്കർ നാണാസ്വാമിയെ കണ്ടപ്പോൾ പിൻതിരിഞ്ഞു വീട്ടിലേക്കുതന്നെ നടന്നു.

നാണാസ്വാമി പണിക്കരെ തിരിച്ചുവിളിച്ചു: "ഹേ, പണിക്കരേ!" പണിക്കർ തിരിഞ്ഞുനിന്നപ്പോൾ എവിടേക്കാണ് അയാൾ പുറപ്പെട്ടതെന്ന് നാണാസ്വാമി അന്വേഷിച്ചു. രാത്രിവണ്ടിക്ക് കോഴിക്കോട്ടുവരെ പോകാൻ പുറപ്പെട്ടതായിരുന്നു എന്ന് പണിക്കർ വിശദീകരിച്ചു. ഒരു സാധനം എടുക്കാൻ മറന്നുപോയി എന്ന് കൂട്ടിച്ചേർത്തുകൊണ്ട് പണിക്കർ വീട്ടിലേക്ക് തിരക്കുപിടിച്ച് ഓടിപ്പോയി. പണിക്കർ പറഞ്ഞത് കളവാണെന്ന് നാണാസ്വാമിക്ക് അറിയാമായിരുന്നു. അയാൾ വീട്ടിലേക്കുതന്നെ തിരിച്ചുപോയത് ഏതെങ്കിലും സാധനം എടുക്കാൻ മറന്നതുകൊണ്ടൊന്നുമല്ല. നാണാസ്വാമി വിചാരിച്ചു. യാത്രപുറപ്പെട്ടപ്പോൾ നാണാസ്വാമിയെ ശകുനം കണ്ടതു് കാരണമായിരിക്കണം പണിക്കർ തിരിച്ചുപോയത്. "ഒറ്റപ്പട്ടരെ" ശകുനം കണ്ടാൽ ചീത്തയാണെന്നാണല്ലോ ജനവിശ്വാസം.

പണം ആവശ്യമുള്ളപ്പോൾ പട്ടരുടെ സഹായം വേണം. പക്ഷേ, പട്ടരെ ശകുനം കാണുന്നത് ചീത്തയാണെന്ന് പറയാൻ മടിയില്ലതാനും! ഇവറ്റയെ വെടിവച്ചു കൊല്ലുകയാണ് വേണ്ടത്, നാണാസ്വാമി ആത്മഗതമായി പിറുപിറുത്തു. ഈ ഗോപാലപ്പണിക്കരെത്തന്നെ താൻ രണ്ടുകൊല്ലം മുമ്പ് സഹായിച്ചത് നാണാസ്വാമിക്ക് ഓർമ്മവന്നു. ഇയാൾ രംഗയ്യരുടെ കൈയിൽനിന്ന് അയ്യായിരം ഉറുപ്പിക കടംവാങ്ങി തിരിച്ചുകൊടുക്കാൻ കഴിയാതെ വരികയും രംഗയ്യർ കോടതിവിധി സമ്പാദിച്ച് ഇയാളുടെ പീടിക ജപ്തി നടത്താൻ ചെല്ലുകയും ചെയ്തപ്പോൾ നാണാസ്വാമി ഇടപെട്ട് ഒത്തുതീർപ്പുണ്ടാക്കിക്കൊടുത്തു. അന്ന് താൻ ഇടപെട്ടില്ലായിരുന്നുവെങ്കിൽ പണിക്കരുടെ പീടിക പൂട്ടുമായിരുന്നുവെന്ന് നാണാസ്വാമി സ്മരിച്ചു. തന്നെ ശകുനം കാണുന്നത് അവന് ഇപ്പോൾ ചീത്തയാണത്രെ! മനുഷ്യൻ എന്നാൽ ഒരു നീചനായ ജന്തുവാണെന്നു നാണാസ്വാമിക്ക് എപ്പോഴും തോന്നിയിട്ടുള്ളതാണ്.



പാലക്കാട്ടേക്ക് പോയതിന്റെ പിറ്റേന്നാൾ ഉച്ചയായപ്പോഴേക്കും പിച്ചു അയ്യർ തിരിച്ചെത്തി. അദ്ദേഹം ഉമ്മറത്തെ കോലായിൽ ഇരുന്നുകൊണ്ട് ശാരദയോട് കുറച്ചു കാപ്പി ഉണ്ടാക്കിക്കൊണ്ടുവരാൻ നിർദ്ദേശിച്ചു. ശാരദ ഭർത്താവിന്റെ മുഖത്തേക്കു നോക്കുകപോലും ചെയ്യാതെ അടുക്കളയിലേക്കു പോയി. മിനിയാന്നു രാവിലെ അദ്ദേഹം അവളെ 'കപിഗോത്രം' എന്നു വിളിച്ചതിന്റെ ദേഷ്യം മാറിയിട്ടില്ലായിരുന്നു. കുട്ടികളുടെ മുമ്പിൽവച്ച് അച്ഛൻ അമ്മയോട് ഇങ്ങനെയൊന്നും പറയരുതായിരുന്നു. ഈ സംഭവത്തിന്റെ രോഷത്തിനു പുറമേ ഇന്നലെ തത്തമ്മയെ നഷ്ടപ്പെട്ടതിന്റെ മനഃക്ലേശവും കൂടിയായപ്പോൾ ശാരദയുടെ മുഖത്ത് ഇരുട്ട് വ്യാപിച്ചതുപോലെ തോന്നി.

പതിനഞ്ചുമിനിറ്റു കഴിഞ്ഞ് ശാരദ ഒരു പിച്ചള ലോട്ടയിൽ ഭർത്താവിന് കാപ്പി കൊണ്ടുവന്നു കൊടുക്കുകയും ഒന്നും മിണ്ടാതെ തിരിഞ്ഞു നടക്കുകയും ചെയ്തപ്പോൾ പിച്ചുഅയ്യർ ഭാര്യയെ വിളിച്ചു. എന്തെങ്കിലും സൂത്രംപറഞ്ഞ് അവളുടെ ദേഷ്യം മാറ്റണമെന്ന്, പിച്ചുഅയ്യർ വഴിക്കുവച്ചുതന്നെ വിചാരിച്ചിരുന്നു ഇല്ലെങ്കിൽ മഠത്തിൽ കിടന്നു പൊറുക്കാൻ കഴിയില്ല.

കപിഗോത്രം എന്ന് വിളിച്ചതിനെപ്പറ്റി പിച്ചുഅയ്യർ ഇപ്പോൾ ഒരു വിശദീകരണം കൊടുത്തു. കപി എന്ന പേരായ ഒരു മഹർഷി ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ ഗോത്രമാണ് കപിഗോത്രം എന്ന് സ്കന്ധപുരാണം ഉദ്ധരിച്ചുകൊണ്ട് അദ്ദേഹം ഒരു പ്രസംഗംചെയ്തു. മണ്ഡൂകം എന്ന ഒരു മഹർഷിയെ കേട്ടിട്ടില്ലേ? അദ്ദേഹം എഴുതിയ മാണ്ഡൂക്യോപനിഷത്തിനെപ്പറ്റി കേട്ടിട്ടില്ലേ? അതുപോലെ ഒരു മഹർഷിയായിരുന്നു കപി. കപിഗോത്രം എന്നാൽ കൗശലക്കാരൻ എന്നാണ് അർത്ഥം. പിച്ചു അയ്യർ വിശദീകരിച്ചു.

കപി എന്നാൽ ഒരു മഹർഷിയുടെ പേരാണെന്നും കപിഗോത്രം എന്നാൽ കൗശലക്കാരൻ എന്ന അർത്ഥമാണെന്നും ഉള്ള ഭർത്താവിന്റെ വിശദീകരണം കേട്ടപ്പോൾ ശാരദയ്ക്ക് കുറച്ചു സമാധാനമായി. അവർ ചെറുതായി പുഞ്ചിരിതൂകി. അതോടുകൂടി പിച്ചുഅയ്യരുടെ മനസ്സിൽ അല്പം ശാന്തത വന്നു. ഇനി ധൈര്യമായി മഠത്തിനുള്ളിൽ പ്രവേശിക്കാം.

(തുടരും)

# കഥ ഇതുവരെ

കൊല്ലിനും കൊലയ്ക്കും അവകാശമുള്ള അധികാരികളുടെ തറവാടായിരുന്നു, രാവുണ്ണിമേനോൻെറതു്. തെക്കേക്കുന്നത്തു തറവാട്ട്. പക്ഷേ, ഗോപാലമേനോൻെറ കാലമായപ്പോൾ ആ തറവാട്ട് തകർന്നു. പരമുവായിരുന്നു, ഗോപാലമേനോൻെറ റിക്ഷാക്കാരൻ. കാലത്തിൻെറ തിരക്കഴിയിൽ വീണ പരമു ഒരു കൊലപാതകിയായി. പന്ത്രണ്ടു കൊല്ലത്തെ ജയിൽവാസത്തിനുശേഷം പരമു നാട്ടിലെത്തിയപ്പോൾ എല്ലാം മാറിക്കഴിഞ്ഞിരുന്നു.

തറവാട്ടിലിപ്പോൾ ശാരദാമ്മയും മുത്തശ്ശിയും മാത്രം. ചുമതലയേറ്റുക്കേണ്ട ഓപ്പമാർ രണ്ടും പതിനാറുണ്ണികൾ എന്ന പേരുവാങ്ങി നാടാകെ സദ്യതേടി നടക്കുന്നു. പൊരിഞ്ഞ വയർ താങ്ങാനാവാതെ ശാരദ കുഞ്ഞുകുട്ടിത്തമ്പുരാൻെറ കോവിലകത്തു് പണിക്കുകൂടി. പാചകക്കാരൻ വൈത്തിപ്പട്ടർ തെക്കേക്കുന്നത്തെ ശാരദാമ്മയ്ക്കു് സംബന്ധം തുടങ്ങി. അതോടെ ശാരദ അടിച്ചുതളി നിറുത്തി. ജ്വലിക്കുന്ന തീനാളംപോലെ കുഞ്ഞുകുട്ടിത്തമ്പുരാൻ വൈത്തിപ്പട്ടരുടെ മനസ്സിൽ കടന്നുകൂടിയതും ആയിടെയാണ്. തെക്കേക്കുന്നത്തു തറവാട്ടുവക വസ്തുക്കൾ പാട്ടക്കാരിൽനിന്നും വീണ്ടെടുക്കാനുള്ള ശ്രമങ്ങളും വൈത്തിപ്പട്ടർ തുടങ്ങി.

കോവിലകത്തിൻെറ പിൻബലംകൊണ്ട് പാട്ടക്കാരെല്ലാം വരുതിക്കു വന്നു. തെക്കേക്കുന്നത്തു് വീണ്ടും ലക്ഷ്മിയുടെ വിളയാട്ടം. ശാരദയ്ക്കു മൂന്നു കുട്ടികളായി, സരസ്വതി, സാവിത്രി എന്നീ ഇരട്ടകളും ഇളയ കേശവനും. മുത്തശ്ശി മരിച്ചു. വൈത്തിപ്പട്ടർ കോവിലകത്തെ ചേവുകം നിറുത്തിയെങ്കിലും കുഞ്ഞുകുട്ടിത്തമ്പുരാനെ കാണാതെവയ്യ. തമ്പുരാൻെറ അനുഗ്രഹംകൊണ്ടുതന്നെ, തെക്കേക്കുന്നത്തെ കുട്ടികൾക്കു പഠിക്കാൻ വൈദ്യനാഥയ്യർ എന്ന വൈത്തിമാനേജരായി. ഹിഡുംബവനം ദേശത്തു് ആദ്യത്തെ പ്രൈമറിസ്കൂളും ഉയർന്നു.

നാലാംക്ലാസ്സ് പാസ്സായതോടെ സരസ്വതിയുടെയും സാവിത്രിയുടെയും പഠിത്തം നിന്നു. ശ്രീദേവിത്തമ്പുരാൻെറയും രമാദേവിത്തമ്പുരാൻെറയും കൂട്ടുകാരനായി കോവിലകത്തു താമസിച്ചു പഠിച്ചു് കേശവൻ തേഡ്ഫോം പരീക്ഷ ഒന്നാംക്ലാസിൽ പാസ്സായി. അതോടെ പഠിത്തം നിറുത്തി, വീട്ടുകാര്യങ്ങളിൽ ശ്രദ്ധിക്കാൻ കേശവനെ വൈത്തി നിയോഗിച്ചു. എട്ടുവർഷം കഴിഞ്ഞു് വൈത്തി ഊർദ്ധ്വൻ വലിച്ചപ്പോൾ കുടുംബമാരം പേറാനുള്ള കരുത്തു് കേശവമേനോൻ നേടിക്കഴിഞ്ഞു.

ശ്രീദേവിത്തമ്പുരാനും രമാദേവിത്തമ്പുരാനും കൂട്ടിരിപ്പിനു് നമ്പൂരിമാരുണ്ടെങ്കിലും അവരുടെ കിടപ്പറവാതിൽ എന്നും കേശവമേനോനുവേണ്ടി തുറന്നു കിടന്നു.

തുടർന്നു വായിക്കുക!

## നോവൽ പത്ത്

### എം. എം. മേനോൻ

“അപ്പാ, ഇങ്ങനൊരാള് ജീവിച്ചിരിപ്പുണ്ടോ?”

ആദ്യം കണ്ടതു് കുഞ്ഞുകുട്ടിത്തമ്പുരാൻ.

കേശവമേനോൻ ജാള്യതയോടെ ചിരിച്ചു. രണ്ടാംമുണ്ടെടുത്തു അരയിൽ കെട്ടി തലചൊറിഞ്ഞു നിന്നു.

“വൈത്തീടെ സ്വഭാവം തന്നെ,” തമ്പുരാൻ പറഞ്ഞു. “കൊയ്ത്തും മെതീം തൊടങ്ങ്യാ പിന്നെ മഷീട്ടു നോക്ക്യാ കാണില്യ.”

മിണ്ടാതെ നിൽക്കുന്നതു കണ്ട് തമ്പുരാൻ തുടർന്നു;

“അങ്ങനതന്ന്യാട്ടോ വേണ്ടതു്. നാളത്തെക്കുറിച്ചു് ഓർമ്മവേണേ.”

ക്ഷമാപണത്തിനോ സംഭാഷണത്തിനോ മുതിർന്നില്ല. സംസാരം തുടങ്ങിയാൽ തമ്പുരാൻ നിറുത്തുന്നതു് ഒരുനേരത്തു് ശ്രീദേവിത്തമ്പുരാനേയും രമാദേവിത്തമ്പുരാനേയും കാണാനുള്ള അക്ഷമ. അവരുടെ പരിഭവം മാററാനുള്ള തിടുക്കം.

“ആട്ടെ, അപ്പുറത്തേക്കു് പോയ്‌വരാ!”

തമ്പുരാൻ അനുമതി നൽകി.

ആദ്യം ചെന്നതു് ശ്രീദേവിത്തമ്പുരാൻെറ മുറിയുടെ വാതുക്കൽ. വാതിൽ അകത്തുനിന്നു സാക്ഷയിട്ടിരിക്കുന്നു. കുഞ്ഞുകുട്ടിത്തമ്പുരാനുമായി സംസാരിച്ചുനിൽക്കുന്നതു കണ്ടിട്ടുണ്ടാവും. പ്രതിഷേധപ്രകടനം. കേശവമേനോൻ ശബ്ദമുണ്ടാക്കാതെ ചിരിച്ചു. അല്പനേരം കാത്തുനിന്നതിനുശേഷം മെല്ലെ കതകിൽ മുട്ടി. പ്രതികരണമൊന്നും കാണാതായപ്പോൾ, ശക്തിയായി. പക്ഷേ കതകു് അടഞ്ഞുതന്നെ കിടന്നു.

കതകു തുറന്നതു് ഏറെനേരം കഴിഞ്ഞ്. ഇനി പരിഭവം എൻെറ വക. കേശവമേനോൻ മുഖം കനപ്പിച്ചുനിന്നു. കാണാമല്ലോ.

കണ്ടപ്പോൾ വിറഞ്ഞുകയറി. ഇറങ്ങിവന്നതു് വില്ലുക്കാരൻ രാമൻനായർ. കരണക്കുററിക്കു് ഒന്നു കൊടുക്കാൻ തോന്നി. അവിടെ വീഴണം. പക്ഷേ ഒന്നും ചെയ്തില്ല. അയാളെ എന്തിനു പറയണം? വിളിച്ചുകയററിയാൽ കയറാത്തവരായി ആരുണ്ടു്?

കുനിഞ്ഞ ശിരസ്സുമായി രാമൻനായർ നടന്നകന്നപ്പോൾ തീപ്പൊരി പാറുന്ന കണ്ണുകളുമായി അകത്തു കടന്നു. ശരീരം പൂക്കുല പോലെ വിറയ്ക്കുന്നുണ്ടായിരുന്നു. സ്വന്തം ശരീരത്തിൻെറ ചൂടിൽ സ്വയം വെന്തെരിയുമെന്നു തോന്നി. ഹൃദയമിടിപ്പിൻെറ ശബ്ദംകേട്ടു ഞെട്ടി. ശ്വാസോച്ഛ്വാസത്തിൻെറ ഗതിവേഗം കൂടി.

ശ്രീദേവിത്തമ്പുരാൻ കിടക്കവിട്ടെഴുന്നേററിരുന്നു.

അഴിഞ്ഞുലഞ്ഞ തലമുടി. സ്ഥാനം തെററിയ വസ്ത്രങ്ങൾ. ഇമപൂട്ടാതുള്ള നോട്ടം.

ആ കണ്ണുകളിൽ ഉറഞ്ഞുകൂടിയ വികാരമെന്തെന്നു് ഗ്രഹിക്കാൻ പ്രയാസം. കുസലൊന്നും കണ്ടില്ല. കൈയോടെ പിടികൂടിയതിലുള്ള ജാള്യതയില്ല. സംഭ്രമമില്ല. കോപത്തിൻെറയും വൈരാഗ്യത്തിൻെറയും ലാഞ്ഛനയില്ല.

വാചാലമായ മൗനം. ഇത്രനാൾ എവിടെയായിരുന്നു എന്ന ചോദ്യം ആ കണ്ണുകളിൽ. ഈ ജയിലറയിലെ വീർപ്പുമുട്ടൽ കേശുവിനറിയില്ലേ? നിറഭേദമില്ലാത്ത രാപ്പകലുകൾ. ജീർണ്ണതയുടെ ഗന്ധം ശ്വസിച്ചു് മരവിച്ചുപോയ മനസ്സ്. ഈ ഹോമം, ഈ ആത്മപീഡനം, ആർക്കുവേണ്ടി എന്നു രൂപമില്ല. എന്തിനുവേണ്ടി എന്നു രൂപമില്ല. കളിമൺ പ്രതിമകളല്ലാത്തതുകൊണ്ട് ഞങ്ങളുടെ മനസ്സുകൾ സാത്താൻെറ പണിപ്പുര. ഞങ്ങൾ പാപം ചെയ്യുന്നുണ്ടെങ്കിൽ അതു് കുററബോധമില്ലാതെ.

നിങ്ങൾക്കു്, പുരുഷന്മാർക്കു്, സ്ത്രീ വെറും ശയ്യോപകരണം. നിങ്ങൾക്കു വേണ്ടതു നെല്ലും തേങ്ങയും. വെടിപറയൽ, അക്ഷരശ്ലോകം ചൊല്ലൽ, കഥകളി കാണൽ. ഇതെല്ലാം കഴിഞ്ഞു്, മരുമക്കളെ സംരക്ഷിച്ചു് ബാക്കി സമയമുണ്ടെങ്കിൽ, ചെറിയൊരു സംബന്ധം.



പക്ഷേ കേശു, വില്ലുക്കാരൻ രാമൻ ഈ മുറിയിൽവന്നതു വെറുമൊരു ഉപകരണമായി. എൻെറ വൈരസ്യം മാററാൻ. ആരോടോ, എന്തിനോടോ, എനിക്കു തോന്നിയ പകതീർക്കാൻ. അയാളോട് എനിക്കു മമതയില്ല. എന്നെ സംബന്ധിച്ചിടത്തോളം അയാൾക്കൊരു മുഖമില്ല. ഇനി ഒരിക്കൽ അയാളെ ഓർമ്മിക്കുമോ എന്നും രൂപമില്ല.

വെട്ടുന്ന പോത്തിനു് വേദാന്തം ദഹിക്കാത്തതാണ്. അടിവച്ചടിവച്ചു് കേശവമേനോൻ മുന്നോട്ടുനടന്നടുത്തു. പല്ലുകടിച്ചുപിടിച്ചു്, ദഹിപ്പിക്കുന്ന കണ്ണുകളുമായി.

അല്പദിവസം നിനക്കു് ക്ഷമിച്ചിരിക്കാൻ കഴിഞ്ഞില്ല. അല്ലേ? പുരുഷൻെറ ചൂടറിയാതെ നിനക്കു് ഉറങ്ങാൻവയ്യ, അല്ലേ? തിന്നുകൊഴുത്തു മദംപെരുകി... വഴിയെപോകുന്നവർക്കു് വാതിൽതുറന്നു കൊടുത്തു്...

സംഹാരരുദ്രനെപ്പോലെ അയാൾ നടന്നടുക്കുന്നതു കണ്ടിട്ടും ശ്രീദേവിത്തമ്പുരാൻ അനങ്ങാതെ നിന്നു. ചലനമററ്. പ്രതിമകണക്കു്. അയാളുടെ മുഖത്തു തന്നെ ദൃഷ്ടിതറച്ചു്. എന്താണ് ഭാവമെന്ന ചോദ്യവുമായി.

എനിക്കുള്ള അധികാരം എന്തെന്നായിരിക്കും? കൂട്ടിരിക്കുന്ന നമ്പൂതിരിയേക്കാൾ അവകാശമെന്തെന്നായിരിക്കും?

കേശവമേനോൻെറ ചുണ്ടുകളിൽ വികൃതമായ ഒരു മന്ദഹാസം വിടർന്നു. ഒട്ടും സംശയിച്ചില്ല. കൈവലിച്ചു് ഒരടി. കരണത്തു്. എന്നിട്ട്, ഒരക്ഷരം ഉരിയാടാതെ, ഇറങ്ങി ഒരു നടപ്പ്.

നേരെ അടുക്കള വാതുക്കലേക്കു ചെന്നു. സുബ്ബരായൻ എമ്പ്രാന്തിരിയുടെ കൈയിൽനിന്ന് രണ്ടുമൊന്തു പച്ചവെള്ളം വാങ്ങി വലിച്ചുകുടിച്ചു.

“എന്താ കേശു ഇത്ര വല്യൊരു ദാഹം?”

എമ്പ്രാന്തിരിയുടെ ചോദ്യത്തിനു് മറുപടി പറഞ്ഞില്ല. നിന്നിടത്തുതന്നെ കുന്തക്കാലിൽ ഇരുന്നു, ചുമരിലേക്കു ചാരി. വല്ലാത്ത തളർച്ച. കണ്ണും തലയും ചുററുന്നു.

എന്താണു സംഭവിച്ചതു്? ആരെയാണു തല്ലിയതു്? എന്തായിരുന്നു പ്രകോപനം?

തലയ്ക്കു് വല്ലാത്ത ഭാരം. കണ്ണുകൾ താനെ അടഞ്ഞു.

അല്പസമയം മയങ്ങിപ്പോയിരിക്കണം. ഉണർന്നപ്പോൾ ആരുമില്ല സമീപം.

മെല്ലെ എഴുന്നേററു, ചുമരുപിടിച്ചു്. അനേകനാൾ പനിപിടിച്ചു കിടന്നതുപോലുള്ള ക്ഷീണം.

സാവധാനം നടന്നു് കുഞ്ഞുകുട്ടിത്തമ്പുരാൻെറ മുമ്പിലെത്തി.

“ഞാൻ നിരീച്ചു കേശു പോയീന്നു്” തമ്പുരാൻ പറഞ്ഞു, “എന്താ, നല്ല സുഖല്യാന്നുണ്ടോ?”

പതിഞ്ഞ സ്വരത്തിൽ കേശവമേനോൻ അറിയിച്ചു:

“ഒരു കാര്യം ഉണർത്തിക്കാനുണ്ടായിരുന്നു.”

ഈ പ്രകൃതം കേശുവിനു് ചേരാത്തതു്. എന്തോ പന്തികേടുണ്ടെന്നു് തമ്പുരാനു തോന്നി.

“ആയ്ക്കോട്ടെ,” തമ്പുരാൻ കല്പിച്ചു. “പറഞ്ഞോളൂ.”

“അടിയനു് ഒരു ജോലി തിരക്കിത്തരണം,” കേശവമേനോൻ ഉണർത്തിച്ചു. “തമ്പുരാൻ നിരീച്ചാ വെഷമൊണ്ടാവില്യ.”

“അത്രേള്ളോ?” തമ്പുരാനു് ചിരിവന്നു. “ജോലി വേണംന്നു് ഇപ്പൊ തോന്നാനെന്താ കാരണം?”

“കരിക്കാടിക്കുള്ള വഹയ്ക്കു്,” കേശവമേനോൻ വിനീതനായി അറിയിച്ചു.

“നല്ല ഫലിതം” തമ്പുരാനു് പൊട്ടിച്ചിരിക്കാതിരിക്കാൻ കഴിഞ്ഞില്ല. “കേശു ഇത്ര വല്യ ഫലിതക്കാരനാണെന്നു് ഇന്നാട്ടോ നമ്മള് മനസ്സിലാക്കുന്നതു്.”

ചിരിച്ചു വശംകെട്ടു. തമ്പുരാൻെറ മുഖത്തെ മാംസപേശികൾ വലിഞ്ഞുമുറുകി. വാരിഎല്ലുകളും വയറും തുള്ളിക്കളിച്ചു. കണ്ണുകളിൽ ജലം പെരുകി.

“എന്നാലും എൻെറ കേശു!” കണ്ണുതുടച്ചുകൊണ്ട് തമ്പുരാൻ പറഞ്ഞു: “തലമുറകൾക്കു് തിന്നാനുള്ള വഹേണ്ടാക്കീട്ടാണല്ലൊ വൈത്തി പോയതു്.”

കേശവമേനോൻെറ മുഖം മങ്ങി.

“കേശു വെഷമിക്കണ്ട,” തമ്പുരാൻ ആശ്വസിപ്പിച്ചു. “ആട്ടെ; കളത്തിൽ തരാക്ക്യാലോ? എന്താ?”

“തിരുവുള്ളംപോലെ.”

“അല്ലെങ്കിൽ തൽക്കാലം വലിയമ്മത്തമ്പുരാൻ കോലൃത്താവട്ടെ. പിന്നെ വേണെങ്കിൽ അവിടുന്നു് കളത്തിലേക്കു ചാടാം.”

സമ്മതിച്ചു.

നല്ലൊരു മുഹൂർത്തം നോക്കി തെക്കേക്കുന്നത്തെ കേശവമേനോൻ വി. ടി. കെ. എസ്റ്റേററിൽ ജോലിയിൽ പ്രവേശിച്ചു.

മാസം മൂന്നു കഴിഞ്ഞപ്പോൾ കളത്തിൽ,

സമർത്ഥൻ. സത്യസന്ധൻ. മേലധികാരികൾക്കുവരെ കേശവമേനോനെ ഭയമായിരുന്നു.

മഹാരാജാവ് തിരുമനസ്സിലെ നിത്യനിദാനച്ചെലവുകൾ നോക്കി നടത്തുന്നതു് കളം. അവിടെ എന്തും സുലഭം. അടിമുടി മോഷണക്കാർ. കമ്പളങ്ങാക്കഷണം മുതൽ പാക്കുകണക്കിനു് അരിവരെ. കാട്ടിലെ മരം. തേവരുടെ ആന. വലിയെടാ വലി.

സള്ളിക്കളവുകാരെ വെറുതെ വിട്ടു. പക്ഷേ, അവരുടെ കളവുകൾ അറിയുന്നുണ്ടെന്നു് അവരെ മനസ്സിലാക്കി. എമ്പ്രാൻ അല്പം കട്ടു ഭുജിച്ചാൽ അമ്പലവാസികളൊക്കെ കക്കും. അതുകൊണ്ട്



താപ്പാനകളെ കൈയോടെ പിടികൂടി. തക്ക ശിക്ഷ വാങ്ങിക്കൊടുത്തു. പുതുങ്ങിയ കാലംകൊണ്ട് കേശവമേനോനെ കണ്ടാൽ കളഞ്ചം ജോലിക്കാരെല്ലാം വിറയ്ക്കുമെന്ന നിലവന്നു.

"ഇത്രേം നമ്മള് നിരീച്ചില്യ. ഈ തറവാടിത്തം തറവാടിത്തംന്ന് പറഞ്ഞാ ഒന്നു വേറന്ന്യാണേ," കുഞ്ഞുക്കുട്ടിത്തമ്പുരാൻ അഭിനന്ദിച്ചു. "കേശ്ശൂന്റെ നെഴലുകണ്ടാ കളഞ്ചക്കാരൊക്കെ പെറയ്ക്കുത്രേ."

ആഴ്ചയിൽ ഒരിക്കലെങ്കിലും തമ്പുരാനെ മുഖം കാണിക്കുന്ന പതിവു മുടക്കാറില്ല. പ്രശംസ വാരിച്ചൊരിയുമ്പോൾ കേശവമേനോൻ ഒന്നുകൂടി വിനീതനാവും.

"അത്താഴപ്പഷ്ണിക്കാർ ഒരു കഷണം കുമ്പളങ്ങ്യാ വെള്ളരിക്ക്യാ മോഷ്ടിച്ചാൽ അടിയൻ കണ്ണടയ്ക്കും. അവറ്റേടെ ദാരിദ്ര്യം കൊണ്ടല്ലേ?" കേശവമേനോന്റെ തത്ത്വശാസ്ത്രം. "പക്ഷേ, ഇതൊക്കെ നിയന്ത്രിക്കാൻ ചുമതലപ്പെട്ട, വല്യവമ്മാര് കൈയിട്ടുവാരിയാലുണ്ടല്ലൊ... പണ്ടൊണ്ടാക്കണൊത്ത് കളഞ്ചം കട്ടുമുടിച്ചില്ല."

"വയററിപ്പിഴപ്പുകാരെ ദ്രോഹിക്കരുതട്ടോ കേശ്ശു!" തമ്പുരാന്റെ ഉപദേശം.

"കല്പനപോലെ." അക്കാര്യത്തിൽ അയാൾക്ക് അഭിപ്രായ വ്യത്യാസമില്ല.

കോവിലകത്തു ചെല്ലുന്ന നിമിഷം മുതൽ ഒളിഞ്ഞുനോക്കുന്ന കണ്ണുകൾ. ജാലകശ്ശീലയ്ക്ക് അപ്പുറമിരുന്ന് ശ്രീദേവിത്തമ്പുരാന്റെ നെടുവീർപ്പ്. എങ്കിലും എന്റെ കേശ്ശൂ, ഇത്രയ്ക്കു വേണ്ടായിരുന്നൂട്ടോ. ഈ മനക്കട്ടി അപാരംതന്നെ. ക്രൂരം.

അടുത്ത ജനലിനരികിൽ രമാദേവിത്തമ്പുരാൻ. ചേച്ചി ചെയ്ത കുറ്റത്തിന് അനിയത്തിക്കും ശിക്ഷ. ഇതെവിടത്തെ ന്യായാ കേശ്ശൂ?

കോപം പതഞ്ഞുപൊങ്ങും. ഇപ്പോൾ നെടുവീർപ്പിടുന്നു. ഇങ്ങനെ വന്നതു നിന്റെ ഗുണംകൊണ്ട്. ചേച്ചിയുടെ തെറ്റ് ഒരിക്കലും പൊറുക്കാൻ തയ്യാറില്ലാത്ത രമാദേവിത്തമ്പുരാൻ.

അത് അവസാനിച്ച അദ്ധ്യായം. ഓർമ്മിച്ചിട്ട് ഫലമില്ല. കേശവമേനോന്റെ തീരുമാനം ഉറച്ചത്. ഒളിഞ്ഞെത്തുന്ന കണ്ണുകളുടെ ഭാഗത്തേക്ക് അയാൾ തിരിഞ്ഞുനോക്കാറില്ല.

വിളിച്ചുവരുത്തി ഉള്ളുതുറന്നൊന്നു സംസാരിക്കണം. പലപ്പോഴും തോന്നിയിട്ടുണ്ട്. പക്ഷേ, ശ്രീദേവിത്തമ്പുരാന് ധൈര്യം വന്നില്ല. പററിയ സന്ദർഭത്തിനുവേണ്ടി അവർ കാത്തിരുന്നു.

സന്ദർഭം ലഭിച്ചത് വർഷങ്ങൾ പലതു കഴിഞ്ഞ്. ഉദ്യോഗത്തിന്റെ പടവുകൾ കയറി കേശവമേനോൻ കളഞ്ചം മാനേജരായപ്പോൾ പിന്നീട് ക്ഷമിച്ചിരിക്കാൻ കഴിഞ്ഞില്ല. അയാൾക്ക് ആളയച്ചു.

"നിശ്ചയായും വരണംന്ന് തമ്പുരാൻ പറഞ്ഞു," ദൂതൻ അറിയിച്ചു.

"വരാംന്ന തമ്പ്രാനെ ഉണർത്തിച്ചോളൂ." കേശവമേനോൻ ദൂതനെ യാത്രയാക്കി.

കാലം ദാനംചെയ്ത പക്വത ഇരുവരിലും. കേശവമേനോന്റെ തലയിൽ അവിടവിടെ ഓരോ നര. ശ്രീദേവിത്തമ്പുരാന് രണ്ടു കുട്ടികൾ.

ഇരുവരും പരസ്പരം നോക്കിനിന്നു. ഉള്ളിൽ എന്തോ പിടച്ചു. ഓർമ്മയുടെ ഓളങ്ങൾ. ശപിക്കപ്പെട്ട ആ സംഭവത്തിന സാക്ഷ്യം വഹിച്ച മുറി. അന്നു തന്നെ ചെറുപ്പം. അതൊരു വഴിത്തിരിവ്. അതിനുശേഷം ജീവിതത്തിൽ എന്തെന്തു മാററങ്ങൾ!

ഇരുവരുടെയും കണ്ണുകൾ നിറഞ്ഞൊഴുകി. പുനസ്സമാഗമത്തിന്റെ അനർഘനിമിഷങ്ങൾ. ആനന്ദത്തിന്റെ കണ്ണുനീർ. അവർ കരഞ്ഞുകൊണ്ടു ചിരിച്ചു. ചിരിച്ചുകൊണ്ടു കരഞ്ഞു. പരസ്പരം മാപ്പു നൽകി.

"കേശ്ശു എന്തിനാ കരയണെ?" ശ്രീദേവിത്തമ്പുരാൻ ചോദിച്ചു.

"അടിയൻ ചിരിക്ക്യല്ലെ?" കേശവമേനോന്റെ മറുചോദ്യം. "തമ്പ്രാൻ എന്തിനാ കരയണെ?"

"ഞാൻ ചിരിക്ക്യല്ലെ കേശ്ശൂ?"

അവരിരുവരും പൊട്ടിച്ചിരിച്ചു.

തമ്പുരാൻ കണ്ണുതുടച്ചു. നിർന്നിമേഷയായി ഏറെനേരം കേശവമേനോനെ നോക്കിനിന്നു. എന്നിട്ട് ഉള്ളുവായി മന്ദഹസിച്ചുകൊണ്ട് പറഞ്ഞു:

"കേശ്ശൂന്റെ അടീടെ ചൂട്. ഹായ്... അതിന്റെ പൊകച്ചില് ഇന്നും ഈ കരണത്തുണ്ടേട്ടോ."

തമ്പുരാൻ കവിൾത്തടം തലോടി.

കേശവമേനോന്റെ അടിവയററിൽ ഒരു കാളൽ. അന്നുവരെ തോന്നാതിരുന്ന കുററബോധം. അപ്പോൾ നാരിയുടെ കരണത്താണോ നിന്റെ പൗരുഷപ്രയോഗം?

"ക്ഷമിക്കു തമ്പ്രാൻ!" കുററബോധം കൊണ്ട് കുനിഞ്ഞ ശിരസ്സുമായി അയാൾ പറഞ്ഞു: "അടിയന് മാപ്പുതരൂ."

"കേശ്ശു" തമ്പുരാന്റെ ശബ്ദമുയർന്നു. "എന്നോടു സംസാരിക്കുമ്പോ അടിയനും കുടിയനുംവേണ്ടാട്ടോ. ഞാൻന്നു പറഞ്ഞാ ധാരാളം മതി."

അയാൾ മിണ്ടിയില്ല.

"പിന്നെ," തമ്പുരാൻ മന്ദഹസിച്ചു. "മാപ്പു പറയേം വേണ്ട. ആ അടിക്ക് ഞാൻ കേശ്ശൂനോട് നന്ദി പറയ്വാ വേണ്ടത്."

കേശവമേനോന്റെ നെഞ്ചിനു ഭാരം. തലയ്ക്കു ഭാരം.

"അതെന്നെ ഞാനാക്കീന്നു പറഞ്ഞാ മതീലോ," തമ്പുരാൻ ഓർമ്മയിൽ മുഴുകി. "അതവസാനത്തെ തെററായിരുന്നു. അതിനുശേഷം, തൃപ്പൂണിത്രപ്പനാണ്— എന്റെ കുട്ട്യോളാണ സത്യം — ഞാനൊരു തെററും ചെയ്തിട്ടില്യ. കുട്ടിരിക്കണെ നമ്പൂര്യെ സ്നേഹിക്കാൻ പഠിച്ചു."

തെല്ലിട നിറുത്തിയിട്ട്, സജലങ്ങളായ മിഴികളുയർത്തി അവർ തുടർന്നു:

"കേശ്ശു എന്റെ കണ്ണു തെളിച്ചു."

അസ്വസ്ഥമായ മൂകത. നിമിഷങ്ങൾ ഇഴഞ്ഞുനീങ്ങി.

ഓർമ്മയുടെ തടവറയിൽനിന്ന് ആദ്യം മോചനം നേടിയത് തമ്പുരാൻ.

"പക്ഷേ, ഒന്നുണ്ടല്ലൊ," അവർ പറഞ്ഞു. "കേശ്ശൂന്റടുത്തിരിക്കുമ്പോ ഒരു പുരുഷന്റടുത്തിരിക്ക്വാന്ന് തോന്നും. ഇടയ്ക്കൊന്നു കണ്ടാലേ പെണ്ണിന്റെ ബുദ്ധി തെളിയൂ."

അവർ ഒന്നുകൂടി വിശദീകരിച്ചു:

"കേശ്ശു മാത്രാ എന്നെ പെണ്ണായി കണ്ടുള്ളു. ബാക്കിയുള്ളോർക്കെല്ലാം ഞാൻ തമ്പുരാനാ. എന്റെ നമ്പൂരിക്കുകൂടി."

"ശരി തമ്പ്രാൻ.. അടിയൻ... അല്ല, ഞാൻ നിൽക്കട്ടെ," കേശവമേനോൻ യാത്ര ചോദിച്ചു.

അവരുടെ കണ്ണുകളിടഞ്ഞു. കേശവമേനോൻ തല താഴ്ത്തി.

"തമ്പുരാൻ!" അയാൾ വിളിച്ചു. "അന്നത്തെ ആ സംഭവത്തിനു ശേഷം ഞാൻ തികച്ചുമൊരു ബ്രഹ്മചാരിയാണ്. ജീവിതാവസാനംവരെ അങ്ങിനെയായിരിക്കേം ചെയ്യും."



ഇപ്പോൾ നാവിറങ്ങിപ്പോയതു തമ്പുരാന്റെ. അവരുടെ കണ്ണുകളിൽ കാലവർഷം.

"കേശ്ശു," അവർ മന്ത്രിച്ചു: "ഇടയ്ക്കിടയ്ക്കു വരണേ. കാണാൻ മോഹായിട്ടാ. തെററുചെയ്യാതെ നമുക്ക് പരസ്പരം കണ്ടൂടേ?"

"വരാം തമ്പ്രാൻ," അയാൾ തേങ്ങി.

അവിടെനിന്ന് യാത്ര പറഞ്ഞിറങ്ങുമ്പോൾ മനസ്സിന് എന്തെന്നില്ലാത്ത ലാഘവം. ഇതുവരെ അനുഭവപ്പെടാത്ത കുളിർമ്മ. ഉദ്യോഗക്കയററം കിട്ടിയപ്പോഴുണ്ടായതിന്റെ ആയിരമിരട്ടി സന്തോഷം.

രമാദേവിത്തമ്പുരാനെക്കൂടി മുഖംകാണിക്കാതെ പോയാലോ? (തുടരും)



# ആധുനിക ജർമ്മൻ കവിത

## 1. മൃത്യു

### കാൾ ക്രോളോ

തുറസ്സായ വേട്ടസ്ഥലത്ത്
സ്വന്തം ശവക്കുഴിയിൽ
മൃത്യു സന്തോഷത്തോടെ കിടന്നു.
അവർ മറഞ്ഞിരുന്നു
സ്വസ്ഥമായി വെടിവയ്ക്കുന്നു.

ഈ രംഗം
പലപ്പോഴും ആവർത്തിക്കപ്പെടുന്നു.
സ്വർണ്ണത്തിന്റെ വില
ബേങ്ക് ഗേരൻറി ചെയ്തിരിക്കുന്നു,
അതിനെക്കാളെത്രയോ
വിലക്കുറവ്
ചോരയ്ക്ക്.
മാംസത്തിന് അയവേറും
അതിൽ ഇരുമ്പിന്റെ അംശം
വളരെക്കുറവും.
അതു ജീവനോട് പററിച്ചേർന്നിരിക്കും...
ജീവബന്ധം അതിന്
കാഠിന്യമിയററുന്നു.

## 2 ആപൽസൂചന

### ദാഗ്മർ നിക്

ഇലപൊഴിയും കാലത്തൊരു
സായാഹ്നത്തിൽ
മരങ്ങളിൽ നിന്നു
ധൂളിയും ചോരയും വീഴുമ്പോൾ
നാഴികമണി നമ്മെ മറികടക്കും.
സുഖദമായ കാററിൽ
വട്ടമിട്ടു പറക്കുന്ന പറവകൾ
നമുക്കുവേണ്ടി പരേതാത്മാക്കളുടെ
രൂപരേഖകൾ
ആവിഷ്കരിക്കുമ്പോൾ,
സായാഹ്നത്തിൽ, വേർപാടിൽ,
നീണ്ട വിടപറയലിൽ,
സ്നേഹമെന്ന അസംബന്ധത്തിൽ പെട്ട
നമ്മെ
സമയത്തിന്റെ മുള്ളുകൾക്ക്
വേദനിപ്പിക്കാനൊക്കാതാവുമ്പോൾ,
കറുത്ത കരുവാളിച്ച്
നാം ഈ നിമിഷത്തിൽ
നശിച്ചുകൊണ്ടിരിക്കേ
നാം ഒരിക്കലും ഉണ്ടായിരുന്നില്ലെന്ന മട്ടിൽ
സമയത്തിന്റെ കരങ്ങൾ
മുന്നോട്ടു നീങ്ങിക്കൊണ്ടേയിരിക്കുന്നു.



## 3. മുക്കുവരുടെ ചൊല്ലുകൾ

### ഹെയിൻസ് വിൻഫ്രീഡ് സബേയ്സ്

എന്നെ വിശ്വസിക്കൂ, സർ
കിനാവള്ളിയും ചെമന്ന വീഞ്ഞും
ജിപ്സികൾക്കേറെയിഷ്ടം.
ഞാൻ ഗിററാർ വായിക്കുമായിരുന്നു.
അവൾ മരിച്ചു.
അവളുടെ ഗാനങ്ങൾ
മലയിലെ ഒലീവ് തോട്ടങ്ങളിലൊളിച്ചു
പിന്നെ ടാങ്കുമായി ജർമ്മൻകാർ വന്നു.
സ്വർണ്ണത്തലമുടിയുള്ള ഈ പെൺകുട്ടികൾ
അവരുടെ പുത്രിമാരാണ്.
എന്റെ മകൻ, അവനെ ദൈവം ശിക്ഷിക്കും,
രാത്രിയിൽ വിദേശികളൊത്തു
കാട്ടിൽക്കിടക്കുന്നു.
മുക്കുവനല്ലവൻ, വേട്ടക്കാരൻ.
ഞാനെന്റെ തോണി വിൽക്കും,
വയസ്സോൽത്തൊപ്പികൾ നെയ്തു
കാത്തിരിക്കും.
ദൈവവും ഞാനുമായുള്ള കണക്കുകൾ ഒതുക്കി.
ദൈവം സാരമില്ല, സർ,
ഒരു ദിവസം അയാൾ സൂര്യനെ
മുഷ്ടിയിലമർത്തി ഞെരിക്കും,
അന്ത്യവിധി, പിന്നെ ശാന്തി.
ജിപ്സികളുടെ അടുത്തേക്കു പോകൂ, സർ,
ജിപ്സികളുടെ അടുത്തേക്ക്.

## 4. ക്രിസ്മസ്

### ബേൺഹാർഡ് ഡോർഡെൽമൻ

അത്യുന്നതങ്ങളിൽ
മഹത്വം
ആർക്ക്?
ജീവനോടെ തണുത്തുറഞ്ഞ മത്സ്യം
മഞ്ഞിന്റെ മർദ്ദത്തിൽപ്പെട്ടു തകരുന്നു
പിന്നെ ബേത്‌ലഹേമിലെ തൊഴുത്തിൽ
പുതിയ പുല്ലു വേണ്ടിവന്നിരിക്കുന്നു.
ഭൂമിയിൽ
ശാന്തി
ആർക്ക്?
ഓരോ വർഷവും
മെഡൽകുത്തിയ പെൺപട
മരിച്ചവരോട്
ഈ നിന്ദാസ്തുതിഗീതം
പാടുന്നു.
എന്നിട്ട് അവസാനമായി
അനുഗ്രഹം
ആർക്ക്?
ഈ സന്തോഷവാർത്ത
കൊണ്ടുവന്ന മാലാഖയുടെ
പദവി എന്തെന്നു നിശ്ചയമില്ലാതെ
നേരത്തേ പോയവർക്കോ?

പരിഭാഷ: ഡോ. എസ്. വേലായുധൻ

# ചേട്ടന്റെ നിഴലിൽ

## നാല്പത്തൊന്ന്

അന്വേഷണത്തിൽ ആ സ്ഥാപനത്തിന്റെ വാർഷികവില്പനയെക്കാൾ മൂന്നിരട്ടി ചെലവ് ശമ്പളയിനമായിട്ടും മററും ഉണ്ടെന്നാണ് കണ്ടത്. വില്പനയ്ക്കു വച്ചിരുന്ന കരകൗശലസാമഗ്രികൾക്ക ഗുണം കുറവും, വില കമ്പോളനിരക്കിനേക്കാൾ കൂടുതലുമായിരുന്നു. ആരുടെയും ശ്രദ്ധയിൽപ്പെടാതെ ആ സ്ഥാപനം അങ്ങനെ സ്തംഭനത്തിലേക്ക നീങ്ങിയതാണ്.

കരകൗശലവിഭാഗം പുനസ്സംഘടിപ്പിക്കാൻ അതൊരു കാരണമുണ്ടാക്കി. മിസസ് ജോൺ മത്തായി അദ്ധ്യക്ഷയായി ഒരു കമ്മിററിയെ നിയോഗിച്ചപ്പോൾ അതിന്റെ മേൽനോട്ടത്തിൽ മൂവായിരം രൂപ മാത്രം വർഷത്തിൽ മൊത്തം വില്പനയുണ്ടായിരുന്നതിനു പകരം അതേ സ്ഥാപനത്തിൽത്തന്നെ കുറച്ചു മാസങ്ങൾക്കുള്ളിൽ ലക്ഷത്തിലധികം രൂപയ്ക്കുള്ള വില്പന നടത്താൻ കഴിഞ്ഞു എന്നത് ഒരു നേട്ടമായിരുന്നു. ഇപ്പോൾ അവിടെ, അമ്പതും അറുപതും ലക്ഷം രൂപയുടെ വ്യാപാരം ഉണ്ടെന്നാണറിവ്. ഹാൻഡിക്രാഫ്റ്റ്സ് അപ്പക്സ് സൊസൈററികളും കാര്യക്ഷമമാക്കിയപ്പോൾ അവിടെയും പ്രവർത്തനം മെച്ചപ്പെട്ടു. അഖിലേന്ത്യാ ഹാൻഡിക്രാഫ്റ്റ്സ് ബോർഡ് ചെയർമാൻ കമലാദേവി ചതോപാദ്ധ്യായയുടെ വിദഗ്ദ്ധ ഉപദേശവും ഈ പ്രവർത്തനത്തിനു കിട്ടി.

രണ്ടാമത്തെ അതിഥി കേന്ദ്രവാണിജ്യമന്ത്രി മനുഭായ് ഷാ ആയിരുന്നു. അദ്ദേഹം ചേട്ടന്റെ ദീർഘകാലസുഹൃത്തായിരുന്നു. ഞങ്ങളോടൊപ്പം ഭക്ഷണം കഴിച്ചുകൊണ്ടിരുന്നപ്പോൾ കേരളത്തിലെ യുവജനങ്ങൾക്ക ജോലി ലഭിക്കാൻ കൂടുതൽ തൊഴിലവസരങ്ങൾ ലഭ്യമാക്കാവുന്ന സ്പിന്നിങ് മില്ലുകൾ ആരംഭിച്ചാൽ നന്നായിരിക്കുമെന്നു ചേട്ടൻ അഭിപ്രായപ്പെട്ടു. കേരളത്തിൽ നിലവിലുള്ള സ്പിന്നിങ് മില്ലുകൾ നേരെ നടക്കുന്നില്ലെന്നും രണ്ടാം പദ്ധതിയിൽ കേരളത്തിന്റെ വിഹിതമായി നീക്കിവച്ചിരുന്ന സ്പിൻഡിലുകൾ കേരളം ഉപയോഗിച്ചില്ലെന്നും മനുഭായ് പറഞ്ഞപ്പോൾ, ആറുമാസത്തിനുള്ളിൽ നഷ്ടത്തിൽ നടക്കുന്ന മില്ലുകൾ കാര്യക്ഷമമാക്കണമെന്നും പുതിയ മില്ലുകൾ കേരളത്തിൽ തുടങ്ങാൻ ശേഷിയുള്ള ആളുകളെ കണ്ടുപിടിക്കാമെന്നും ചേട്ടൻ ഏററു.

ചേട്ടൻ പ്രഖ്യാപിച്ച കേരള ഗവണ്മെന്റിന്റെ വ്യവസായനയം വ്യവസായികളെ ആകർഷിച്ചു. മാവൂർ റെയോൺസ് ഫാക്ടറിയുടെ ജോലി തുടങ്ങിയതു് പുതിയ ഗവണ്മെന്റ് വന്നതിനുശേഷമാണ്. ചന്ദ്രകാന്ത് ദേശായി, സി. എൽ. ആനന്ദ്, ബിനാനി, ബിമാനി, പട്ടോഡി, വി. എൻ. രാമചന്ദ്രൻ, പെരിപാൽ, ദൊരൈരാജ്, കാദർകുട്ടി, കരിമുത്തു ത്യാഗരാജ ചെട്ടിയാർ മുതലായ വ്യവസായ പ്രമുഖർ കേരളത്തിൽ വ്യവസായം തുടങ്ങാൻ തയ്യാറാണെന്നറിയിച്ചു. ടാററായുടെ പ്രതിനിധിയും പട്യാല മഹാരാജാവും ചേട്ടനെ കേരളത്തിൽ വ്യവസായമാരംഭിക്കുന്നതിനുവേണ്ടി സന്ദർശിച്ചു.

പൊതുമേഖലാ രംഗത്തു്, എച്ച്. എം. ടി., ഭാക്കോകേബിൾസ്, ടെൽക്ക്, എഫ്. എ. സി. ടി. വികസനം, ഓയിൽ റിഫൈനറി, രണ്ടാം കപ്പൽ നിർമ്മാണശാല, ടൈററാനിയം ഫാക്ടറി വികസനം മുതലായവയുള്ള പ്രാരംഭശ്രമങ്ങളും തുടങ്ങി. ജപ്പാൻ, ജർമ്മനി മുതലായ വിദേശ രാജ്യങ്ങളിൽ നിന്നുള്ള സഹകരണ പദ്ധതികളും ആലോചനയ്ക്കു വിഷയമായി.

വ്യവസായ എസ്റ്റേററുകൾ കൂടുതൽ ആരംഭിക്കുവാനും, റബ്ബർ മുതലായ അസംസ്കൃത പദാർത്ഥങ്ങൾ എളുപ്പത്തിൽ കിട്ടാവുന്ന ഫങ്ഷണൽ എസ്റ്റേററുകൾ പ്രോത്സാഹിപ്പിക്കാനും ഗവണ്മെന്റ് തീരുമാനിച്ചു. സ്ഥലമെടുക്കാനും വിദ്യുച്ഛക്തി കിട്ടാനും യന്ത്രസാമഗ്രികൾക്ക വേണ്ട അനുമതി ലഭിക്കാനുമുള്ള താമസം ഒഴിവാക്കാനും നിർദ്ദേശം കൊടുത്തു. ഒരു സ്റ്റീം റോളറിന്റെ മാതിരി കേരളത്തിലെ വ്യവസായവൽക്കരണം പ്രതിബന്ധങ്ങളെ തട്ടിനീക്കി മുന്നോട്ടുനീങ്ങി.

ശങ്കർ ഡെപ്യൂട്ടി മുഖ്യമന്ത്രിയായപ്പോൾ കെ. പി. സി. സി. പ്രസിഡൻറായി സി. കെ. ഗോവിന്ദൻനായരാണ് തിരഞ്ഞെടുക്കപ്പെട്ടതു്. എ. എ. കൊച്ചുണ്ണിയും ഗോവിന്ദൻനായരും തമ്മിൽ വാശിയേറിയതും കോലാഹലത്തോടുകൂടിയതുമായ മത്സരം നടന്നു. ചേട്ടൻ ഗോവിന്ദൻനായരെ സഹായിച്ചു. മലബാർ ഭാഗത്തെ എല്ലാതലത്തിലും വിഗണിക്കുന്നു എന്നു പരാതിയുണ്ടായിരുന്നു. ആ ആക്ഷേപത്തിനു കുറെ ശമനമുണ്ടാകുമെന്നു കരുതിയിട്ടാണ് അങ്ങനെ ചെയ്തതു്. ഈ തിരഞ്ഞെടുപ്പ് ചേട്ടനും ശങ്കർ–ചാക്കോ അച്ചുതണ്ടും തമ്മിൽ കൂടുതൽ അകൽച്ചയ്ക്കു കാരണമായി.

വ്യാവസായിക രംഗത്തു് ചലനം ഉണ്ടായിത്തുടങ്ങിയപ്പോൾ പല തരത്തിൽപ്പെട്ട വ്യക്തികൾ രംഗത്തു പ്രത്യക്ഷപ്പെട്ടു. എല്ലാവർക്കും പെട്ടെന്നു വൻകിട വ്യവസായികളാകാൻ മോഹം. മൂന്നുനാലു പേർകൂടി രൂപീകരിച്ച ഒരു സഹകരണസംഘത്തിനു സർക്കാരിന്റെ ഉടമസ്ഥതയിലുള്ള ഒരു യന്ത്രോപകരണം നെഗോഷ്യേററഡ് അടിസ്ഥാനത്തിൽ വിലകുറച്ച് വിട്ടുകൊടുക്കണമെന്നായിരുന്നു ആവശ്യം. ശക്തമായ രാഷ്ട്രീയ സമ്മർദ്ദം ആ അപേക്ഷയുടെ പുറകെയുണ്ടായി. ആ യന്ത്രം വാങ്ങിയ വിലയേക്കാൾ രണ്ടുമൂന്നിരട്ടി വിലയ്ക്കു സർക്കാരിനുതന്നെ വില്ക്കാമെന്നായിരുന്നു ഉദ്യോഗസ്ഥന്മാരുടെ റിപ്പോർട്ട്. നഷ്ടം കൂടാതെ വിൽക്കുകയാണ് നല്ലതെന്നു ചേട്ടൻ തീരുമാനിച്ചു. അതറിഞ്ഞ ഉടനെ ആവശ്യക്കാരിൽ ഒരാൾ (ഞങ്ങളുടെ ഒരു സുഹൃത്താണ് അയാളെന്നാണ് പറയുക പതിവ്) എന്നെ ഫോണിൽ വിളിച്ചു പറഞ്ഞു:

“ചേച്ചീ, ചേട്ടനോട് പറഞ്ഞ് അതൊന്നു ശരിയാക്കിത്തരണം. ആർക്കും നഷ്ടമില്ലാത്ത കാര്യമാണ്.”

ഞാൻ മറുപടി നല്കി: “ചെയ്യാൻ പററുന്നതാണെങ്കിൽ ഞാൻ പറയാതെ തന്നെ ചേട്ടൻ അതു സമ്മതിക്കും. അരുതാത്തതാണെങ്കിൽ ഞാൻ പറഞ്ഞിട്ടും കാര്യമില്ല.”

ചേട്ടന്റെകൂടെ എല്ലായിടത്തും ഞാൻ പോകാറുള്ളതുകൊണ്ട് ഞാൻ പറഞ്ഞതെല്ലാം ചേട്ടൻ അനുസരിക്കുമെന്ന തെററിദ്ധാരണ അയാൾക്ക് ഉണ്ടായിക്കാണും.

ഒരു ദിവസം, ആ യോഗ്യൻ എന്നെ വിളിച്ചു പറഞ്ഞു: “ചേച്ചീ, ആ കാര്യത്തിൽ ഒന്നും ചെയ്തില്ല അല്ലേ? ഞാൻ ഒരു നല്ല സുഹൃത്താണ്. പക്ഷേ, ചീത്ത ശത്രുവുമാണ്. കരുതിക്കോളൂ.”

ഞാനെന്തു മറുപടിപറയാനാണ്.

ചുരുങ്ങിയ ദിവസത്തിനുള്ളിൽ പല കഥകളും എന്നെപ്പററി പരന്നുതുടങ്ങി. പാർട്ടിയിലെ എതിർ കക്ഷിക്കാരും ആ സംരംഭത്തിൽ കൂടി.

ഒരു തിങ്കളാഴ്ച, ഞാൻ അസംബ്ലിയിൽ ചെന്നപ്പോൾ പലരും ചോദിച്ചു: “കന്യാകുമാരി യാത്രയെങ്ങനെ?”

ലീലാ ദാമോദരമേനോൻ



> ഞങ്ങളുടെ നല്ല സുഹൃത്ത് എന്നു സ്വയം വിളിച്ചിരുന്ന ഒരു മാന്യൻ താൻ പ്രതീക്ഷിച്ച ആനുകൂല്യങ്ങൾ ലഭിക്കാതെ വന്നപ്പോൾ ചീത്ത ശത്രുവായി മാറി. ചേട്ടനും എനിക്കും ഇടയിൽ അകൽച്ച ഉണ്ടാക്കാനുള്ള ശ്രമങ്ങൾ നിരന്തരമുണ്ടായി. തിരക്കുകൾക്കിടയിലും അനർഘങ്ങളായ നിമിഷങ്ങൾ സമ്മാനിച്ചിരുന്ന ഞങ്ങളുടെ ദാമ്പത്യം ഉലയ്ക്കുക അസാദ്ധ്യമാണെന്ന് അപവാദകർത്താക്കൾ അറിഞ്ഞിരുന്നില്ല.

ഞാൻ മറെറാന്നുമാലോചിക്കാതെ മറുപടി പറഞ്ഞു: “നല്ല ഭംഗിയായിരുന്നു. അസ്തമനം കണ്ടു.” വെള്ളിയാഴ്ച ഞാൻ കന്യാകുമാരിയിൽ പോയതു് വാസ്തവമാണ്. രണ്ടുമൂന്നുപേർ ഇതേ ചോദ്യം ആവർത്തിച്ചപ്പോഴും എനിക്ക് അതിൽ അപാകതയൊന്നും തോന്നിയില്ല. എന്നോട് കനിവു തോന്നിയ ഒരു മെമ്പർ ശനിയാഴ്ചത്തെ ഒരു സായാഹ്നപ്പത്രത്തിന്റെ കോപ്പി എന്റെ നേരെ നീട്ടി.

“ഇതു വായിച്ചുനോക്കൂ.”

അതിലെ ഒരു റിപ്പോർട്ട് കണ്ട് ഞാൻ അന്ധാളിച്ചുപോയി.

“ഇന്നലെ സന്ധ്യയ്ക്ക് കേന്ദ്ര ഡെപ്യൂട്ടി മന്ത്രിയുടെകൂടെ ലീലാദാമോദരമേനോൻ കന്യാകുമാരിയിൽ...” വാർത്ത വായിക്കുന്നവർക്ക് എന്തും തോന്നാം. ആ കേന്ദ്ര ഡെപ്യൂട്ടി മന്ത്രി താരകേശ്വരി സിൻഹയാണെന്ന് കരുതിക്കൂട്ടി അതിൽ ചേർത്തില്ല.

ധനകാര്യവകുപ്പു ഡെപ്യൂട്ടിമന്ത്രി മിസസ് സിൻഹ ദേശീയ സമ്പാദ്യബോർഡിന്റെ ചെയർമാനായിരുന്നു. അവർ തിരുവനന്തപുരത്ത് എത്തിയപ്പോൾ, കന്യാകുമാരിവരെ പോകണമെന്നും കടലിൽ കുളിക്കണമെന്നും പറഞ്ഞു. ഞാൻ അവരോടൊപ്പം പോയതാണ്. കടലിൽ കുളിക്കാൻ കൂടിയിരുന്നെങ്കിൽ മന്ത്രിയുടെ കൂടെ കുളിച്ചുഎന്ന വാർത്തയും വന്നേനെ. വളരെ സാമർത്ഥ്യത്തോടു കൂടിയാണ് എന്നെ ചീത്തയായി ചിത്രീകരിക്കാൻ കൊണ്ടുപിടിച്ച ശ്രമം നടന്നതു്.

സ്ലിപ്പോ കമ്മിററി യോഗത്തിനു ഞാൻ പോകാറുണ്ടെന്നു പറഞ്ഞുവല്ലോ. തിരുവനന്തപുരത്തുനിന്നു രാത്രി തീവണ്ടിയിൽ കയറിയാൽ രാവിലെ ഷൊർണ്ണൂരിൽ എത്തും. അവിടെ സ്ലിപ്പോ വൈസ്പ്രസിഡൻറ് അമ്മാളുകുട്ടിഅമ്മയുടെ കാർ എന്നെ കാത്തുനിൽക്കുന്നുണ്ടാകും. പത്തുമണിക്ക് ഒററപ്പാലത്തു യോഗം കൂടിയ ശേഷം വൈകുന്നേരം നാലരമണിക്ക് എത്തുന്ന വണ്ടിയിൽ തിരുവനന്തപുരത്തേക്ക തിരിക്കും. ഇതായിരുന്നു പതിവ്.

ഔദ്യോഗിക ആഡിററർമാരുടെ മട്ടിൽ രണ്ടുപേർ സ്ലിപ്പോ കമ്മിററിയുടെ കണക്ക പരിശോധിക്കാനെത്തി. അവർക്ക് അറിയേണ്ടിയിരുന്നതു് ലീലാദാമോദരമേനോനു കൊടുക്കുന്ന ശമ്പളത്തിന്റെ തുക എത്രയാണെന്നായിരുന്നു. ഒന്നുംതന്നെ കൊടുക്കുന്നില്ലെന്നു പറഞ്ഞപ്പോൾ,

“പിന്നെ ഇതൊക്കെ അവർ വെറുതെ ചെയ്യുകയാണോ?” എന്നായിരുന്നു കമൻറ്. അവർ ആഡിറററർമാരൊന്നും ആയിരുന്നില്ല.

ഒരുദിവസം ഉന്നതനായ ഒരു പൊലീസ് ഉദ്യോഗസ്ഥൻ എന്നെ ഉപദേശിച്ചു: “ഒററപ്പാലത്തേക്ക് ഇനി തീവണ്ടിയിൽ പോകണ്ട. അദ്ദേഹം മലബാർ പരിപാടിക്കു പോകുമ്പോൾ കൂടെ പോയാൽ മതി.” ഈ വാക്കുകൾ എന്നെ വിസ്മയിപ്പിച്ചു. എങ്കിലും ഞാൻ അതു മാനിച്ചു. പിന്നീട് എനിക്കു മനസ്സിലായി, ഞാൻ വണ്ടി കയറുമ്പോഴൊക്കെ എന്നോടൊപ്പം ആരോ യാത്രചെയ്യുന്നുവെന്നു വരുത്തുവാൻ ശ്രമം നടന്നിരുന്നു.

ഇതൊക്കെ അറിഞ്ഞപ്പോൾ ഞാൻ ക്ഷുഭിതയായി സംസാരിച്ചു. ചേട്ടൻ എന്നെ സമാധാനപ്പെടുത്തി: “ലീല എന്തിനാണ് വിഷമിക്കുന്നതു്? അങ്ങാടിയിൽ തോററാൽ അമ്മയോട് എന്നു പറയാറില്ലേ? വിചാരിച്ചതു നടന്നില്ലെങ്കിൽ നിരപരാധികളെ ആക്രമിച്ചിട്ടാണ് പലരും അവരുടെ നിരാശ തീർക്കുന്നതു്. പൊതുരംഗത്തു് ഇതൊക്കെ പ്രതീക്ഷിക്കണം. കുററം ചെയ്യാത്തതുകൊണ്ട് കാററത്തു പറക്കുന്ന പഞ്ഞിയെപ്പോലെ അതൊക്കെ പാറി പൊയ്ക്കൊള്ളും.” ചേട്ടനതു് എളുപ്പത്തിൽ പറയാം. എന്റെ മനസ്സ് വല്ലാതെ നൊന്തിരുന്നു.

ദാമോദരമേനോൻ, ഗിരി, പട്ടംതാണുപിള്ള എന്നിവരോടൊപ്പം



ചേട്ടനും ഞാനുമായുള്ള ബന്ധത്തെ തകർക്കാനുള്ള പരിപാടികളാണ് അക്ഷന്തവ്യമായി എനിക്കു തോന്നിയതു്. ഞങ്ങൾ തമ്മിലുള്ള ബന്ധത്തിന്റെ ദൃഢത മനസ്സിലാക്കാൻ അവർക്കു കഴിഞ്ഞില്ല.

കുട്ടികളുമായി ഒരുമിച്ചു താമസിച്ചതു് തിരുവനന്തപുരത്തു വന്നതിനുശേഷമാണെന്നു പറഞ്ഞുവല്ലോ. വിവാഹം കഴിഞ്ഞിട്ട് അധികം താമസിയാതെ ചേട്ടൻ കുറേക്കാലം ജയിലിലും, പിന്നീട് ക്ഷുബ്ധമായ രാഷ്ട്രീയാന്തരീക്ഷത്തിലും അതിനുശേഷം നാടുമുഴുവൻ പാഞ്ഞുനടന്ന സാഹചര്യത്തിലും സമാധാനപരവും സാധാരണവുമായ ഒരു കുടുംബജീവിതം ഞങ്ങൾക്ക് ഉണ്ടായിരുന്നില്ല. എന്നിരുന്നാലും അസ്ഥിരമായ ആ ജീവിതത്തിലും അനർഘങ്ങളായ നിമിഷങ്ങളും അനുഭവങ്ങളും ഞങ്ങൾ ഒരുമിച്ച് ആസ്വദിച്ചിട്ടുണ്ട്.

ചേട്ടന്റെ ഗൗരവം തോന്നിക്കുന്ന— പുറമേ കാണുന്ന ഭാവം ഒരു റൊമാൻറിക്കിനെ മറച്ചുവച്ചിരുന്നു. മാർദ്ദവമേറിയ പുഷ്പമായും കത്തിയാളുന്ന അഗ്നിയായും പറഞ്ഞുകളിക്കുന്ന അരുവിയായും പ്രശാന്തനിർമ്മലമായ തടാകമായും എനിക്ക് എന്നെത്തന്നെ കാണുവാൻ കഴിഞ്ഞ അനുഭൂതികൾ തരുവാൻ ചേട്ടനു സാധിച്ചിരുന്നു. ഏതു് അവസ്ഥയിലും ജീവിതം ധന്യവും സുന്ദരവുമാണെന്നു തോന്നിപ്പിക്കാനും ചേട്ടനു കഴിഞ്ഞു.

(തുടരും)

**കോഴിക്കോടൻ**

# ശാന്തികൃഷ്ണ യുടെ പടം

**പൂമ്പാററയുടെ ചിറകുകൾ പോലെ അതിലോലമായ കഥാതന്തുവാണ് ചില്ലിലേത്. രാജേന്ദ്രന്റെ ചില്ലിന്റെ ആത്മാവിനെ ശാന്തികൃഷ്ണഎന്നപെൺകുട്ടി നമ്മുടെ മനസ്സുകളിൽ ഒരു വേദനയായി പടരുന്നു.**

സ്നേഹത്തിനുവേണ്ടിയുള്ള ഒരു പെൺകുട്ടിയുടെ ദാഹമായിരുന്നു ലെനിൻ രാജേന്ദ്രന്റെ ആദ്യചിത്രമായ 'വേനലെ'ങ്കിൽ, ഹയാത്ത് മൂവീസിനു വേണ്ടി രചിച്ച 'ചില്ലി'ലൂടെ അദ്ദേഹം ആവിഷ്കരിക്കുന്നത് ക്രിക്കററുകളിക്കാരനായ മനുവിന്റെ പ്രതികാരരൂപം പൂണ്ട പ്രേമവായ്പാണ്. പ്രേമത്തെ ചില്ലിനോടുപമിച്ച രാജേന്ദ്രന്റെ ഭാവനയും തരക്കേടില്ല. ആരുടെ മനസ്സിനും ആഹ്ളാദം പകരുന്നതാണു ചില്ല്. ശ്രദ്ധിച്ചുനോക്കിയാൽ നമ്മുടെ പ്രതിച്ഛായപോലും കാണാമതിൽ. എങ്കിലും സൂക്ഷിച്ചു കൈകാര്യം ചെയ്തില്ലെങ്കിൽ അതുവീണുടഞ്ഞുപോവാനെളുപ്പമാണ്; എവിടെയെങ്കിലുമൊക്കെ മുറിഞ്ഞെന്നും വരും.

വിടരുന്ന പ്രഭാതത്തിന്റെ മനോഹരദൃശ്യത്തിൽ നിന്നുതുടങ്ങുന്ന ചില്ലിൽ നാം അകലെനിന്നും ഓടിവരുന്ന മനുവിനെ—നായകനെ—കാണുന്നു. ഇഷ്ടന്റെ പതിവുവ്യായാമത്തിന്റെ ഭാഗമാണത്. ആ ഓട്ടത്തിന്റെ കൂട്ടത്തിൽ നഗരത്തിന്റേതായ വിഭാതസ്വഭാവങ്ങളിലും വിഭവങ്ങളിലും ചിലതു കാട്ടിത്തരാനും സംവിധായകൻ മറക്കുന്നില്ല. മുററംഅടിച്ചുവാരുന്ന പെണ്ണ്, ഓടയ്ക്കരികിൽ വെളിക്കിരിക്കുന്ന കുട്ടികൾ, "ഒരുത്തൻ ഓടാൻ കണ്ട നേര"മെന്നു കുട്ടികളുടെ തള്ളയുടെ റിമാർക്സ്, കുഴലിനകത്തുവച്ചുള്ള കാമപ്പേക്കൂത്തും പേച്ചും മുതൽ കൈയിൽ കിണ്ടിയും തുളസിപ്പൂവുമായി വരുന്ന ശാന്തിക്കാരൻ "നാരായണ"നാമം ഉരുവിട്ടുകൊണ്ട് എതിരേ വരുന്ന അമ്മയേയും മകളേയും സൈററടിക്കുന്നതുവരെ പലതുംപെടുമതിൽ.

## അമ്മയും രണ്ടു മക്കളും

കിതച്ചുകൊണ്ടു വീട്ടിലെത്തിയ മനു അമ്മയുടെ കൈയിൽനിന്നു ചായവാങ്ങിക്കുടിച്ചു രണ്ടു ഡയലോഗുകൾ കാച്ചി തന്റെ മുറിയിൽ കടന്നു വീണ്ടും വ്യായാമത്തിൽ മുഴുകി. മറ്റൊരു മുറിയിൽ മനുവിന്റെ ജ്യേഷ്ഠൻ ജോസുട്ടി അപ്പോഴും മൂടിപ്പുതച്ചു ചുരുണ്ടുകിടക്കുന്നു. ചീത്ത പറഞ്ഞു വിളിച്ചുണർത്തിവേണ്ടിവന്നു അവന് കാപ്പികൊടുക്കാൻ. അമ്മയേയും അവരുടെ രണ്ടു മക്കളേയും അവരുടെ സ്വഭാവവ്യത്യാസത്തെയും എത്ര വേഗത്തിലും സുന്ദരമായിട്ടുമാണ് സംവിധായകൻ നമുക്കു പരിചയപ്പെടുത്തിത്തന്നത്. വിപിൻദാസിന്റെ ദൃശ്യവിന്യാസബോധവും രവിയുടെ എഡിററിങ്ങിലെ കലയും രാജേന്ദ്രന്റെ ദൃശ്യസങ്കല്പസൗന്ദര്യം മധുരവും സചേതനവുമാക്കുന്നതിൽ കുറച്ചൊന്നുമല്ല സഹായിച്ചിട്ടുള്ളത്.

കാപ്പി കുടിച്ചതും കട്ടിലിൽ വീണ്ടും ചുരുണ്ടുകൂടിക്കിടന്നു ജോസുട്ടി. മനുവോ, അവൻ വ്യായാമം കഴിഞ്ഞു കുളിക്കുകയും. എന്തോ ശബ്ദം കേട്ടുണർന്ന ജോസഫ് അലക്കിയ തുണികൾ തോരാനിടുന്ന ചാല്യക്കാരിപ്പെണ്ണിന്റെ ശ്രദ്ധ തന്നിലേക്കാകർഷിക്കാൻ ഉള്ള അടവുകൾ പ്രയോഗിക്കുന്നു. മനുവാകട്ടെ, തന്റെ കളിത്തോഴിക്ക് ഫോൺ ചെയ്യുകയും. സുഖമായുറങ്ങുന്ന ആനിയെ ഫോൺശബ്ദിക്കുന്നതുകേട്ട്, അച്ഛൻ ഉണർത്തേണ്ടിവന്നു. ഉറക്കച്ചടവോടെയാണ്, ആനി മനുവിനോടു സംസാരിക്കുന്നത്—കോട്ടുവായിട്ടുകൊണ്ടും. ഇതിനിടയിൽ ജോസഫ് തന്റെ ചെണ്ടമേളം തുടങ്ങിയിരുന്നു. അതിന്റെ ശബ്ദഘോഷം നിമിത്തം ആനി പറയുന്നതൊന്നും മനുവിനു കേൾക്കാൻ കഴിയുന്നില്ല. സംവിധായകൻ, നായകനേയും നായികയേയും പരിചയപ്പെടുത്തിക്കഴിഞ്ഞു. മാത്രമല്ല, ആനിയുടെ വാത്സല്യനിധിയായ അച്ഛനേയും.

## ആനിയും മനുവും

ബാല്യകാലസഖിയായ ആനിയോടൊന്നിച്ചു കഴിയാൻ കൊതിച്ച മനുവിനു് പലപ്പോഴും അവളെ ഒററയ്ക്കു കിട്ടുക പ്രയാസമായിരുന്നു. കൂടെപ്പഠിക്കുന്ന ഫൈനാർട്സ് കോളേജിലെ ചിത്രകലാവിദ്യാർത്ഥിയായ അനന്തുവുണ്ടാവും എപ്പൊഴും. ഒന്നിച്ചു പഠിക്കുന്നവർ തമ്മിലുള്ള സൗഹൃദബന്ധത്തിൽ കവിഞ്ഞൊന്നുമായിരുന്നില്ല അത്. വേണമെങ്കിൽ അതിനെ "ആരാധന"യെന്നും പറയാം. മനുവിനെക്കുറിച്ച്, "ഡൂ യൂ റീയലി ലവ് ഹിം" എന്ന് അനന്തു ചോദിച്ചപ്പോൾ, ആനി പറഞ്ഞത്, "എന്തോ എനിക്കിനിയും അറിയില്ല. പക്ഷേ, ഒന്നു രണ്ടു ദിവസം കാണാതിരുന്നാൽ ഞാനാകെ വിഷമിച്ചുപോവും. ഇതിനെ എന്തു പറഞ്ഞാണ് വിളിക്കുക?" എന്നായിരുന്നു. ക്രിക്കററിനും പതിവു വ്യായാമത്തിനുമപ്പുറം മനുവിന്റെ ഏകജോലി ആനിയോടൊത്തുള്ള ജീവിതം സ്വപ്നം കാണുക മാത്രമത്രേ. അനന്തുവിന്റെ വർത്തമാനങ്ങൾ മനുവിനെ വേദനിപ്പിച്ചു. മനുവിന് എപ്പോഴും ഒരുതരം സംശയങ്ങളാണ്. അനന്തുവിനോടുള്ള തന്റെ സ്വാതന്ത്ര്യം മനുവിനിഷ്ടമല്ലെന്നറിഞ്ഞിട്ടും ആനി കൂസാതിരുന്നതുപോകട്ടെ, നഗ്നചിത്രം വരയ്ക്കാൻ വേണമെങ്കിൽ ഒരു മോഡലായി ഇരുന്നുകൊടുക്കാൻ പോലും താൻ റെഡിയാണെന്നും മററുമുള്ള ആനിയുടെ വാക്കുകൾ, അവളങ്ങനെ ഇരിക്കാൻ പോകുന്നില്ലെന്നു പറഞ്ഞെങ്കിലും മനുവിന്റെ മൂഡ് തകരാറിലാക്കിവിടാനേ സഹായിച്ചുള്ളൂ. പുറത്തെ വർണ്ണപ്രപഞ്ചത്തിലാണ്ടുമുങ്ങാൻ ഇഷ്ടപ്പെടുന്നവളത്രെ, ആനി. സിനിമ കാണുന്നതിലും ഹോട്ടലിൽപോയി ഭക്ഷണം കഴിക്കുന്നതിലും സുഹൃത്തുക്കളോടൊത്തു വർത്തമാനം പറയുന്നതിലും ആ നിഷ്കളങ്ക ആനന്ദംകൊണ്ടു. അമ്മയില്ലാത്ത ആനിയെ ഈ വക കാര്യങ്ങളിൽ പ്രോത്സാഹിപ്പിക്കുന്ന കൂട്ടത്തിലുമാണ് അഭിഭാഷകനായ അച്ഛൻ. ഇതിലൊക്കെ തെററുകാണുന്നതാണ് മനുവിന്റെ പ്രകൃതം. ആനിയെപ്പോലൊരു കലാകാരിയുടെ നിർമ്മലമായ മനസ്സ് കാണാൻ മനുവിന്റെ സ്വാർത്ഥതയ്ക്ക് കണ്ണില്ലായിരുന്നു. എങ്കിലും ആനിയെ അടുത്തു കിട്ടിയാൽ മനുവിന്റെ മനസ്സ് തണുക്കും; അവൻ മറ്റെല്ലാം മറക്കുകയും ചെയ്യും.

പെൺപിടിയനും ചങ്ങാതിയുമായ ജെയിംസ് മനുവിനെ പെൺവിഷയത്തിൽ വിഭ്രമിപ്പിക്കുന്ന അടവുകൾ പലതും പ്രയോഗിക്കാതിരുന്നില്ല. ആനി മനസ്സിൽ നിറഞ്ഞുനില്ക്കുന്ന മനു അതിൽ നിന്നെല്ലാം രക്ഷപ്പെട്ടു. പക്ഷേ, ആനിയുടെ ജന്മദിനത്തിന് തനിക്കു മുമ്പേ അവളുടെ വീട്ടിലെത്തിയ അനന്തുവിനെ കണ്ടപ്പോൾ മനുവിനുണ്ടായ ദേഷ്യത്തിനു കണക്കില്ല. പോരാത്തതിന് ഭക്ഷണത്തിന്റെ കൂടെ, ആനി ടേപ്റെക്കോർഡർ മേശപ്പുറത്തു കൊണ്ടുവന്നുവച്ച് അനന്തുവിന്റെ ഒരു പാട്ടും വിളമ്പി. രണ്ടുംകൂടിയായപ്പോൾ കലികയറിയ മനു "ഞാനാരുടെയും പാട്ടു കേൾക്കാൻ വന്നതല്ലെ"ന്നും പറഞ്ഞുകൊണ്ട് എഴുന്നേറ്റൊരു നടത്തം.

ആയിടയ്ക്കാണ്, മനുവിന് അവന്റെ ബന്ധത്തിൽപ്പെട്ട ലാലിയുടെ കത്ത് കിട്ടുന്നത്. മനു അവളെ സ്കൂട്ടറിന്റെ പിന്നിലിരുത്തി ആനിയുടെ മുമ്പിലൂടെ പലതവണ ഓടിച്ചു പ്രതികാരം കാട്ടാൻ തുടങ്ങിയത് ലാലിയും അവനുമായുള്ള വിവാഹത്തിലാണ് കലാശിച്ചത്. ലാലിയെ കല്യാണം കഴിച്ചതുകൊണ്ട് ആനിയോടു പകവീട്ടിയെന്നല്ലാതെ മനുവിന്റെ മനസ്സ് തണുക്കുകയോ ശാന്തമാവുകയോ ചെയ്തില്ല. തന്റെ വിവാഹത്തിന് അതിഥികളെ സൽക്കരിക്കുന്നതിൽപ്പോലും മുഴുകിക്കണ്ട ആനി, അവളുമായി കളിച്ചുല്ലസിച്ച നൂറു നൂറു നിമിഷങ്ങളോടെ മനുവിന്റെ മനോമുകരത്തിൽ വന്നുനിരന്നു. കല്യാണരാത്രിയിൽ അസ്വസ്ഥനായ മനു, സ്വസ്ഥതയ്ക്കുവേണ്ടി ആനിയുടെ വീട്ടിലേക്കോടിയെത്തി. വികാരപരവശരായ അവരിരുവരും നിമിഷനേരം ആലിംഗനബദ്ധരായി നിന്നുവെങ്കിലും വികാരം നിയന്ത്രിച്ചുകൊണ്ട് ആനി പറഞ്ഞു: "എന്നെ വിട്ടു—മതി; ഈ നിമിഷം മാത്രം മതിയെനിക്ക്." ഇത്രയും പറഞ്ഞവൾ വീട്ടിൽക്കയറി വാതിലടച്ചുകളഞ്ഞു. ഇവിടെയോ, വിവാഹസൽക്കാരത്തോടെയോ അവസാനിപ്പിക്കാമായിരുന്ന ചില്ല്, നായികയുടെ ശവമഞ്ചം പേറുകയും വട്ടായ നായകനെക്കൊണ്ട് ക്രിക്കററ് കളിപ്പിക്കുകയും ചെയ്തേ അടങ്ങുന്നുള്ളൂ സംവിധായകൻ. എവിടെ, എങ്ങനെ തുടങ്ങണമെന്നതുപോലെ എങ്ങനെ എപ്പോൾ അവസാനിപ്പിക്കണമെന്നും നിശ്ചയമില്ലാത്തത് നമ്മുടെ സംവിധായകന്മാരുടെ തരക്കേടാണല്ലൊ.

## മനോഹരമായ ട്രീററ്മെന്റ്

പൂമ്പാററയുടെ ചിറകുകൾപോലെ അതിദുർബ്ബലമായ കഥാതന്തുവിലാണ് രാജേന്ദ്രൻ തന്റെ നായികാ നായകന്മാരുടെ യൗവനാരംഭത്തിലെ മോഹങ്ങളും മോഹഭംഗങ്ങളും ഉൾക്കൊണ്ടു വിടർന്ന വിചിത്രാനുഭവങ്ങൾ പടുത്തുയർത്തിയിരിക്കുന്നതു ആനി അവളുടെ ഏററവും വലിയ ആഗ്രഹം ഒരിക്കൽ മനുവിനോടു പറഞ്ഞു: "എനിക്കു തന്നേപ്പോലൊരു മകനുണ്ടാകണം. ഈ പ്രായത്തിൽ അവന് മുല കൊടുക്കണം. അവൻ അനന്തുവേപ്പോലെ ചിത്രം വരയ്ക്കണം." കാളയേയും വിടാൻ വയ്യ, കയറും വിടാൻ വയ്യ എന്നതായിരുന്നു മഞ്ഞുതുള്ളിപോലെ നിഷ്കളങ്കമായ ആനിയുടെ മനസ്സ്. അത് കാണാൻ കണ്ണില്ലാത്ത മനുവും കുടുംബവും അവളെ കുരിശിലേററി. "മനുവിനെ സ്കെച്ചുചെയ്യുവാൻ നോക്കി. മുഖം പൂർണ്ണമായി കിട്ടാതിരുന്നപ്പോൾ ഒരു വാലുകൂടി വരച്ചുവച്ചു" കുസൃതിക്കാരിയെ മനസ്സിലാക്കാൻ മനുവിനോ മററാർക്കെങ്കിലുമോ കഴിഞ്ഞില്ല. ആനിയായി മാറിയ ശാന്തികൃഷ്ണയുടെ വിടർന്ന കണ്ണുകളും ചലനക്ഷമമായ മുഖവും ആ ഭാവങ്ങളത്രയും അന്യാദൃശമായ ഭാവഭംഗികളോടെ ഏററുവാങ്ങിയ കാഴ്ച നിങ്ങൾ കാണുകതന്നെവേണം. ചില്ല്, ശാന്തികൃഷ്ണയുടെ പടമാണ്. സൊഫിസ്ററിക്കേഷന്റേയും സംസ്കാരത്തിന്റേയും നിറഞ്ഞ പുഞ്ചിരിയോടുകൂടിയ ആ പതിനെട്ടുകാരി മറ്റെല്ലാവരേയും ബഹുദൂരം പിന്നിലാക്കിയിരിക്കുന്നു. ഭാവങ്ങളെ നിയന്ത്രിക്കാൻ അവൾക്കുള്ള സാമർത്ഥ്യവും പ്രശംസാർഹമാണ്. യുവത്വത്തിന്റെ തീവ്രതയും ആനിയോടുള്ള സ്നേഹവായ്പും സദാ തുടിക്കുകയും തുടികൊട്ടുകയും ചെയ്യേണ്ടിയിരുന്ന മനുവായി വേഷമിട്ട റോണി വിൻസന്റ് അമ്പേ പരാജയപ്പെട്ടിട്ടില്ലെന്നു മാത്രം. രാജേന്ദ്രന്റെ സംവിധാനത്തിൽ തിളങ്ങുന്ന പല നിമിഷങ്ങളും ഉണ്ടെങ്കിലും, അദ്ദേഹം കണ്ടെടുത്ത നായകൻ മതിയായില്ല; നായികയ്ക്കും പററി ചില പോറലുകൾ. അദ്ദേഹം രൂപപ്പെടുത്തിയ കാമ്പസ് രംഗങ്ങൾ ഔചിത്യത്തിനും യാഥാർത്ഥ്യത്തിനും നിദർശനമത്രെ. അവിടെ വച്ചാണല്ലോ പല പ്രേമങ്ങളും വിടരുന്നതും വീണുടയുന്നതും. മുൻസീററിൽ മനുവും ആനിയുടെ അച്ഛനും പിൻ സീററിൽ ആനിയും അനന്തുവുമായി കാറിൽപ്പോകുന്നതും തുടർന്നുള്ള രംഗങ്ങളും ചേതോഹരവും വികാരവത്തുമാണ്. ഒററയ്ക്കിരുന്നു ശീട്ടുകളിക്കുന്ന ജോസഫ് എന്ന നെടുമുടി വേണുവിന്റെ മുറിയിൽക്കടന്നുചെന്നു ആനി ഒരുക്കുന്ന രംഗവും എടുത്തുപറയേണ്ടിയിരിക്കുന്നു. പ്രത്യേകിച്ചും അവൾ മേശപ്പുറത്തിരിക്കുന്ന, ജോസിന്റെ ഫോട്ടോയെടുത്ത് "ഫോട്ടോ അസ്സലായിട്ടുണ്ടല്ലോ; അല്പമൊന്നു ചിരിക്കാമായിരുന്നില്ലേ" എന്നു ചോദിച്ചതും ജോസ് ഉടൻതന്നെ ചിരിച്ചതും അതുകാണാതെതന്നെ, "വേണ്ട, പല്ലിന്റെ വിടവു കാണു"മെന്ന് ആനി പറഞ്ഞതും. ആണ് വളരെ സ്വാഭാവികവും സുന്ദരവുമായ ആ ഫലിതം.

## ചിരിക്കുവേണ്ടി

ജഗതി ശ്രീകുമാറിന്റെ പെൺകോന്തനായ ജെയിംസ് ചിരിക്കുവേണ്ടി പടച്ചുവിട്ട കഥാപാത്രമാണ്. എങ്കിലും, അയാൾക്കു വച്ചുകൊടുത്ത ഡയലോഗുകൾ സഭ്യതയുടെ സീമ ലംഘിക്കാതിരിക്കാൻ ശ്രമിക്കേണ്ടതായിരുന്നു. നീന്തൽക്കുളത്തിൽ നിന്നു കയറിവന്ന അല്പാംശുകയായ പെണ്ണിനെ പരിചയപ്പെടുത്തിക്കൊണ്ട് ജെയിംസ് മനുവിനോട് പറയുന്ന ഈ വാക്കുകൾ ഒരു ഉദാഹരണം മാത്രം: "ഇതു കണ്ടിട്ട് തനിക്കൊന്നും തോന്നുന്നില്ലേ?" തുടർന്ന് "എന്നാൽ തനിക്കതില്ലെ"ന്നും.

വേണു നാഗവള്ളി ഭംഗിയായി അവതരിപ്പിച്ച അനന്തുവിന്റെ ഓർമ്മയിൽ മാത്രം പ്രത്യക്ഷപ്പെടുന്ന കാമുകിയാണ് ജലജ. നന്നെ ചെറിയ കഥാപാത്രമാണ്, നെടുമുടി വേണുവിന്റെ ജോസ് എന്ന രസികൻ. എങ്കിലും അയാൾ ചില്ലിലലിഞ്ഞുചേർന്നിരിക്കുന്നു—എം. ബി. ശ്രീനിവാസൻ ചിട്ടപ്പെടുത്തിയ ഒ. എൻ. വി.യുടെ ഭാവഗാനങ്ങൾപോലെ. അടൂർ ഭാസിയുടെ അച്ഛനും സുകുമാരിയുടെ അമ്മയും അനിതയുടെ ലാലിയും കനകലതയുടെ വാല്യക്കാരിപ്പെണ്ണുമാണ് മററു വേഷങ്ങൾ.

ചില്ലിന്റെ ആത്മാവ്—ശാന്തികൃഷ്ണ



## ഇന്ത്യൻ പ്രതിസന്ധി

(33-ാം പേജിൽ നിന്നുതുടർച്ച)

ഗതിയെത്തന്നെ സ്വാധീനിക്കുന്നവർ. അടുത്ത കാലത്തെ ശാസ്ത്രചരിത്രം എടുത്തു വച്ചുനോക്കു. തൂക്കങ്ങളും അളവുകളുമെന്ന പടിയിൽനിന്നു് ന്യൂട്ടൺ ഫിസിക്സിനെ മോചിപ്പിച്ചു. അവിടന്നിങ്ങോട്ടു പോന്നപ്പോൾ ഐൻസ്റ്റൈൻ വീണ്ടും ചരിത്രം സൃഷ്ടിച്ചു. ഇങ്ങനെയുള്ള ആളുകൾ നമുക്കിടയിൽ അടുത്തെങ്ങും ഉണ്ടായിട്ടില്ല.

നിങ്ങൾ പറയുമായിരിക്കാം. അത്തരം ആളുകളെ സൃഷ്ടിക്കാൻ നമുക്ക സാദ്ധ്യതകളുണ്ടെന്നു്. വിദ്യാഭ്യാസ സ്ഥാപനങ്ങളുണ്ടു്. അറിവിൻെറ ചക്രവാളങ്ങൾ വികസിക്കുകയുമാണു്. ഈ വിദ്യാഭ്യാസംകൊണ്ടു് ഏറിവന്നാൽ നോബൽ സമ്മാനം വാങ്ങാം. ചരിത്രം സൃഷ്ടിക്കുന്ന ആൾക്കാരെ വളർത്തിയെടുക്കാൻ തീർത്തും കഴിയുകയില്ല. ആധുനികമനശ്ശാസ്ത്രത്തിൻെറ ആചാര്യന്മാരിൽ ഒരാളായ യുങ് പറയുന്നതിവിടെ ഏററവും പ്രസക്തമാണു്. ബോധമനസ്സിനു് ചെന്നെത്താവുന്നതിനു പരിമിതിയുണ്ടു്. നമ്മുടെ വിദ്യാഭ്യാസം ബോധമനസ്സിൻെറ ഒരഭ്യാസം മാത്രമാണു്. വലിയ ഉൾക്കാഴ്ചകളാകട്ടെ അബോധമനസ്സിൽനിന്നു് ബോധത്തിലേക്കു് പൊങ്ങിവരുന്നതാണു്. നീൽബോർ അണുവിൻെറ ഘടന സ്വപ്നം കണ്ടതാണു്. ചിന്തിച്ചുണ്ടാക്കിയതല്ല. നമ്മുടെ അബോധമനസ്സ് അടഞ്ഞുകിടക്കുന്നുവെന്നാണു് ലക്ഷണങ്ങളിൽ നിന്നു് കരുതേണ്ടതു്.

ഉഷ: ഒരു കറുത്ത കാഴ്ചപ്പാടാണല്ലൊ ഇതു്.

സാധുമോഹൻ: അല്ല. നമ്മുടെ പത്തായം നിറഞ്ഞിട്ടാണു്. അതിൻെറ മുകളിൽത്തന്നെ നാം പട്ടിണികിടക്കുന്നുവെന്നേയുള്ളു. എന്തുചെയ്യണ്ടുവെന്നറിഞ്ഞുകൂടാ. അല്ലെങ്കിൽ പ്രകൃതിസമ്പത്തിൻെറ കാര്യം നോക്കൂ. ഇവിടെ ഇല്ലാത്തതായി, ഇന്നുള്ള അറിവിൽ, എന്തെങ്കിലും മറെറാരിടത്തുണ്ടെന്നു് പറയാൻ പററില്ല. പ്രാകൃതരല്ലതാനും നമ്മൾ.



ഉഷ: എന്തുചെയ്യണമെന്നാണു് അഭിപ്രായം?

സാധുമോഹൻ: രണ്ടു കാര്യങ്ങളേ ചെയ്യാനുള്ളു. വേദനിച്ചന്വേഷിച്ച്, നമുക്കേർപ്പെട്ട കുറവു തിരുത്തുക. അല്ലെങ്കിൽ യാഥാർത്ഥ്യത്തിൻെറ മുഖം കാണാൻ ശ്രമിക്കാതെ മുഖംമൂടികളെ അവയുടെ പാട്ടിനു വിട്ടു് വെറുതെ കടന്നുപോവുക. എന്തു ചെയ്യാനാണു് നിങ്ങൾക്ക താല്പര്യം?

ഉഷ: കുറവു സർഗ്ഗശക്തിയിലാണെന്നും, ഭാരതത്തിൻെറ സംയുക്തമനസ്സിൻെറതാണെന്നും താങ്കൾ പറഞ്ഞു. സൂചനകളിൽനിന്നു് അതികായന്മാരുടെ അഭാവം സമൂഹത്തിൻേറതായ ഈ കുറവുകാരണമാണെന്നും വരുന്നു. വ്യക്തികൾക്ക തിരുത്താൻ കഴിയുന്നതാണോ ഇത്തരം വൻപ്രശ്നങ്ങൾ?

സാധുമോഹൻ: വ്യക്തികൾക്കിതു തിരുത്താൻ കഴിയും. കാരണം വ്യക്തിപരമായ പ്രശ്നം കൂടിയാണിതു്. മറെറല്ലാം രേഖപ്പെട്ടിരിക്കുന്നതുപോലെ സംയുക്തമനസ്സിൻെറ ഈ കുറവും നമ്മുടെ ജീനുകളിൽ (genes) രേഖപ്പെട്ടുകാണുന്നു.

ഉഷ. പ്രദർശനത്തിലെ ഒരു കുറിപ്പ് അതിനെക്കുറിച്ചുപറയുന്നുണ്ടല്ലോ. നാമൊരു ജെനററിക് ഡിപ്രഷനിൽ (genetic depression) കൂടി കടന്നുപോവുകയാണെന്നു് വിശദീകരിക്കാമോ?

സാധുമോഹൻ: വളരെയധികം പറയുവാനുള്ള വിഷയമാണിതു്. നമ്മുടെ ഏററവും സൂക്ഷ്മമായ അനുഭവങ്ങൾപോലും മനസ്സ രേഖപ്പെടുത്തി സൂക്ഷിക്കുന്നതായി മനശ്ശാസ്ത്രം പറയുന്നു. ഇതിങ്ങനെയെങ്കിൽ സമാന്തരമായി, ശരീരത്തിൻെറ തലത്തിലുമൊരു രേഖപ്പെടുത്തൽ കാണാതിരിക്കുമോ? ഉണ്ടെന്ന നിലയിലല്ലേ ജനററിക്സിൻെറ നിലനിൽപുതന്നെ. ഈ ആശയം ഒന്നുകൊണ്ടു് നമ്മുടെ സംയുക്തമനസ്സിൻെറ പ്രശ്നം ഒന്നു കാണാൻ ശ്രമിക്കു. സംയുക്തമനസ്സിനു്, ഒരുപക്ഷേ സമൂഹത്തിൻെറ ആചാരവികലതയാലാവാം (Behavioural distortion) ഇക്കഴിഞ്ഞ കാലത്തു് ഏർപ്പെട്ട ഒരു ഗ്രഹണം സർഗ്ഗശേഷിയെത്തന്നെ ബാധിച്ചുനിൽക്കുന്നതു്. പരിണാമത്തിൻെറ പടവുകളിലെങ്ങോ നാം വീണുകിടക്കുന്നു. നമ്മുടെ ജീവകോശങ്ങളിലും ഈ ആഘാതം രേഖപ്പെട്ടിരിക്കണമെന്നു് ന്യായമായും സംശയിക്കാമല്ലൊ. ഈ ആഘാതംതന്നെയാണു്, എനിക്ക കാണാവുന്നിടത്തോളം, പടിഞ്ഞാറൻ ശാസ്ത്രത്തിലൂടെ ഇന്നു നമ്മെ പിഴിഞ്ഞെടുക്കുന്ന പുത്തൻ കോളനിവാഴ്ച്ചയ്ക്കും കളമൊരുക്കുന്നതു്.

ഇനിയും 'മൂന്നാം ലോക'ത്തിൽ കഴിയാനുള്ള സന്തതികളെ ജനിപ്പിച്ചുപോയാൽ മതിയോ ഈ ജനതയ്ക്കു്? എൻെറയും നിങ്ങളുടെയും ഓരോരുത്തൻേറതുമായ ഈ പ്രശ്നം നമ്മളൊന്നു ഗാഢമായി പഠിക്കേണ്ടിയിരിക്കുന്നു. എന്തു പററി എന്നറിഞ്ഞു് പ്രതിവിധി കണ്ടാലല്ലേ മുന്നോട്ടു പോകാൻ കഴിയൂ...

ഒരു സുവർണ്ണകാലം ഉദിച്ചു പൊലിഞ്ഞ സ്ഥലമാണു് ഇന്ത്യയെന്നു് നമുക്കെല്ലാം അറിയാം. ആ കാലം വീണ്ടെടുക്കാൻ കഴിയുകയില്ല—അതിനു ശ്രമിക്കുകയുമല്ല വേണ്ടതു്. മങ്ങിപ്പോയ പ്രതിഭയെ പരിശ്രമിച്ച് ഗ്രഹണത്തിൽനിന്നു് വീണ്ടെടുക്കുക.

കന്തം പോയാൽ കുടത്തിലും തപ്പണമെന്ന നാടൻ പൊല്ലോർക്കുന്നോ? നമുക്ക കളഞ്ഞുപോയിരിക്കുന്നതു് കർമ്മശേഷിയാണു്. സെല്ലുകളിലും ഒന്നു തപ്പിനോക്കണമെന്നേ പറയുന്നുള്ളു.

വിഷയത്തിൻെറ അധികാരികളിതു ശാസ്ത്രീയമായി അന്വേഷിച്ചുതുടങ്ങണമെന്നു പറയാൻ മാത്രമാണു് ഞാൻ ശ്രമിക്കുന്നതു്.

●

## കുരിശു മരണത്തിനു് തൊട്ടുമുമ്പ്

(37-ാം പേജിൽ നിന്നു തുടർച്ച)

രേഖപ്പെടുത്താൻ പുതുമ നിറഞ്ഞതൊന്നും സംഭവിക്കുന്നില്ല. ചരിത്രം ഓരോആവർത്തനങ്ങളായി വിരസമായ ഏടുകളിൽ മറിഞ്ഞുപോകുന്നു. ചരിത്രകാരൻ പഴയ കഥകൾ രേഖപ്പെടുത്താൻ വിധിക്കപ്പെടുന്നു. ഈ ലോകമാകെ പഴയതായിത്തീർന്നിരിക്കുന്നു. പഴയ ലോകത്തിലൂടെ നടന്നു് അവൾ പഴയ മുറിയിലെത്തി. പഴയ പ്ലാസ്റ്റിക് പൂച്ച പരിഹാസത്തോടെ തലയാട്ടുന്നു. നിശ്ചലക്കൂട്ടങ്ങളിലൊന്നിൽ ഒരു കസേരയിൽ അവളിരുന്നു. ആരോടെങ്കിലും വെറുതെ സംസാരിക്കുവാൻ, വാക്കുകളിൽ പുതിയ രൂപങ്ങൾ നിരത്തിവയ്ക്കുവാൻ അവളിൽ ഉത്സാഹമുണർന്നു. പൊടിപററിക്കിടന്നിരുന്ന ചുരുക്കം ചില പുസ്തകങ്ങളിൽനിന്നു് വായിച്ചുകഴിഞ്ഞിരുന്ന ഒരു പുസ്തകം അവൾ വീണ്ടും നിവർത്തി. അതിൽ ഒരു കപ്പൽ ഛേദത്തേയും മുങ്ങി മരിച്ച ആളുകളേയും സംബന്ധിക്കുന്ന ചരിത്രപ്രധാനമായ വസ്തുതകൾ വെളിപ്പെടുത്തുന്നു. ഭൂമിയെ മുങ്ങിക്കൊണ്ടിരിക്കുന്ന ഒരു കപ്പലായി അവൾ സങ്കല്പിച്ചു. കപ്പലിനുള്ളിൽപ്പെട്ട യാത്രക്കാരിയെപ്പോലെ അവൾക്ക തണുപ്പും ഭീതിയും അനുഭവപ്പെട്ടു. നിവർത്തിയ പുസ്തകം വിരസതയോടെ മടക്കിയിട്ടു. അവൾ കഴിഞ്ഞ സായാഹ്നത്തിൽ തന്നോടൊപ്പമുണ്ടായിരുന്ന യുവാവിനെക്കുറിച്ച് ആലോചിക്കാൻ ശ്രമിച്ചു. അയാൾ എവിടെയാണു് താമസിക്കുന്നതെന്നു് അവൾക്കറിയില്ലായിരുന്നു. പരിചയപ്പെട്ട നിമിഷം മുതൽ ഒരകന്ന ബന്ധുവിനെപ്പോലെ അയാൾ ഒഴിഞ്ഞുനിന്നു. പഴയ ഒരു നോട്ടുപുസ്തകത്തിൽ അവൾ യുവാവിൻെറ ചിത്രം വരച്ചു തുടങ്ങി...അവൾ കിടപ്പുമുറിയിലേക്ക നടന്നു. കിടക്കയിൽ അവളുടെ നഗ്നത വെളുത്ത കുപ്പകൈപോലെ, അവസാനിക്കാത്ത പ്രാർത്ഥനയിൽ ധ്യാനനിമഗ്നമായി. കിടക്കയും കൗതുകവസ്തുക്കളും ഭീകരമായ നിശ്ചലതയുയർത്തി. അവസാനിക്കാത്ത ഉറക്കത്തിൻെറ ഇഴകളിൽ അവളുടെ കണ്ണുകൾ അടഞ്ഞടഞ്ഞുപോയി...

പുറത്തു് അപരാഹ്നത്തിൽ, കരിയിലകളിൽ, പുരോഹിതന്മാരുടേയും അറവുകാരുടേയും കാലടികൾ വീഴുന്നു. അവരുടെ ചമ്മട്ടിവടികൾ ക്രിസ്തുവിൻെറ മുറിവുകളിൽ പതിയുന്ന ശബ്ദങ്ങൾ കേട്ടുതുടങ്ങി.

# നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ

ഡോ: ജി. വേലായുധൻ എം. ഡി.

## മിസസ്. എം. എസ്—വലിയശാല

**ചോദ്യം:**

ഞാൻ 25 വയസ്സായ വിവാഹിതയാണ്. എനിക്ക് മൂന്നരയും ഒന്നരയും വയസ്സായ രണ്ട് പെൺകുട്ടികളുണ്ട്. അടുത്ത ഒരു ആൺകുഞ്ഞ് വേണമെന്നാഗ്രഹമുള്ളതിനാൽ വാസക്ടമിയോ മിനി ഓപ്പറേഷനോ ചെയ്തിട്ടില്ല. കുഞ്ഞ് ജനിച്ച് ഒന്നരവർഷമായിട്ടും ഇതുവരെയും മെൻസസ് ആയിട്ടില്ല. 8 മാസത്തിനുമുമ്പ് ഒരിക്കൽ ഡോക്ടറെക്കണ്ടു. പരിശോധന കഴിഞ്ഞ് യാതൊരു തകരാറുമില്ലെന്നു പറഞ്ഞു. എന്തുകൊണ്ടാണ് മെൻസസ് ആകാത്തത്. ഭാവിയിൽ മെൻസസ് ആകാത്തതുകൊണ്ട് എന്തെങ്കിലും തകരാറുണ്ടോ? ഉണ്ടെങ്കിൽ അതിനു പ്രതിവിധി എന്താണ്?

**ഉത്തരം:**

പ്രസവാനന്തരം ആർത്തവം ഉണ്ടാകുന്നത് പലരിലും പല സമയത്താണ്. ചിലർക്കു മുപ്പതും നാല്പതും ദിവസം ആകുമ്പോഴേക്കും ആർത്തവം പുനരാരംഭിക്കുമ്പോൾ ചിലർക്കു മൂന്നും, നാലും, ആറും, അതിലധികവും മാസങ്ങൾ കഴിഞ്ഞാണ് ആർത്തവം ഉണ്ടാകുന്നത്. അപൂർവ്വം ചിലർക്കു ഒന്നുരണ്ട് വർഷംവരെ, പ്രത്യേകിച്ച് ശിശുവിനു പാൽ ഊട്ടുന്നവർക്കു ആർത്തവം താമസിച്ചു കാണുന്നുണ്ട്. പാൽ കൊടുക്കുന്നതു നിറുത്തുമ്പോൾ മിക്കപ്പോഴും ആർത്തവം തുടങ്ങും. അല്ലാത്തവർക്കും സ്വമേധയാതന്നെ ആർത്തവം തുടങ്ങുന്നതായിട്ടാണ് കാണുന്നത്. ആർത്തവം പുനരാരംഭിക്കാതെ ഗർഭിണികളാകുന്നുമുണ്ട്. എന്നാൽ നേരത്തേ ഗർഭോല്പാദനം ആഗ്രഹിക്കുന്നവർക്ക് ഇതിനു ചികിത്സ സ്വീകരിക്കാവുന്നതാണ്. അപൂർവ്വമായി രോഗകാരണമായിട്ടും പ്രസവാനന്തരം ആർത്തവം ഉണ്ടാകാതിരിക്കാം.

## മിസസ് പി.—തിരുവനന്തപുരം

**ചോദ്യം:**

ഞാൻ 24 വയസ്സുള്ള വിവാഹിതയാണ്. എന്റെ ഭർത്താവ് സാമാന്യം ആരോഗ്യമുള്ള 29 വയസ്സുള്ള യുവാവാണ്. ഞങ്ങളുടെ വിവാഹം കഴിഞ്ഞിട്ട് എട്ടു മാസമായി. അദ്ദേഹത്തിന് വിദേശത്താണു ജോലി. ഞങ്ങൾ രണ്ടു മാസം ഒരുമിച്ചു താമസിച്ചു. ആ അവസരത്തിൽ മെൻസസ് ഡേറ്റുകളൊഴിച്ച് ബാക്കി എല്ലാ ദിവസവും ലൈംഗികമായി അടുത്തിട്ടുണ്ട്. എന്തേ ഡോക്ടർ ഞാൻ ഗർഭിണിയാകാത്തത്? എനിക്ക് എന്തെങ്കിലും കുഴപ്പമുണ്ടോ?

**ഉത്തരം:**

നിങ്ങൾ വിവാഹിതരായിട്ട് എട്ടു മാസമായെങ്കിലും രണ്ടു മാസം മാത്രമല്ലേ ഒന്നിച്ചു താമസിച്ചിട്ടുള്ളൂ. അതിനാൽ നിങ്ങൾക്കു തകരാറുണ്ടെന്നു സംശയിക്കാൻ കാരണമില്ല.

## മിസസ്. എസ്. എൻ.—കൊല്ലം

**ചോദ്യം:**

ഞാൻ 22 വയസ്സുള്ള ഒരു വിവാഹിതയാണ്. ഞങ്ങളുടെ വിവാഹം കഴിഞ്ഞിട്ട് മൂന്നര വർഷമായി. ഭർത്താവിന് ഗൾഫിലാണ് ജോലി. ഇതുവരെയും കുട്ടികളില്ല. ഭർത്താവ് ഒരു വർഷം കഴിയുമ്പോൾ രണ്ടുമാസത്തെ ലീവിനു വരും. കഴിഞ്ഞ പ്രാവശ്യം ലീവിനു വന്നപ്പോൾ ഞങ്ങൾ രണ്ടുപേരും ഒരു വിദഗ്ധ ഗൈനക്കോളജിസ്റ്റിനെ കണ്ടു പരിശോധിപ്പിച്ചു. അപ്പോൾ ഭർത്താവിനാണ് കുഴപ്പമെന്നും ശുക്ലം പരിശോധിച്ചപ്പോൾ ബീജംകുറവാണെന്നും ആറുമാസം Becadavan എന്ന ഗുളിക കഴിക്കണമെന്നു പറഞ്ഞു. ഇപ്പോൾ ഗുളിക കഴിച്ചു കൊണ്ടിരിക്കുകയാണ്. ഈ ഗുളിക കഴിച്ചാൽ ബീജത്തിന് ഇംപ്രൂവ്മെൻറ് ഉണ്ടാകുമോ? അടുത്ത പ്രാവശ്യം വരുമ്പോഴെങ്കിലും ഞങ്ങൾക്ക് ഒരു കുഞ്ഞുണ്ടാകുമോ ഡോക്ടർ?

**ഉത്തരം:**

ശുക്ലം ഒരിക്കൽ പരിശോധിച്ചിട്ട് ബീജം ആവശ്യത്തിലും കുറവാണെന്നു തീർച്ചപ്പെടുത്തുന്നതു ശരിയായിരിക്കയില്ല. രണ്ടുമൂന്നു മാസം ഇടവിട്ടു പരിശോധിച്ച് എല്ലാ പരിശോധനകളിലും ബീജം കുറവാണെന്നു കണ്ടാൽ മാത്രമേ ശുക്ലം തകരാറുള്ളതാണെന്നു തീർച്ചപ്പെടുത്താവൂ. ശുക്ലത്തിന് തകരാറുണ്ടെന്നു തീർച്ചയായാൽ അതു ശരിയാക്കുന്നതിനുള്ള മാർഗ്ഗങ്ങൾ കുറവാണ്.

Published by M. S. Sreenivasan on behalf of Laisa Publiatcions Private Ltd. Trivandrum-695024 and pıinted by him at Ravi Printers & Publishers Pvt. Ltd. KAUMUDI BUILDINGS, Trivandrum-695024. Editor: M. S. MANI.

*Business Executives*

BOMBAY–Mrs. Mrinalini Hegde, Phone: Office 230313 Res. 816622
CALCUTTA–Mrs. Aloka Guha, Phone: 456750
MADRAS–Mrs. Nirmala Menon, Phone: Office 86649 Res. 81407
NEW DELHI–Mrs. Deepak Dawar, Phone: Office 385311 Res. 618000
BANGALORE–Mrs. Mini Jayaprakash, Phone: Office 576808 Res. 55169
COCHIN–Mrs. Mangala Nayak, Phone: Office 37228 Res. 37234